ക്രൈസ്തവ കാഹളം

മേയ് 2015

# മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് അഭിമാന നിമിഷം



## ഭാരതം മുഴുവനും അജപാലന അധികാരം



സത്ന-ഗുഡ്ഗാവ് കേന്ദ്രമാക്കി പുതിയ രൂപത



പൂനാ കട്കി കേന്ദ്രമാക്കി പുതിയ എക്സാർക്കേറ്റ്

## കൂനൻ കുരിശിലെ ആലാത്തുകൾ അഴിയുന്നു

# ക്രൈസ്തവ കാഹളം

വാല്യം 76 ലക്കം 5

മേയ് 2015







## ഉള്ളടക്കം






# ഈശ്വർ കീ ജനനീ...............

നാം എന്നും പാടുന്ന ദൈവാ ജനനീ.......... എന്ന ഗീതം ഡൽഹിയിലെ നമ്മുടെ പള്ളികളിൽ പാടുന്നത് ഹിന്ദിയിലാണ്. അതു തുടങ്ങുന്നത് ഈശ്വർ കീ ജനനീ......... എന്നാണ്. ഒരിക്കൽ നാം മലയാളത്തിൽ മാത്രം പാടിയിരുന്ന ഈ ഗീതം പിന്നീട് തമിഴിൽ പാടി, തുടർന്ന് കന്നടയിൽ, ഇംഗ്ലീഷിൽ, ജർമ്മനിൽ, നാം പാടി. ഒറിയായിലും പഞ്ചാബിയിലും പാടുവാൻ തയ്യാറെടുക്കുന്നു. വിശാലമായ നമ്മുടെ മാഹാരാജ്യത്തിലെ മറ്റനേകം ഭാഷകളിൽ ഈ ഗീതം ഭാഷാന്തരം ചെയ്യപ്പെടും. എന്നാൽ അതിന്റെ പരമ്പരാഗതമായ സുറിയാനി ഈണത്തിൽ യാതൊരു മാറ്റവും വരുത്താതെ നാം അതുചൊല്ലും. മലങ്കര സഭയെന്നാൽ കുറേ മലയാളികളുടെ സഭയല്ല. സഹ്യപർവ്വത നിരകൾക്കപ്പുറത്തേക്ക് അതിന്റെ ലോകം വിശാലവും വിസ്തൃതവുമാണ്. പ്രേഷിതയായ, സുവിശേഷകയായ മലങ്കര സുറിയാനി കത്തോലിക്കാ സഭയെ സംബന്ധിച്ച് അത് കാനോനികമായ ഒരു യാഥാർത്ഥ്യമായിരിക്കുന്നു. മലങ്കര കത്തോലിക്കാ സഭയ്ക്ക് ഭാരതം മുഴുവനും അജപാലനാധികാരം നൽകിക്കൊണ്ട് പരിശുദ്ധ മാർപാപ്പാ ഒരു പുതിയ രൂപതയും ഒരു എക്സാർക്കേറ്റും സ്ഥാപിച്ചപ്പോൾ സോഷ്യൽ മീഡിയായിൽ വലിയ ചർച്ചകൾ കണ്ടു. സഹോദരീ സഭകളിലെ അത്യുൽസാഹികളായ സഭാസ്നേഹികൾ അവരുടെ വിഷാദം അവിടെ കുറിച്ചിട്ടു. ഇത്രയും ചെറിയ സഭയ്ക്ക് എങ്ങനെ ഇതുകിട്ടി. വലിപ്പത്തിലല്ലല്ലോ കാര്യം എന്ന് മറുപടി എഴുതണമെന്നു തോന്നി. പക്ഷേ ഇത്തരം ബാലിശമായ വാഗ്വാദങ്ങൾക്ക് വെറുതെ സമയം കളയേണ്ടായെന്നു കരുതി ഒന്നും എഴുതിയില്ല. പക്ഷേ സന്ദേഹമുന്നയിച്ചവർക്കെല്ലാം ഒരേ മറുപടി മാത്രം. ഒരു സഭയായി വളർന്നാൽ, വളരാൻ ശ്രമിച്ചാൽ ഇതല്ല, ഇതിനപ്പുറവും സംഭവിക്കും. അംഗവലിപ്പത്തിനപ്പുറത്ത് ചില സഭാത്മകമായ കാര്യങ്ങളുണ്ട്. മലങ്കര കത്തോലിക്കാ സഭ അതിന്റെ ആരാധനാക്രമവും, പൈതൃകവും, പാരമ്പര്യങ്ങളും സംരക്ഷിക്കുന്നതിൽ കാണിച്ചിട്ടുള്ള ഔൽസുക്യം എന്നും എടുത്തുപറയേണ്ടതാണ്. മാർ ഈവാനിയോസ് തിരുമേനി മുതൽ നമ്മുടെ എല്ലാ പിതാക്കന്മാരുടെയും വാക്കുകൾ നമുക്ക് അവസാന വാക്കായിരുന്നു. ത്യാഗങ്ങൾ സഹിച്ച് നമ്മുടെ സഭയെ വളർത്തിയ നമ്മുടെ പിതാക്കന്മാരെ നമുക്ക് മറക്കുവാൻ കഴിയില്ല.

### ബാവാതിരുമേനിക്ക് അഭിനന്ദനങ്ങൾ

ഒരു പ്രത്യേക തലക്കെട്ടിൽ ഇത് പറഞ്ഞില്ലെങ്കിൽ ഈ മുഖമൊഴി അപൂർണ്ണമാകും. 2007-ൽ നമ്മുടെ സഭയുടെ തലവനും പിതാവുമായി അഭിവന്ദ്യ ക്ലീമീസ് തിരുമേനിയെ പരിശുദ്ധ സുന്നഹദോസ് തെരെഞ്ഞെടുത്തു. പത്തനംതിട്ടയിലും പുത്തൂരും പുതിയ ഭദ്രാസനങ്ങൾ രൂപീകരിച്ചു. അമേരിക്കയിലെ എക്സാർക്കേറ്റിന് രൂപം കൊടുത്തു. ഇപ്പോൾ ബാവാ തിരുമേനിയുടെ നേതൃത്വത്തിൽ ഭാരതമാകെ അജപാലന അധികാരം നേടിയെടുത്തിരിക്കുന്നു. ഗുഡ്ഗാവിൽ പുതിയ രൂപതയും കട്കിയിൽ പുതിയ എക്സാർക്കേറ്റും സ്ഥാപിതമായിരിക്കുന്നു. അഭിവന്ദ്യ പിതാവിനെ പരിശുദ്ധ ബനഡിക്ട് പാപ്പാ കർദ്ദിനാൾ സംഘത്തിൽ ചേർത്തു. പ്രധാനമന്ത്രി രാജ്യത്തിന്റെ ദേശീയോദ്ഗ്രഥന സമിതിയിൽ പിതാവിനെ നാമനിർദ്ദേശം ചെയ്തു. കേരള കത്തോലിക്കാ മെത്രാൻ സംഘവും, ഭാരത കത്തോലിക്കാ മെത്രാൻ സംഗവും അതിന്റെ പ്രസിഡന്റായി അഭിവന്ദ്യ പിതാവിനെ തെരെഞ്ഞെടുത്തു. ഇന്ത്യയിലെ പ്രത്യേക സാഹചര്യത്തിൽ രാജ്യത്തുടനീളം സഭയ്ക്ക് പിതാവ് നൽകുന്ന നേതൃത്വവും സാന്നിദ്ധ്യവും എടുത്തുപറയേണ്ടതാണ്. ലോക മാധ്യമങ്ങൾ പിതാവിന്റെ അഭിപ്രായത്തിനായി കാതോർക്കുന്നു. പിതാവിന്റെ കർമ്മനിരതമായ നേതൃത്വം വഴി മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് കൈവന്നിരിക്കുന്ന നേട്ടങ്ങൾ നിരവധിയാണ്. എത്ര അഭിനന്ദിച്ചാലും മതിയാവില്ല. നിയുക്ത ഇടയന്മാരായ അഭിവന്ദ്യ ബർണാബാസ് പിതാവിനും അഭിവന്ദ്യ അന്തോണിയോസ് പിതാവിനും പ്രത്യേകം അഭിനന്ദനങ്ങൾ. വിശ്വസ്തരും വിവേകികളുമായ ഇടയന്മാരെ ദൈവം നമുക്ക് നൽകിയിരിക്കുന്നു. സർവ്വശക്തനായ ദൈവത്തിനു നന്ദി.



**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ
9447661943

# പിതൃമൊഴി



## ചെറിയ അജഗണത്തിന് മുഴുവൻ രാജ്യം

2015 മാർച്ച് 26... മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ചരിത്രത്തിലെ നിർണ്ണായക ദിനം. നൂറ്റാണ്ടുകളായി നാം കാത്തിരുന്നതും പ്രാർത്ഥിച്ചതുമായ ഒരു വലിയ വിഷയത്തിൽ ദൈവം നമ്മെ അനുഗ്രഹിച്ചിരിക്കുന്നു. തിരുസഭയുടെ തലവനും പിതാവുമായ പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പാ മലങ്കര സുറിയാനി കത്തോലിക്കാ സഭയിൽ വടക്കേ ഇന്ത്യയിലെയും തെക്കുകിഴക്കൻ ഇന്ത്യയിലെയും 22 സംസ്ഥാനങ്ങൾ ചേർത്ത് ഡൽഹിയിൽ വിശുദ്ധ ജോൺ ക്രിസോസ്റ്റോമിന്റെ നാമധേയത്തിൽ ഗുഡ്ഗാവ് രൂപതയും തെക്ക്, പടിഞ്ഞാറൻ ഇന്ത്യയിലെ നിലവിലുള്ള രൂപതാതിർത്തികൾക്കു പുറത്തുള്ള ആറ് സംസ്ഥാനങ്ങൾ ചേർത്ത് പൂനായിൽ വിശുദ്ധ അപ്രേമിന്റെ നാമധേയത്തിൽ കട്കി ഏക്സാർക്കേറ്റും സ്ഥാപിച്ചിരിക്കുന്നു. അഭിവന്ദ്യ ജേക്കബ് മാർ ബർണാബാസ് മെത്രാപ്പോലീത്തായെ ഗുഡ്ഗാവിലും അഭിവന്ദ്യ തോമസ് മാർ അന്തോണിയോസ് മെത്രാപ്പോലീത്തായെ കട്ക്കിയിലും പുതിയ അദ്ധ്യക്ഷൻമാരായി നിയമിച്ചിരിക്കുന്നു. നമ്മുടെ പൂർവ്വ പിതാക്കന്മാരുടെ ചിരകാല സ്വപ്നവും പുണ്യപിതാവായ ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ ദർശനവും ഈ നടപടികളിലൂടെ യാഥാർത്ഥ്യ മായിരിക്കുന്നു. കേരള സഭാചരിത്രത്തിലെ വേദനിപ്പിക്കുന്ന ഓർമ്മകളാണ് 1599-ലെ ഉദയംപേരൂർ സുന്നഹദോസും 1653-ലെ കൂനൻകുരിശു സത്യവും. ഒന്നായിരുന്ന മലങ്കരയിലെ സഭ വിഭജനത്തിന്റെ ഇരയായി തീർന്നു. അന്നു മുതൽ നടന്ന പുനരൈക്യ പരിശ്രമങ്ങളെല്ലാം പരാജയപ്പെട്ടു. ഒടുവിൽ 1930-ൽ മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ രൂപം കൊണ്ട മലങ്കര പുനരൈക്യ പ്രസ്ഥാനത്തിന്റെ ഉദയത്തിലൂടെയാണ് ഭാഗികമായെങ്കിലും ഈ പരിശ്രമങ്ങൾ യാഥാർത്ഥ്യമായത്. അങ്ങനെ സാർവ്വത്രിക സഭാ കൂട്ടായ്മയിൽ പ്രവേശിച്ച പുത്തൻകൂർ വിഭാഗത്തിലെ മലങ്കര സുറിയാനി കത്തോലിക്കാ സഭാസമൂഹത്തിന് പൂർണ്ണ അർത്ഥത്തിലുള്ള സ്വയം ഭരണാവകാശമോ, ഭാരതം മുഴുവനുമുള്ള അജപാലന അധികാരമോ ലഭ്യമായിരുന്നില്ല. കൂനൻ കുരിശിലെ ആലാത്തിൽ പിടിച്ച നമ്മുടെ പൂർവ്വപിതാക്കന്മാരുടെ മനസ്സിൽ നിറഞ്ഞ ആഗ്രഹങ്ങളായിരുന്നു ഇവ രണ്ടും. എന്നാൽ ഇവ രണ്ടും നമ്മുടെ സഭയ്ക്കു ലഭ്യമാകുവാൻ കരുണയുള്ള ദൈവം നമ്മെ ഒരുക്കികൊണ്ടിരുന്നു. സഭയായി വളരുവാൻ ദൈവം നമുക്ക് ഒരുക്കിയ വഴികളിലൂടെ നാം നടന്നു. നമുക്ക് നൽകപ്പെട്ട സഭാ നേതൃത്വത്തോട് ചേർന്ന് പൈതൃകമായി നമുക്ക് ലഭിച്ച ആരാധനാക്രമവും, സഭാദർശനവും, പാരമ്പര്യങ്ങളും നാം സംരക്ഷിച്ചു. 2005-ൽ ദൈവം നമ്മുടെ സഭയെ ഒരു മേജർ ആർക്കി എപ്പിസ്കോപ്പൽ സഭയായി ഉയർത്തി, അതിന്റെ എല്ലാ അധികാര അവകാശങ്ങളും പൂർണ്ണമായി നമുക്ക് നൽകി. പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസിനോട് ചേർന്ന് സഭാമക്കൾ ഒരേ കൂടാരത്തിൽ ഒരു ജനതയായി

നിന്നു. ഭിന്നതക്ക് ഇടം കൊടുക്കാതെ ഐകൃത്തിന്റെ സാക്ഷ്യം കൊടുക്കുവാൻ പരിശുദ്ധാത്മാവ് നമ്മെ നയിച്ചു. 2015-ൽ ഇന്ത്യൻ ഉപഭൂഖണ്ഡത്തിൽ മുഴുവൻ സുവിശേഷത്തിന്റെ ആനന്ദം പങ്കിടുവാനുള്ള നിയോഗം നമുക്ക് ലഭ്യമായി. ദൈവം തന്റെ ചെറിയ അജഗണത്തിന് ഒരു വലിയ രാജ്യം സമ്മാനിച്ചിരിക്കുന്നു. മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് സാർവ്വത്രിക സഭാ കൂട്ടായ്മയിൽ നിലനിന്നുകൊണ്ടുതന്നെ അതിന്റെ വ്യക്തിത്വവും, ഉൾഭരണ സ്വാതന്ത്ര്യവും, രാജ്യം മുഴുവനും അജപാലന അധികാരവും നൽകപ്പെട്ടിരിക്കുന്നു. ഇന്ത്യയിലെ പൗരസ്ത്യ കത്തോലിക്കാ സഭകളിൽ ഈ ദൈവനിയോഗം ആദ്യം കൈവന്നത് മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്കാണ്. ഇത് നമ്മെ ഏവരെയും വിനയാന്വിതരും കൂടുതൽ ഉത്തരവാദിത്വബോധമുള്ള ഒരു ജനമായി രൂപാന്തരപ്പെടുത്തുകയും ചെയ്യുന്നു. പുണ്യപിതാവായ ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ ശക്തമായ മാദ്ധ്യസ്ഥ്യം അനുഗ്രഹമായി നമുക്കുണ്ട്. ഭദ്രാസനാതിർത്തികൾക്കപ്പുറത്തേക്ക് സഭയുടെ ശുശ്രൂഷകൾ ആരംഭിച്ച ഭാഗ്യസ്മരണാർഹനായ ബനഡിക്ട് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായും സഭയുടെ കെട്ടുറപ്പിലും സഭാത്മകമായ വളർച്ചയിലും ദത്തശ്രദ്ധനായിരുന്ന പ്രഥമ കതോലിക്കാ സിറിൾ ബസേലിയോസ് ബാവാ തിരുമേനിയും നമ്മുടെ ബലമാണ്. ഒപ്പം, കാലം ചെയ്ത നമ്മുടെ വന്ദ്യ പിതാക്കന്മാരും പുനരൈക്യ-മിഷണറി മേഖലകളിലെ ആത്മ സമർപ്പണത്തിന്റെ അടയാളങ്ങളായി വർത്തിച്ച ദിവംഗതരായ വൈദികരും ആശ്രമസ്ഥരും സന്യസിനികളും പരേതരായ നമ്മുടെ അൽമായ പ്രേഷിതരും.

ദൈവം തെരെഞ്ഞെടുത്ത് ചരിത്രപരമായ നിയോഗങ്ങൾ നൽകി ബലപ്പെടുത്തിയ ഒരു സഭാസമൂഹമാണ് നമ്മുടേത്. വന്ദ്യ പിതാക്കന്മാരും വൈദികരും മിഷണറിമാരും സന്യസ്തരും ദൈവജനവും ഒരേ മനസോടെ സുവിശേഷാധിഷ്ഠിതമായ മലങ്കര സുറിയാനി കത്തോലിക്കാ സഭയെ ആത്മ സമർപ്പണത്തിന് വിധേയമാക്കി 2011-ലെ സഭാ അസംബ്ലിയോടുകൂടി വീണ്ടും കരങ്ങൾ കൂപ്പി സുവിശേഷ യാത്ര തുടരുമ്പോൾ കരുണയുള്ള ദൈവം തന്റെ ചെറിയ അജഗണത്തിന് രാജ്യം മുഴവൻ സന്തോഷത്തിന്റെ വാർത്ത അറിയിക്കുവാൻ അവസരം നൽകി അനുഗ്രഹിച്ചിരിക്കുന്നു.

നിങ്ങളുടെ പിതാവ്,

+Baselios Cleemis

**✠ കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്



# വിന്ധ്യനുമപ്പുറം ഹിമാലയ സാനുക്കളോളം

*മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും പിതാവുമായ അത്യുന്നത കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവായുമായി നടത്തിയ അഭിമുഖം* – തയ്യാറാക്കിയത്: ബോബി ഏബ്രഹാം

മലയാളക്കരയുടെ അതിരുകൾ വിട്ട് ലോകത്തിന്റെ അതിരുകളോളം ചെന്ന് ക്രിസ്തുവിലുള്ള ജീവിതാനുഭവം പ്രഘോഷിക്കുക മാർ ഈവാനിയോസ് തിരുമേനിയുടെ സ്വപ്നമായിരുന്നു. പരമിതികൾക്കകത്ത് ഒതുങ്ങുന്നതിനു പകരം വിശാലമാകുന്ന സഭ. 2000 വർഷത്തെ ചരിത്രമുള്ള ഭാരത സഭയ്ക്ക് അതിനുള്ള കാലം വരുമെന്ന് ഇവാനിയോസ് പിതാവും പിൻഗാമികളും ഉറച്ചു വിശ്വസിച്ചു. പാറപോലെ ഉറച്ച ബോധ്യമുള്ള അഞ്ചുപേരിൽ അടിത്തറ ഉറപ്പിച്ച മലങ്കര സുറിയാനി കത്തോലിക്ക സഭ കാലത്തിന്റെ തികവിൽ സ്വയാധികാരമുള്ള വ്യക്തിസഭയായി ഉയർന്നു. മേജർ ആർച്ച് ബിഷപ്പ്, കാതോലിക്കാ പദവികൾക്കു പിന്നാലെ സഭയുടെ തലവൻ കർദിനാളായും ഉയർത്തപ്പെട്ടു. മാർ ഇവാനിയോസ് തിരുമേനിയുടെ സ്വപ്നസാക്ഷാത്കാരം പോലെ ഇപ്പോൾ രാജ്യമെങ്ങും അജപാലന അധികാരമുള്ള ആദ്യ പൗരസ്ത്യ സഭയായി ഇന്ത്യയിൽ മലങ്കര കത്തോലിക്കാ സഭ മാറിയിരിക്കുന്നു. രാജ്യത്ത് 29 സംസ്ഥാനങ്ങളിലും അജപാലന അധികാരം. ഗുഡ്ഗാവ് കേന്ദ്രമാക്കി പുതിയ രൂപതയും പുനെ – കട്കി കേന്ദ്രമാക്കി എക്സാർക്കേറ്റും. സഭയുടെ ഉത്തരവാദിത്തം കൂടുകയാണ്. പുതിയ ദൗത്യത്തെ പ്രതീക്ഷയോടെ , പക്വതയോടെ നോക്കിക്കാണുകയാണ് മേജർ ആർച്ച്ബിഷപ് കർദിനാൾ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവാ.

*രാജ്യം മുഴുവൻ ഇതോടെ സഭാപരമായ അജപാലന അധികാരം. ഇന്ത്യയിലെ പൗരസ്ത്യ കത്തോലിക്ക സഭകളിൽ ഈ അധികാരം ആദ്യം ലഭിക്കുന്നത് മലങ്കര സുറിയാനി കത്തോലിക്ക സഭയ്ക്ക്. എന്താണ് ഇതു കൊണ്ട് അർഥമാക്കുന്നത്?*

ഭാരതം മുഴുവൻ സുവിശേഷ വേല ചെയ്യണം, മലങ്കര സഭ പ്രവർത്തിക്കണം എന്നത് മാർ ഇവാനിയോസ് തിരുമേനിയുടെ സ്വപ്നമായിരുന്നു. എന്നാൽ അജപാലന അധികാരം സംബന്ധിച്ച് ചില നിയന്ത്രണങ്ങൾ ഇന്ത്യയിലെ പൗരസ്ത്യ കത്തോലിക്ക സഭകൾക്കു മേൽ ഉണ്ടായിരുന്നു. സീറോ മലബാർ സഭയുടെ മേൽ ഇപ്പോഴും അതു നിലനിൽക്കുന്നു. നമ്മൾ തിരുസിംഹാസനത്തോട് ചോദിച്ചുകൊണ്ടിരുന്നതും ഓർമപ്പെടുത്തിക്കൊണ്ടിരുന്നതുമായ ഒരു കാര്യമാണ് 2015 ഫെബ്രുവരി 15ന് സാധ്യമായിരിക്കുന്നത്. അതായത് ഇന്ത്യയിലെ 29 സംസ്ഥാനങ്ങളിലും സഭയായി പ്രവർത്തിക്കുന്നതിനുള്ള

അജപാലന അധികാര അവകാശം നൽകിയിരിക്കുന്നു. സീറോ മലബാർ സഭയ്ക്ക് ഇപ്പോൾ അതു ലഭ്യമല്ല. ഇനിയും അനേകം സ്ഥലങ്ങളിൽ അവർക്ക് അജപാലന അധികാരം ലഭിക്കേണ്ടതുണ്ട്. അതിനായുള്ള ശ്രമം അവർ തുടർന്നുകൊണ്ടിരിക്കുകയുമാണ്.ഇതിന്റെ വ്യാപ്തി എന്താണെന്ന് ഒന്നുകൂടി വിശദമാക്കാം. 1653ലെ കൂനൻകുരിശു സത്യത്തിനു ശേഷവും അതിനു മുമ്പ് 1599-ലെ ഉദയംപേരൂർ സൂനഹദോസിനു ശേഷവും ഇവിടുത്തെ സഭകളുടെ മേൽ ചില നിയന്ത്രണങ്ങൾ ഏർപ്പെടുത്തിയിരുന്നു. അതായത് ഉദയംപേരൂർ സൂനഹദോസിനു ശേഷം നിയന്ത്രണവിധേയമായ ഒരു ഭാരത സഭയാണ് ഇവിടെ നിലവിലുണ്ടായിരുന്നത്. പമ്പാ നദിക്കും ഭാരതപ്പുഴയ്ക്കും ഇടയിൽ മലയാളക്കരയിൽ മാത്രം പ്രവർത്തനാനുമതിയുള്ള സഭ.എന്നാൽ 1957ലെ കർദിനാൾ തിസറങ് തിരുമേനിയുടെ ശ്രമഫലമായി നമുക്ക് ഭാരതപ്പുഴയ്ക്ക് അപ്പുറത്തേക്കും പ്രവർത്തനം വ്യാപിപ്പിക്കാനായി. ഇപ്പോഴത്തെ പുത്തൂർ രൂപത ഉൾപ്പെടുന്ന പ്രദേശത്തും തമിഴ്നാട്ടിലെ നീലഗിരി ജില്ലയിലും അങ്ങനെ മലങ്കര കത്തോലിക്ക സഭയ്ക്ക് അജപാലന അധികാരം ലഭിച്ചു. ഈ സ്ഥലങ്ങൾക്കുള്ളിലായി നമ്മുടെ അധികാരം നിയന്ത്രിക്കപ്പെട്ടിരുന്നു. അതിൽ നിന്നാണ് അടുത്ത പടിയിലേക്കുള്ള ഈ വളർച്ച.

ഇപ്പോൾ ഹരിയാനയിലെ ഗുഡ്ഗാവ് കേന്ദ്രമാക്കി വിശുദ്ധ ജോൺ ക്രിസോസ്റ്റമിന്റെ നാമധേയത്തിൽ ഒരു ഭദ്രാസനം. അത് 22 സംസ്ഥാനങ്ങളെ ഉൾക്കൊള്ളുന്നു. ഒരുപക്ഷേ ലോകത്ത് ഏറ്റവും വിസ്തൃതിയുള്ള രൂപത അതായിരിക്കും. ഒപ്പം ബോംബെ- പുനെ മേഖലയിൽ കട്കി കേന്ദ്രമാക്കി ഒരു എക്സാർക്കേറ്റും. കേരളവും ഇപ്പോഴത്തെ പുത്തൂർ രൂപതയും തമിഴ്നാട്ടിലെ കന്യാകുമാരി ജില്ലയും (മാർത്താണ്ഡം രൂപത) ഒഴിച്ചുള്ള ദക്ഷിണേന്ത്യയിലെ എല്ലാ സംസ്ഥാനങ്ങളും അതിൽ ഉൾപ്പെടുന്നു. ഇതാണ് ഇതിന്റെ പ്രത്യേകത, വ്യാപ്തി. നിലവിൽ ഉണ്ടായിരുന്ന നിയന്ത്രണങ്ങൾ എടുത്തുകളയുകയും ഇന്ത്യയിൽ ആകമാനം പ്രവർത്തിക്കാനുള്ള അധികാരം ലഭിക്കുകയും ചെയ്തിരിക്കുന്നു.

**സുവിശേഷം രാജ്യമെങ്ങും അറിയിക്കുന്നതിൽ മലങ്കര കത്തോലിക്ക സഭയ്ക്ക് ഭാരിച്ച ഉത്തരവാദിത്തം വന്നിരിക്കുന്നു. ഇതിനു തക്ക ആളും അർഥവും സഭയ്ക്കുണ്ടോ?**

മലങ്കര സുറിയാനി കത്തോലിക്ക സഭയെ സംബന്ധിച്ചിടത്തോളം ഏറ്റവും വലിയ അനുഗ്രഹം നമുക്ക് തുടങ്ങാൻ അഞ്ചുമതി എന്നതാണ്. അതിൽ നിന്നാണ് നമ്മൾ ഒരു പ്രസ്ഥാനമായും സഭയായും രൂപപ്പെട്ടത്. നമ്മളെ സംബന്ധിച്ചിടത്തോളം എല്ലാം സ്വരൂപിച്ച് , ക്രമപ്പെടുത്തി വച്ചിട്ടല്ല പ്രവർത്തനങ്ങൾ തുടങ്ങിയിട്ടുള്ളത്.പരിശുദ്ധാത്മാവിന്റെ ആലോചനയും പ്രാർഥനയും നമുക്കുവേണ്ടിയുണ്ട്. നമുക്കുള്ള പ്രാഥമികമായ ക്രമീകരണങ്ങൾ കൂടി നടത്തിയശേഷം നമ്മൾ അതിലേക്കു പ്രവേശിക്കും. ഗുഡ്ഗാവിലും പുനെയിലും നിലവിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന സംവിധാനങ്ങൾ നമുക്കുണ്ട്. ഇവിടെയുള്ള ഇടവകകളിൽ പുരോഹിതരുടെയും സന്യാസിനിമാരുടെയും അത്മായ പ്രേഷിതരുടെയും സേവനം നിലവിൽ നമുക്ക് ലഭക്കുന്നുണ്ട്. എന്നാൽ ഇപ്പോഴുള്ള തിൽ നിന്നു വ്യത്യസ്തമായി കൂടതലായി നമ്മുടെ ആളുകൾ ഉള്ള സ്ഥലങ്ങളിലേക്കും നമ്മുടെ ആളുകൾ ആയിത്തീരേണ്ടവരുള്ള സ്ഥലങ്ങളിലേക്കും പ്രവർത്തനം വ്യാപിപ്പിക്കണം.



**ആ പ്രവർത്തന വ്യാപ്തയെപ്പറ്റി അൽപം കൂടിവിശദമാക്കാമോ?**

ഭാരതം മുഴുവൻ പ്രവർത്തനം വ്യാപിപ്പിക്കുന്നു എന്നു പറയുമ്പോൾ അതേപ്പറ്റി തെറ്റായി ധരിക്കുന്നവർ നമ്മുടെ ഇടയിലുണ്ട്. എല്ലാവരെയും ക്രിസ്ത്യാനികളാക്കാൻ പോകുന്നു എന്നൊരു ആരോപണം. അങ്ങനെയല്ല. ദൈവാനുഭവം വ്യത്യസ്ത രീതിയിൽ പ്രഘോഷിക്കുന്ന ഒരുരാജ്യമാണ് ഇന്ത്യ. എനിക്കുള്ള ദൈവാനുഭവം.. ഞാൻ എങ്ങനെയാണ് അതിനെ വിശദീകരച്ചുകൊടുക്കുക.. ശ്രീബുദ്ധന്റെ ഭാവം, സായിബാബയുടെ സാക്ഷ്യം.., അല്ലെങ്കിൽ മറ്റ് ഹിന്ദു ആചാരപ്രകാരമുള്ള ഉപവിഭാഗങ്ങളുടെ ഭാഷ്യം.. മറ്റു മതങ്ങളുടെ ഭാഷ്യം ഇങ്ങനെയെല്ലാമുണ്ട്. എന്റെ ദൈവാനുഭവം കർത്താവായ യേശുക്രിസ്തു എന്ന ദൈവപുത്രൻ എന്റെ രക്ഷയ്ക്കുവേണ്ടി ,ലോകരക്ഷയ്ക്കു വേണ്ടി നൽകപ്പെട്ടിരിക്കുന്നവൻ.. അവനെക്കണ്ടുകൊണ്ട് എന്റെ സന്തോഷം എനിക്കു പങ്കുവയ്ക്കാൻ കഴിയും. ഇതാണ് നമ്മളുടെ സുവിശേഷ പ്രഘോഷണം. അതായത് എന്റെ ദൈവാനുഭവത്തെക്കുറി

ച്ചുള്ള എന്റെ വിശദീകരണത്തിന്റെ മുഖ്യ കഥാപാത്ര മാണ് യേശുക്രിസ്തു. ഈ യേശുക്രിസ്തുവിനെ കണ്ടു മുട്ടിയ നാൾ മുതൽ ഞാൻ അനുഭവിക്കുന്ന ആത്മീയ സന്തോഷം.. ഇത് പങ്കുവയ്ക്കാനുള്ള അവകാശം നിയ മപരമായും ഭരണഘടനാപരമായും എനിക്കുണ്ട്. മറ്റുള്ള വരോട് ദയയും കരുണയും പ്രോത്സാഹനവും അവരെ മുഖ്യധാരയിൽ കൊണ്ടുവരുന്നതും സാമൂഹികമായ അസമത്വങ്ങൾക്കെതിരെ പോരാടുന്നതും എല്ലാം ഇതിന്റെ ഭാഗമായി വരുന്നു. സുവിശേഷം കൂടുതൽ സ്ഥലങ്ങളിലെത്തിക്കുക എന്നു പറയുമ്പോൾ കുറേപ്പേ രെക്കൂടി ക്രിസ്ത്യാനികളാക്കുക എന്നതല്ല. മറിച്ച് യേശു ക്രിസ്തുവിനെക്കുറിച്ചുള്ള പങ്കുവയ്ക്കൽ കൂടുതൽ സ്ഥലങ്ങളിൽ നടത്തുക എന്നതാണ്. ശുശ്രൂഷകൾ നട ത്തണം. അത് വ്യക്തികൾ നടത്തണം, സ്ഥാപനങ്ങൾ നടത്തണം ,ആശയപരമായുള്ള മുന്നേറ്റങ്ങൾ നടത്തണം. ഇത് വളരെ പ്രധാനപ്പെട്ടതാണ്. ഇതിന് കൂടുതൽ പ്രേഷി തർ വേണം. ധാരാളം മിഷനറിമാരെ വേണം. അതിന് ഒ രുക്കമുള്ളവരും പരിശീലനം തേടുന്നവരും ആയ അനേ കരെ മുന്നോട്ടുകൊണ്ടുവരേണ്ടത് സഭയുടെ ആവശ്യമാ ണ്. എന്നാൽ എനിക്ക് ശുഭാപ്തി വിശ്വാസമുണ്ട്. കാരണം മിഷൻ പ്രവർത്തനത്തിന് ഇതിനകംതന്നെ അനേകം അത്മായ പ്രേഷിതർ മുന്നോട്ടുവന്നിട്ടുണ്ട്.

**വളരെ വ്യത്യസ്തമായ മേഖലകളിലേക്കാണ് പ്രവർത്തനം വ്യാപിപ്പിക്കുന്നത്. മെട്രോ നഗരങ്ങൾ മുതൽ നക്സൽ ബാധിതമായ ബസ്തർ പോലെയുള്ള മേഖലകൾ വരെ. ഘർവാപസിയുമായി സംഘപരി വാർ, സായുധ സമരവുമായി നക്സലുകൾ.. എങ്ങനെ വിജയകരമായി മുന്നോട്ടുപോകാൻ കഴിയും?**

നമുക്കൊരു ആശയക്ളിപ്തത വരുത്തേണ്ടതുണ്ട്. നമ്മൾ എന്തു ചെയ്യാനാണ് പോകുന്നത്? നമ്മൾ ഇവിടെ ക്രിസ്ത്യാനികളുടെ എണ്ണം കൂട്ടാൻ പോകുന്നു എന്ന് ചില ആളുകൾ പ്രചരിപ്പിക്കുന്നുണ്ട്. 2000 വർഷമായി ഭാര തത്തിൽ പ്രവത്തിക്കുന്ന ഈ സഭ അംഗസംഖ്യ കൊണ്ട് 2. 3 ശതമാനത്തിൽ നിൽക്കുന്നു. ബ്രിട്ടീഷുകാർ ഭരിച്ച പ്പോഴും അതിനു ശേഷവും അനുകൂല ഘടകങ്ങൾ ത്വരി തപ്പെടുത്തിയിരുന്നെങ്കിൽ ഈ ജനസംഖ്യ ഇപ്പോൾ എത്രയാകുമായിരുന്നു?. അപ്പോൾ നമ്മൾ ജനസംഖ്യാ പരമായി മുന്നേറ്റത്തിനു തയ്യാറെടുക്കുന്നു എന്ന പ്രചാ രണം സത്യവുമായി ബന്ധമുള്ളതല്ല. നമ്മുടെ ജനസംഖ്യ കുറയുകയാണ്. നമ്മൾ എന്താണ് ലക്ഷ്യമാക്കുന്നത്. എണ്ണത്തേക്കാൾ ഗുണത്തിൽ ശ്രദ്ധിക്കുന്ന സമീപനം ആണ് നമ്മൾ സ്വീകരിക്കുന്നത്. നമ്മുടെ ചുറ്റുപാടുമുള്ള ജനങ്ങൾക്ക് കുറച്ചുകൂടി ഐശ്വര്യം, വളർച്ച, ദൈവകേ ന്ദ്രീകൃത ജീവിതം ഇതൊക്കെ കൊടുക്കാൻ നിങ്ങളുടെ കൈയിൽ എന്തെങ്കിലും പ്രത്യേകമായുണ്ടോ? സിദ്ധിയു ണ്ടോ.. നന്മയുണ്ടോ.. കൃപയുണ്ടോ ഇതൊക്കെയാണ് മറ്റു ള്ളവർ നമ്മളോടു ചോദിക്കാൻ സാധ്യതയുള്ളത്. ഇത് നമ്മൾ നിർവഹിക്കേണ്ടത് വളരെ സത്യസന്ധമായും ആത്മാർഥമായും ആണ്.

ഘർവാപസി പോലെയുള്ള സംഘടിത മതപരി വർത്തന ശ്രമങ്ങൾ ഉളവാക്കുന്ന ദൂഷ്യഫലങ്ങൾ നമ്മൾ കണ്ടുകൊണ്ടിരിക്കുകയാണ്. പ്രലോഭിപ്പിച്ചോ പണം നൽകിയോ ഭയപ്പെടുത്തിയോ അനാവശ്യമായ പ്രോൽസാഹനം നൽകിയോ മതപരിവർത്തനം നട ത്താൻ പാടില്ല എന്നുള്ളതാണ് നിയമം. ഒരു വലിയ സമൂ ഹത്തിന്റെ മുമ്പിൽ, മാധ്യമപ്പടയുടെ മുമ്പിൽ കുറേ ആളു കളെ ഏതെങ്കിലും മതത്തിലേക്ക് ചേർക്കുന്നത് മുകളിൽ പറഞ്ഞ നിയമലംഘനങ്ങളിൽ ഏതെങ്കിലും ഒന്നിൽ പെടുമെന്ന് വ്യക്തം. അങ്ങനെയുള്ള യാതൊന്നിലേക്കും ക്രിസ്തീയ സമൂഹം പോകുവാൻ പാടില്ല. യേശുക്രിസ്തു വിൽ വിശ്വസിക്കുന്നവരുടെ എണ്ണം കൂടുന്നെങ്കിൽ അത് മറ്റൊന്നിന്റെയും അടിസ്ഥാനത്തിൽ ആവരുത്. ബോധ്യ ത്തിന്റെയും വ്യക്തിപരമായ തീരുമാനത്തിന്റെയും അടി സ്ഥാനത്തിൽ ആകണം. അതിനുള്ള സ്വാതന്ത്ര്യം ഇപ്പോ ഴുമുണ്ട്. കത്തോലിക്ക സഭയുടെ പ്രവർത്തനം വർധിപ്പി ക്കുന്നതനുസരിച്ച് ഇത്തരത്തിൽ ആശയപരമായ ക്ളിപ്തത നമ്മൾ വർധിപ്പിക്കേണ്ടതുണ്ട്. എന്താണ് നമ്മുടെ ലക്ഷ്യം? എന്താണ് ചെയ്യാൻ പോകുന്നത്, ആഗ്ര ഹിക്കുന്നത് എന്നുള്ള അടിയന്തര ചിന്ത ആവശ്യമാണ്. നമുക്ക് ലഭിച്ചിരിക്കുന്ന പുതിയ നിയോഗമനുസരിച്ച് പ്രേഷിതർ മുന്നോട്ടു വന്ന് യേശുക്രിസ്തുവിൽ അവർ കണ്ടു മുട്ടിയ ജീവിതത്തിന്റെ അനുഭവത്തിൽ അവർ അനുഭവിക്കുന്ന സന്തോഷവും സമാധാനവും വളരെ വ്യക്തമായി ബോധ്യപ്പെടുത്തേണ്ട സാഹചര്യം കൂടി യാണ് ഇപ്പോഴുള്ളത്.

**പ്രലോഭിപ്പിച്ച് മതംമാറ്റുന്നു എന്ന സംഘപരിവാർ ആരോപണത്തെ എങ്ങനെ നേരിടും? ;ചിലരെങ്കിലും പ്രലോഭനത്തിലൂടെ മതംമാറ്റുന്നില്ലേ?**

നമ്മൾക്ക് ഇക്കാര്യത്തിൽ വ്യക്തത വേണം. മറ്റാരെ ങ്കിലും ചെയ്യുന്നതു കണ്ട് നമ്മൾ ചെയ്യേണ്ട കാര്യമില്ല. ആശയ വ്യക്തത , പ്രവർത്തനത്തിലെ സുതാര്യത ഒക്കെ ആവശ്യമാണ്. നമ്മൾ അങ്ങനെ ആരെയും ഭയപ്പെടു ത്തിയും പ്രലോഭിപ്പിച്ചും പണം നൽകിയും ക്രിസ്തുവി ശ്വാസികളാക്കേണ്ട കാര്യമില്ല. ആത്മരക്ഷയാണല്ലോ പ്രധാനം. ആത്മരക്ഷ നടത്തുന്നത് ആത്മാവിന്റെ ഉടയ വനാണ്. അവന്റെ മുമ്പിൽ സുതാര്യമായ സമീപനം ആവ ശ്യമാണ്. യേശുക്രിസ്തുവിനു വേണ്ടി ഇത്ര ആളുകളെ സൈന്യത്തിൽ അംഗമാക്കാം എന്നു പറഞ്ഞല്ലല്ലോ നമ്മൾ പ്രവർത്തിക്കുന്നത്. യേശുക്രിസ്തുവിന്റെ സ്നേഹം അനുഭവിച്ച് ആരെങ്കിലും കടന്നുവരുന്നുണ്ടെ ങ്കിൽ അവരെ കൂടെക്കൂട്ടാൻ എനിക്ക് അവകാശമുണ്ട്. അതിനുള്ള നിയമപരമായ സംരക്ഷണവും ഭരണഘടന എനിക്കു നൽകുന്നുണ്ട്. അതല്ലാതെയുള്ള പ്രവർത്തന ങ്ങൾ എവിടെയെങ്കിലുമുണ്ടെങ്കിൽ അത് അവസാനിപ്പി ക്കണം. അത് മറ്റ് ക്രിസ്തീയ കൂട്ടായ്മകൾക്കും സഹാ യകരമായിരിക്കും.

**മദർ തെരേസ പോലും വിമർശിക്കപ്പെടുന്നു എന്ന വസ്തുതയും കാണേണ്ടതുണ്ട്.?**

ശരിയാണ്.

**കോളജുകളും ആശുപത്രികളും കെട്ടിപ്പടുക്കുകയല്ല മറിച്ച് ദൈവാരാധനയ്ക്ക് പ്രാമുഖ്യം നൽകുകയാണ് വേണ്ടത്. ചീഫ് സെക്രട്ടറി ജിജി തോംസൺ അടുത്ത കാലത്ത് ഉന്നയിച്ച ഒരു വിമർശനമാണിത്. ഇതിനെ എങ്ങനെ നോക്കിക്കാണുന്നു?**

കുർബാന ആരംഭിക്കുന്നത് ചമയമുറി(സാക്രിസ്റ്റി)യിലാണ്. അംശവസ്ത്രങ്ങൾ അണിഞ്ഞ് കാർമികൻ അവിടെനിന്നു വരുന്നു, കുർബാന അർപ്പിക്കുന്നു, വീണ്ടും ചമയ മുറിയിലേക്കു പോയി അംശവസ്ത്രങ്ങൾ അഴിച്ചു വയ്ക്കുന്നു. കാർമികൻ അവസാനം പറയും കുർബാന സമാപിച്ചു. കൂദാശപരമായ ഒരർപ്പണത്തിന്റെ, ആഘോഷത്തിന്റെ വളരെ പരിമിതമായ ഒരു സമയത്തെക്കുറിച്ചാണ് ഇത് സൂചിപ്പിക്കുന്നത്. നമ്മുടെ ഒരു പ്രാർഥനയിൽ ഞങ്ങൾ തന്നെ നിനക്കു സ്വീകാര്യബലിയായി തീരണം എന്നു പറയുന്നു. അല്ലെങ്കിൽ നമ്മൾ തന്നെ കുർബാനയാകണം. ആ കുർബാന തുടങ്ങുന്നത് ചമയമുറിയിൽ അല്ല. അവസാനിക്കുന്നതും അവിടെയല്ല. നമ്മുടെ ജീവിതവുമായി ബന്ധപ്പെട്ട് അനേകം ഒരുക്കങ്ങളുണ്ട്. ദൈവം സ്നേഹമാകുന്നു എന്നും ഈ സ്നേഹത്തിൽ മുന്നോട്ടുവരുമ്പോൾ സ്വർഗത്തിൽ അപ്പൻ ഒന്നാണെന്നും നമ്മളെല്ലാം അവുടുത്തെ മക്കളാണെന്നും ഉള്ള ബോധ്യം വരുമ്പോൾ നമുക്കു ചില കാര്യങ്ങൾ കർമപരിപാടികളായി തന്നെ ആവിഷ്കരിക്കേണ്ടി വരുന്നു. മനുഷ്യന് ഏറ്റവും ദിശാബോധം നൽകുന്നതും അവന്റെ ക്ളേശങ്ങളിൽ ആശ്വസിപ്പിക്കുന്നതുമായ ഒരു കാര്യം അവന്റെ വിദ്യാഭ്യാസ പ്രവർത്തനം. രണ്ടാമത്തേത് ശാരീരികമായ ക്ളേശം അനുഭവിക്കുമ്പോൾ ലഭിക്കേണ്ട ആതുര ശുശ്രൂഷ. മൂന്നാമത്തേത് അവഗണിക്കപ്പെടുന്നവനെ മുഖ്യധാരയിൽ കൊണ്ടുവരാനുള്ള കാര്യങ്ങൾ.അവഗണിക്കപ്പെട്ടുകിടക്കുന്ന ഒരു ഗ്രാമത്തിന്റെ മൂലയിൽ ഇത്തരം സ്ഥാപനങ്ങൾ തുടങ്ങാൻ മറ്റാരെങ്കിലും താത്പര്യം കാണിച്ചെന്നുവരില്ല. എന്നാൽ യേശുക്രിസ്തു നിങ്ങളെയും സ്നേഹിക്കുന്നു എന്നു പറയുന്ന നമുക്ക് അതു തുടങ്ങിയേ മതിയാവൂ.

അപ്പോൾ ആരാധന എന്നു പറയുന്നത് വാക്കുകൾ കൊണ്ടുള്ള ചില സ്തുതിപ്പുകളുടെ സമയക്രമത്തെപ്പറ്റി മാത്രമാണെങ്കിൽ അത് വളരെ പരിമിതമായ സമീപനം ആയിപ്പോകും. ഞാനെന്റെ സമൂഹത്തോടു ചേർന്നുള്ള ആരാധന ഇതിനു ശേഷവും തുടരുകയാണ്. ആകാശങ്ങൾ ദൈവത്തിന്റെ നീതിയെ അിറയുന്നു.. ആകാശത്തട്ട് അവന്റെ കൈവേലയെ കാണിക്കുന്നു എന്നാണ് ദൈവവചനം. അപ്പോൾ ദൈവവുമായി ബന്ധപ്പെട്ടുള്ള സകല കാര്യങ്ങളും അവന്റെ നീതിയെ അറിയിച്ചുകൊണ്ടുള്ളതാണ്. പള്ളി എന്നു പറയുന്നതിന്റെ ഏറ്റവും ചെറിയ രൂപം എവിടെയാണ്? സഭയുടെ ഏറ്റവും ചെറിയ രൂപം വീട്ടിലാണുള്ളത്. കുടംബസഭയാണ്. എന്തിനാണ് അങ്ങനെ പറയുന്നത്. പള്ളിയിൽ മാത്രമല്ലേ ആരാധനയുള്ളു? വീട്ടിലും പള്ളി ഉണ്ട് എന്നു പറയുന്നത് എന്തുകൊണ്ടാണ്. രണ്ടാം വത്തിക്കാൻ കൗൺസിൽ അതു വ്യക്തമാക്കുന്നു. ഇത് ഒരു പ്രത്യേക സ്ഥലത്തേക്ക് പരിമിതപ്പെടുത്തിയിട്ടുള്ളതല്ല. അത് വിശാലമാണ്. ഇങ്ങനെ ജീവിക്കുന്ന ഒരു ക്രിസ്ത്യാനിക്ക് പള്ളിയിൽ മാത്രം ശ്രദ്ധ കേന്ദ്രീകരിച്ച് ജീവിക്കാനാവില്ല. വ്യാപകമായ അർഥത്തിൽ ഇതെല്ലാം പള്ളിയാണ്. എന്നാൽ ഇതിനു ശുശ്രൂഷകൾ ആവശ്യമാണ്. ചില ആളുകൾ പറയുന്നു നമുക്ക് ആരാധന മാത്രം മതി.. ഒരുപക്ഷേ അതു പറയുന്നത് മറ്റു സ്ഥാപനങ്ങളുടെ ബഹുലത കൊണ്ട് ആരാധനഭാവം



വിസ്മരിക്കപ്പെടുന്നു എന്നതിനാലാവാം. എന്നാൽ പക്വമായ ക്രിസ്തീയ സമീപനം എന്നു പറയുന്നത് ആരാധനയോട് ചേർന്ന് ആരാധനയ്ക്ക് മനുഷ്യനെ പ്രാപ്തനാക്കുന്ന സകല കാര്യങ്ങളിലും സഭയുടെ ഇടപെടലാണ്. അങ്ങനെ ഇടപെടാൻ ആഗ്രഹിക്കുമ്പോൾ നമ്മുടെ മുമ്പിൽ ചില മുൻഗണനകൾ വരുന്നു. ഉദാഹരണത്തിന് ഒരു വലിയ നഗരത്തിൽ തന്നെ ക്രിസ്തീയ സഭകൾ നാല് ആശുപത്രികൾ ഒന്നിച്ചു പടുത്തുയർത്തേണ്ട കാര്യമില്ല. എന്തുകൊണ്ട് വേറൊരു ഗ്രാമം നമുക്ക് ഏറ്റെടുത്തുകൂടാ. നമ്മൾ മൽസരിക്കേണ്ടത് നഗരത്തിന്റെ മധ്യഭാഗത്തല്ല. യേശുക്രിസ്തുവിന്റെ സ്നേഹം കൊടുക്കേണ്ടത് ഇനിയും കിട്ടാത്ത മറ്റു സ്ഥലങ്ങളിലാണ്. ഈ ആരാധന കുറച്ചുകൂടി അർഥവത്താകുന്നത് നമ്മുടെ ആത്മാർഥതയോടുകൂടിയ സമീപനത്തിലാണ്. അല്ലെങ്കിൽ കർമവിധികളുടെ ഒരു പള്ളിയായി നമ്മൾ മാറിപ്പോകും.

**കർമവിധികളുടെ ഒരു പള്ളി.. എന്താണ് അതുകൊണ്ട് അർഥമാക്കുന്നത്?**

കർമവിധികളുടെ ഒരു പള്ളി എന്നു പറയുമ്പോൾ വംശീയമായ, വർഗീയമായ ഒരതിർത്തിക്കകത്തേക്ക് നമ്മുടെ വംശത്തിൽപെടാത്ത ആരെയും പ്രവേശിപ്പിക്കാത്ത ഒരു മാനസിക ഭാവം ഉണ്ടാകും. സമൂഹത്തിന്റെ മുഖ്യധാരയിൽ നമ്മൾ ഉയർന്ന ജാതിയിൽ അഭിമാനിച്ചു നിൽക്കുമ്പോൾ അതിലേക്ക് ഒരു ദളിതന് പ്രവേശിക്കാൻ അവസരം ലഭിക്കാതെ വരും. ഫലത്തിൽ അവനോട് സുവിശേഷം പ്രസംഗിക്കാൻ നമുക്ക് കഴിയാതെ വരും.. താൽപര്യമില്ലാതെ വരും. അതുകൊണ്ടാണ് ഓർത്തഡോക്സ് സഭയിൽ ആയിരിക്കുമ്പോൾ തന്നെ മാർ ഇവാനിയോസ് തിരുമേനി മനംനൊന്ത് ഇങ്ങനെ പറഞ്ഞത്.. നമുക്ക് ഭാരതം മുഴുവൻ സുവിശേഷം അറിയിക്കണം . അതായത് നമ്മൾ തിരുവിതാംകൂറിന്റെയോ മല

യാളക്കരയുടെയോ ഉള്ളിൽ മാത്രം നിൽക്കേണ്ടവരല്ല. എല്ലായിടത്തേക്കും പോകണം. ഇത് ഒരു അപ്പോസ്തോലൻ സ്ഥാപിച്ച സഭയാണ്. സുവിശേഷം പ്രസംഗിക്കുക അപ്പോസ്തോല സഭയുടെ അടിസ്ഥാന ദൗത്യമാണ്.

**ഇതൊക്കെ പറയുമ്പോഴും പ്രൊട്ടസ്റ്റന്റ് വിശ്വാസത്തിലേക്കു ചായുന്ന ചിലരെങ്കിലും നമുക്കിടയിലുണ്ട്. ഇതിനെന്താണ് പരിഹാരം?**

രണ്ടുതലങ്ങളിലതിനെ കാണണം. നമ്മുടെ ആളുകൾ ഒന്നിച്ചു താമസിക്കുന്ന ചില കേന്ദ്രങ്ങളുണ്ട്. ഒന്നിച്ചുവരാവുന്ന ചില കേന്ദ്രങ്ങളുണ്ട്. അവിടെയൊക്കെ അടിയന്തരമായി ശ്രദ്ധ കൊടുക്കണം. അതോടൊപ്പം തന്നെ മിഷനറി ഭാവം വച്ചുപുലർത്തുന്ന സഭയായി നമ്മൾ വളരണം. കൂടുതൽ ആളുകളിലേക്ക് സുവിശേഷം എത്തിക്കണം.

നമ്മൾ തെക്കൻ തിരുവിതാംകൂറിലും കേരളത്തിന്റെയും തമിഴ്നാടിന്റെയും ഒക്കെ വിവിധ ഭാഗങ്ങളിലും ഏറ്റവും പാവപ്പെട്ടവരോട് (ജാതിപരമായ വിവേചനം അനുഭവിച്ചവരോട്) സുവിശേഷം പ്രസംഗിച്ചത് ഒരു കുറവായല്ല ഏറ്റവും അനുഗ്രഹമായാണ് ഈ സഭ കാണുന്നത്. അഭിമാനത്തോടെ അതു പ്രകടിപ്പിക്കുകയും ചെയ്യുകയാണ്. ഈ സമീപനം തുടരണം. നമ്മൾ ആരാധിക്കുന്ന പള്ളികളിലേക്ക് കടന്നുവരാൻ കഴിയുമോ എന്നു ചിന്തിക്കുന്ന ആളുകളെയും കൂട്ടിച്ചേർക്കാൻ കഴിയുന്നതാണ് യഥാർഥ പ്രേഷിത പ്രവർത്തനം. ഈ ദൗത്യം തുറന്ന മനസ്സോടെ നിർവഹിക്കാനുള്ള അവസരമാണ് ഈ പുതിയ നിയോഗത്തിലൂടെ (അഖിലേന്ത്യാ തലത്തിലുള്ള അജപാലന അധികാരം) നമുക്ക് ലഭിക്കുന്നത്. നിന്റെ ഭാഷ മലയാളം സംസാരിക്കുന്ന കുറച്ച് ആത്മാക്കളുടെ കാര്യം മാത്രം നോക്കാനാണെങ്കിൽ മലയാളക്കരയിൽ മാത്രം നീ നിന്നാൽ മതി. പക്ഷേ മലയാളമല്ല മനസിന്റെ ഭാഷ പുറപ്പെടുവിക്കുന്നത് മനസ്സിലാക്കാൻ കഴിയുന്ന ആത്മാവിന്റെ പ്രവർത്തനം കാതോലികമായിതന്നെ എല്ലായിടത്തേക്കും, സാർവത്രികമായി പോകാൻ കഴിയുന്ന ഒരു സഭാ കൂട്ടത്തിന്റെ അർഥശങ്കയ്ക്കിടയില്ലാത്തവിധമുള്ള പ്രവർത്തന വ്യാപ്തിയാണ് തിരുസിംഹാസനം ഇപ്പോൾ കൽപിച്ചു തന്നിട്ടുള്ളത്. അപ്പോൾ നമുക്കുണ്ടായിരിക്കേണ്ട മനസിന്റെ ഭാവം യേശുവിന്റെ സുവിശേഷത്തെ പ്രഘോഷിക്കുക, അതുൾക്കൊള്ളുന്ന ആരെയും നമ്മുടെ കൂട്ടത്തിൽ കൊണ്ടുവരുക, ഒരു സമൂഹമായി നിന്ന് ദൈവത്തെ ആരാധിക്കുക. ഇതിന് ഇപ്പോഴും വലിയ സ്വീകാര്യതയുണ്ട്.. അർഥമുണ്ട്. വംശീയമായ ചിന്തയിൽ നിന്നും ഭാഷാപരമായ ചിന്തയിൽ നിന്നും ഒക്കെ ഉയർന്ന് സാർവത്രികമായ ഒരു സഭയായി നമ്മൾ ഉയരണമെന്നാണ് നമ്മെക്കുറിച്ചുള്ള പരിശുദ്ധാത്മ പദ്ധതി. അത് ഭംഗിയായി നടപ്പാകുക തന്നെ ചെയ്യും.

**2050 ആകുമ്പോൾ ലോകത്ത് മുസ്ലിംകളുടെ എണ്ണം ക്രിസ്ത്യാനികളുടേതിലും അധികമാകുമെന്നും ഏറ്റവുമധികം മുസ്ലിംകളുള്ള രാജ്യമായി ഇന്ത്യ മാറുമെന്നും പഠനങ്ങൾ പറയുന്നു. മുസ്ലിം ഭീകരവാദികളിൽ നിന്ന് ലോകമെങ്ങും ഏറ്റവും ഭീഷണി നേരിടുന്നത് ക്രിസ്ത്യാനികൾ ആയിരിക്കെ ഈ പഠനത്തെ എങ്ങനെ നോക്കിക്കാണുന്നു?**

അതേക്കുറിച്ച് നമ്മൾ ഇത്രയും അസ്വസ്ഥരാകേണ്ടതുണ്ടോ. ഇതൊക്കെ ചില കണക്കുകൂട്ടലുകളുടെ അടിസ്ഥാനത്തിലുള്ള നിഗമനങ്ങളാണ്. ഉദാഹരണമായി ഇലക്ട്രോണിക്സ് ഉത്പന്നങ്ങൾ കണ്ടുപിടിക്കുന്ന തിലും ഉപയോഗിക്കുന്നതിലും ജപ്പാന് വലിയ കഴിവുണ്ട്. പ്രകൃതി ദുരന്തങ്ങൾ പോലും മുൻകൂട്ടി കാണാൻ കഴിവുള്ള ഉപകരണങ്ങൾ. എന്നാൽ സുനാമി ആഞ്ഞടിച്ചപ്പോൾ അവർ പകച്ചുനിന്നു. ഇത് ഒരു നിഗമനത്തിലും കണക്കുകൂട്ടലിലും നേരത്തേ വന്നിട്ടുള്ളതല്ല. 2050ൽ എത്താൻ ഇനിയും ഏറെക്കാലമുണ്ട്. ഈ വലിയ കാലയളവിൽ വരുന്ന ഭൂമിശാസ്ത്രപരമായ വ്യത്യാസങ്ങൾ അല്ലെങ്കിൽ ചില പ്രകൃതി ദുരന്തങ്ങൾ ഇതൊന്നും കണക്കിലെടുക്കാതെയുള്ള നിഗമനങ്ങളാണിവ.. ഇത്തരം നിഗമനങ്ങിലൂന്നിയുള്ള അമിത ആകാംക്ഷ നമ്മിൽ അസ്വസ്ഥത പടർത്തുകയും ആരെ ആണ് ലക്ഷ്യമാക്കേണ്ടതെന്നു കണക്കുകൂട്ടി അവരോട് ശത്രുത വരുത്തുകയും ചെയ്യും. അത് നമ്മുടെ ഇപ്പോഴത്തെ നമ്മുടെ ജീവിതത്തെയും ദുരിതപൂർണമാക്കും. അതിനാൽ അത്തരം കാര്യങ്ങളെപ്പറ്റി കൂടുതൽ ആശങ്കപ്പെടാതെ നിലവിലുള്ള ജീവിത സാഹചര്യങ്ങളിൽ ഗൗരവമായി കാണേണ്ടവയെ ഗൗരവമായി കണ്ട് മുൻകരുതലെടുക്കുകയാവും ശരിയായ സമീപനം. ഏത് സാഹചര്യത്തിലും സ്നേഹവും പരസ്പരധാരണയും കൈവിടാതെ ജീവിച്ചാൽ അത് നമ്മെ നിലനിർത്തും.

**മാർ ഇവാനിയോസ് തിരുമേനിയുടെ സ്വപ്നമായിരുന്നു സാർവത്രിക സഭയിലേക്കുള്ള ഒത്തുചേരൽ. അതേസമയം ഭാരത സഭ അതിന്റെ വ്യക്തിത്വം കാത്തുസൂക്ഷിക്കുകയും വേണമെന്ന് അദ്ദേഹം ചിന്തിച്ചു. അത് അദ്ദേഹം ഉറപ്പാക്കുകയും ചെയ്തു. ഇവാനിയോസ് പിതാവിന്റെ പിൻഗാമിയായി വന്ന ആർച്ച് ബിഷപ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനി സഭയുടെ അടിസ്ഥാനം ഉറപ്പിച്ച് അതിന്റെ പ്രവർത്തനങ്ങൾ വ്യാപിപ്പിക്കുന്നതിലും സഭയുടെ ശക്തമായ സാന്നിധ്യം എല്ലായിടത്തും അറിയിക്കുന്നതിലും വിജയിക്കുകയും ചെയ്തു. ഗ്രീഗോറിയോസ് തിരുമേനിയുടെ ജന്മശതാബ്ദി ആഘോഷിക്കുന്ന സമയത്തു തന്നെ സഭയ്ക്ക് പുതിയ ദൗത്യം വന്നുചേർന്നതിനെ ദൈവത്തിന്റെ വലിയ പദ്ധതിയായി കാണുകയാണ് അഭിവന്ദ്യ പിതാവ്. ഈ രണ്ടു പിതാക്കൻമാരെപ്പറ്റി ഏറെ പറയാനുണ്ട് കർദിനാൾ ബസേലിയോസ് ക്ലീമിസ് പിതാവിന്**

മാർ ഇവാനിയോസ് തിരുമേനി ലോകസഭയ്ക്കു മുഴുവൻ ഒരു വലിയ സന്ദേശം നൽകി. അപ്പോസ്തോലിക സഭ പ്രാദേശികമായിരിക്കുന്ന അവസ്ഥ മാറണം. പ്രദേശികത സാർവത്രികതയ്ക്കു വഴിമാറണം. വ്യക്തിത്വം നഷ്ടപ്പെടുത്തിയുള്ള ഒരു ലയനമല്ല മിറച്ച് അപ്പോസ്തോലിക സഭകളുടെ ഒരു കൂട്ടായ്മയായിരിക്കണം കത്തോലിക്ക സഭ എന്ന് 1930കളിൽ തന്നെ അദ്ദേഹം സ്ഥാപിച്ചെടുത്തു. പിതാവ് ഒരു ഹൈരാർക്കിക്ക് രൂപം കൊടുത്തു. മിഷനറിമാരെ നിയോഗിച്ചു. ഇടവകകൾ സ്ഥാപിച്ചു.

ഈ ഉത്തരവാദിത്തം 1955ൽ ഗ്രിഗോറിയോസ് തിരു

മേനിയിലേക്ക് എത്തിച്ചേരുകയാണ്. മിഷൻ മേഖലയിലേക്കും നമ്മുടെ ആളുകൾ കൂട്ടമായി കേരളത്തിനു പുറത്ത് താമസിക്കുന്ന ഇടങ്ങളിലേക്കും പിതാവിന്റെ ശ്രദ്ധ വരുന്നു. അത്തരം ഇടങ്ങളിലൊക്കെ ആരാധന തുടങ്ങുന്നതിനും പള്ളികൾ സ്ഥാപക്കുന്നതിനും ഒക്കെ അദ്ദേഹം മുൻഗണന നൽകി. മദ്രാസിൽ അന്നത്തെ ബിഷപ്പായിരുന്ന അരുളപ്പാ തിരുമേനിയുമായുള്ള ബന്ധം കാരണം അവിടെ ഒരു ഇടവക സ്ഥാപിക്കാൻ കഴിഞ്ഞു. മാർ ഇവാനിയോസ് തിരുമേനി തുടങ്ങിവച്ച കാര്യങ്ങൾ വേഗത്തിൽ പൂർത്തിയാക്കേണ്ടതുണ്ടായിരുന്നു. എന്നാൽ വളരെ വലിയ സാമ്പത്തിക പരിമിതി ആണ് അദ്ദേഹത്തെ കാത്തിരുന്നത്. എങ്കിലും മെട്രോപ്പോളിറ്റൻ സിറ്റികളിലും മറ്റും നമ്മുടെ ആളുകൾ കൂട്ടമായി താമസിക്കുന്ന സ്ഥലത്ത് എത്തി അദ്ദേഹം കൂട്ടായ്മകളെ ബലപ്പെടുത്തി. അമേരിക്കയിൽ 1984ൽ പിതാവ് നമ്മുടെ മിഷൻ സ്ഥാപിച്ചു. അവയൊക്കെ ഇന്ന് അടിസ്ഥാനമായി മാറി. അമേരിക്കയിലും പുനെയിലും എക്സാർക്കേറ്റായി. ഗുഡ്ഗാവ് കേന്ദ്രീകരിച്ച് രൂപതയായി.



**ഇത്തരം കൂട്ടായ്മകളുമായി ബന്ധപ്പെട്ടുള്ള വ്യക്തിപരമായ അനുഭവങ്ങൾ?**

ഞാൻ ബാംഗ്ളൂരിൽ മലങ്കര സഭയുടെ ചുമതലയുള്ള വൈദികനായിരുന്ന കാലം. പട്ടം കിട്ടിയിട്ട് ഒരു വർഷം ആയതേയുള്ളു. അന്ന് സിബിസിഐ പ്രസിഡന്റ് ആയിരുന്ന ഗ്രീഗോറിയോസ് തിരുമേനി ബാംഗ്ളൂരിലെത്തി. പിതാവിന് വിശുദ്ധ കുർബാന അർപ്പിക്കാൻ ഒരിടം കണ്ടെത്താൻ ഏറെ പാടുപെട്ടു. ഒടുവിൽ കന്യാസ്ത്രീകൾ നടത്തുന്ന ഒരു സ്കൂളിലാണ് സൗകര്യം ഒരുക്കിയത്. പിതാവ് അവിടെ നമ്മുടെ ആളുകളുമായൊക്കെ സംവദിച്ചു.എങ്കിലും സിബിസിഐ പ്രസിഡന്റായ പിതാവിന് ഈ പരിമിത സാഹചര്യത്തിൽ കുർബാന അർപ്പിക്കേണ്ടിവന്നതിൽ എനിക്ക് വിഷമമുണ്ടായിരുന്നു. എന്നാൽ ഇന്ന് ആ ഘട്ടമൊക്കെ മറികടന്ന് നമ്മൾ ഭാരതമൊട്ടാകെ പ്രവർത്തനം വ്യാപിപ്പിക്കുന്ന സഭയായി മാറി. തീർച്ചയായും ഗ്രിഗോറിയോസ് തിരുമേനിയുടെ ജന്മശതാബ്ദി വർഷത്തിൽ തന്നെ ആ ഭാഗ്യം കൈവന്നത് ദൈവാനുഗ്രഹമാണ്. ജന്മശതാബ്ദിയുടെ സമ്മാനമാണ്. കാരണം പിതാവ് ചെയ്ത ശുശ്രൂഷയെക്കുറിച്ച് ഓർമിക്കുന്നതിനും നന്ദിപറയുന്നതിനും ഉള്ള ഒരവസരമായി ഇതു മാറുന്നു. ഇത്തരത്തിൽ പുറത്തുള്ള കൂട്ടായ്മകൾക്കെല്ലാം ഗ്രിഗോറിയോസ് തിരുമേനി നൽകിയ സംഭാവനകളെപ്പറ്റി ഒട്ടേറെ അനുഭവം പങ്കുവയ്ക്കാനുണ്ട്.

**സഭയ്ക്ക് ഒരു വിശുദ്ധനെ പ്രതീക്ഷിക്കാൻ കാലമായോ?**

മാർ ഇവാനിയോസ് തിരുമേനി സാർവത്രിക സഭയിൽ വിശുദ്ധനായി പ്രഖ്യാപിക്കപ്പെടും എന്ന കാര്യത്തിൽ വ്യക്തിപരമായ ബോധ്യം എനിക്കുണ്ട്. എന്റെ ഒരു പ്രാർഥന അത് എന്റെ കണ്ണുകൾകൊണ്ടു കാണാനും കാതുകൾ കൊണ്ടു ശ്രവിക്കാനും അതേക്കുറിച്ച് പറയാനും കഴിയണമേ എന്നതു മാത്രമാണ്. ഒരുപാട് അനുഭവങ്ങൾ വ്യക്തിപരമായി എനിക്കുതന്നെ പറയാനുണ്ട്. പിതാവിന്റെ മധ്യസ്ഥതയിൽ ഒട്ടേറെ അത്ഭുതങ്ങൾ സംഭവിക്കുന്നുണ്ട്. മക്കളില്ലാത്ത ചെറുപ്പക്കാരായ ദമ്പതികളോടൊക്കെ നിങ്ങൾ പിതാവിന്റെ മധ്യസ്ഥത തേടാൻ ഞാൻ പറയാറുണ്ട്. അതിനൊക്കെ ഫലമുണ്ടായിട്ടുണ്ട്. ഇത്തരത്തിൽ ഞാൻ ഉപദേശം കൊടുത്ത ദമ്പതികൾ കുറച്ചുകാലം കഴിഞ്ഞ് എന്നെ അവരുടെ വീട് കൂദാശയ്ക്ക് ക്ഷണിച്ചു. അതിനൊപ്പം അവരുടെ കുഞ്ഞിന്റെ മാമോദീസയും അവർ നടത്തുന്നുണ്ടായിരുന്നു. ഇതിനൊക്കെ പുറമേ എത്രയോപേർക്ക് രോഗശാന്തി ഉണ്ടായിട്ടുണ്ട്.

എന്റെ കാര്യം പറയട്ടെ. ചില പ്രശ്നങ്ങളുമായി ബന്ധപ്പെട്ട് പിതാവിന്റെ മധ്യസ്ഥത തേടുമ്പോൾ ഇതൊക്കെയാണോ വലിയ പ്രശ്നങ്ങൾ എന്ന് അദ്ദേഹം ചോദിക്കുന്നതായി എനിക്ക് അനുഭവപ്പെട്ടിട്ടുണ്ട്. പല വലിയ പ്രശ്നങ്ങളും എളുപ്പത്തിൽ പരിഹരിക്കാൻ കഴിയുന്ന വണ്ണം പിതാവ് എന്നെ ബലപ്പെടുത്തുന്നതായി എനിക്കു തോന്നിയിട്ടുണ്ട്. വൈകുന്നേരം ആ കബറിങ്കൽ അന്യമതസ്ഥരായ ആളുകളൊക്കെ പ്രാർഥനാ നിരതരായി ഇരിക്കുന്നതു കാണാം. പിതാവിനെ വിശുദ്ധനായി പ്രഖ്യാപിക്കുന്നതൊക്കെ ദൈവത്തിന്റെ വലിയ പദ്ധതിയിൽ പെട്ടതാണ്. എന്നാൽ എനിക്ക് അതു കാണാൻ കഴിയും എന്നുതന്നെയാണ് വിശ്വാസം.

**വ്യത്യസ്തതകളുടെ ഒരു സഭയാണ് നമ്മൾ. കുർബാന അർപ്പണത്തിൽ മാത്രമല്ല, ഡ്രസ് കോഡ് കൊണ്ടു പോലും ആഗോള സഭയിൽ ശ്രദ്ധാകേന്ദ്രമാകുന്നവർ. അതുമാത്രമാണോ നമ്മുടെ വ്യത്യസ്തത. അല്ലേഅല്ല എന്നാണ് ബാവായ്ക്ക് പറയാനുള്ളത്. അതൊക്കെ**

**ഒരു വശം മാത്രം. മാർ ഇവാനിയോസിന്റെ ദർശനങ്ങളിലൂന്നിനിന്നുകൊണ്ട് അഭിവന്ദ്യ പിതാവിന് അതേപ്പറ്റി വ്യക്തമായ ചില ചിന്തകൾ പങ്കുവയ്ക്കാനുണ്ട്.**

മലയാളക്കര വിട്ട് പഞ്ചാബിലൊക്കെ പോയി സുവിശേഷ വേല ചെയ്യണം എന്നൊക്കെ മാർ ഇവാനിയോസ് പിതാവ് വൈദികനായിരുന്ന കാലത്തേ പറഞ്ഞിരുന്നു. മലയാളം മാത്രമുള്ള സഭയിൽ ജനിച്ചു വളരുകയും അന്ത്യോഖ്യാ സഭയുമായുള്ള ബന്ധംപോലും വിച്ഛേദിച്ച് സ്വതന്ത്രമായി നിൽക്കാൻ ആഗ്രഹിച്ച ഒരു സഭയിലെ പുരോഹിതനായി മാറുകയും ചെയ്ത അദ്ദേഹത്തെ അങ്ങനെ പറയാൻ പ്രേരിപ്പിച്ച ഘടകം എന്തായിരിക്കും

സഭ പരിമിതികൾക്ക് പരിമിതപ്പെടേണ്ടതല്ല, മറിച്ച് സഭ അതിന്റെ വിശാലതകളിലേക്ക് പോകേണ്ടതാണ്. ഇതായിരുന്നു പിതാവിന്റെ നിലപാട്.പിതാവ് ബഥനി ആശ്രമം സ്ഥാപിക്കാനുള്ള ഒരുക്കം നടത്തുമ്പോൾ മഹാകവി ടാഗോറിന്റെ ശാന്തിനികേതനും ഗാന്ധിജിയുടെ സബർമതി ആശ്രമവുമൊക്കെ സന്ദർശിക്കുകയും അവിടെ ഏറെ സമയം ചെലവഴിക്കുകയും ചെയ്തിരുന്നു. പിതാവ് ലക്ഷ്യമിട്ട സന്യാസ പ്രസ്ഥാനം ഭാഷയുടെ പരിമിതികൾക്കുള്ളിൽ ഒതുങ്ങാൻ പാടില്ല എന്ന വിശാലവീക്ഷണമായിരുന്നു അതിനു പിന്നിൽ.

ഈ കാവിക്കുപ്പായം ധരിച്ച് ഞാൻ പ്രധാനമന്ത്രി നരേന്ദ്രമോദിയെ കാണാൻ പോയപ്പോൾ ഇതിനുവേണ്ടി പ്രത്യേകം തയ്യാറാക്കിയ കുപ്പായമാണോ എന്ന് ഒരാൾ ചോദിച്ചു. ഞാൻ പറഞ്ഞു 82 വർഷം മുമ്പ് ഞങ്ങളുടെ തിരുമേനി ഉപയോഗിച്ച് മാതൃക കാണിച്ച വേഷമാണിത്.

നമുക്ക് നമ്മുടെ രാജ്യവുമായും ദേശീയതയുമായും സാസ്കാരികതയുമായും താദാത്മ്യം പ്രാപിക്കേണ്ടതുണ്ട്. അതേ സമയം ക്രിസ്ത്യൻ ജീവിതത്തെക്കുറിച്ച് മലങ്കര കത്തോലിക്ക സഭാ ഭാഷ്യം ഇന്ത്യക്കും ലോകത്തിനും തിരുസഭയ്ക്കും കൊടുക്കാൻ ഈ സഭയ്ക്ക് കഴിയണം. അതായത് ലത്തീൻ ഭാഷ്യത്തിനും സീറോ മലബാർ ഭാഷ്യത്തിനും ലോകത്തിന്റെ വിവിധ ഭാഗങ്ങളിലുള്ള സഭാ ഭാഷ്യങ്ങൾക്കുമൊപ്പം മലങ്കര കത്തോലിക്കാ സഭയ്ക്കും ഒരു ഭാഷ്യമുണ്ട് എന്ന് തെളിയിക്കുക. അത് നിയമപരമാണ്, സഭാപരമാണ്, ഇന്ത്യയുടെ സാസ്കാരികതയുമായി ചേർന്നുനിൽക്കുന്നതുമാണ്. ഇതാണ് പിതാവ് ബോധ്യപ്പെടുത്താൻ ശ്രമിച്ചത്. ബ്രിട്ടീഷ് കോളോണിയലിസവുമായി ബന്ധപ്പെട്ടുണ്ടായ ഒരു സഭയല്ല ഇത്. മറിച്ച് മാർത്തോമ്മാ ശ്ളീഹായുടെ കാലം മുതലേ ഉണ്ടായ അപ്പോസ്തോലിക സഭയാണിത്. ഈ സഭയ്ക്ക് രാജ്യമെങ്ങും പോയി സുവിശേഷം പ്രസംഗിക്കാൻ ബാധ്യതയുണ്ട്. ഇതായിരുന്നു പിതാവിന്റെ കാഴ്ചപ്പാട്.

പുതിയ ഭരണസംവിധാനം വന്നതോടെ മലങ്കര കത്തോലിക്ക ഭാഷ്യം ലോകം മുഴുവൻ,, ചുരുങ്ങിയ പക്ഷം ഇന്ത്യ മുഴുവൻ എത്തിക്കാനുള്ള അവസരമാണ് കൈവന്നിരിക്കുന്നത്. പിതാവിന്റെ ദർശനത്തിന്റെ വ്യാപ്തി വലുതാണ്. പരമിതികൾക്കു പരിമിതപ്പെടേണ്ടതല്ല ഈ സഭ.

നമ്മൾ കത്തോലിക്ക സഭയിൽ വ്യത്യസ്തമായ കുർബാന അർപ്പിക്കുന്ന ഒരു കൂട്ടരല്ല. കുർബാന അർപ്പിക്കുന്നതിലും വ്യത്യാസമുണ്ട് എന്നേയുള്ള. നമുക്ക് നമ്മുടേതായ സമീപനം., ഡ്രസ് കോഡ് ഇവയൊക്കെയുണ്ട്. ഇവർ പക്വമായ ഒരു സമൂഹമാണ്, അനുകരിക്കാവുന്നതും സ്വീകരിക്കാവുന്നതുമായ ഒരു സമൂഹമാണ് എന്ന് ലോകത്തിനു ബോധ്യമാകണം. അതാണ് നമ്മുടെ ലക്ഷ്യം.



**മലങ്കര സുറിയാനി കത്തോലിക്കാ സഭ ഏറ്റെടുത്തിരിക്കുന്ന പുതിയ ദൗത്യത്തെപ്പറ്റിയും അതിനായി വേണ്ട ഒരുക്കത്തെപ്പറ്റിയും കർദിനാൾ ബസേലിയോസ് ക്ലീമിസ് പിതാവിന് വ്യക്തമായ കാഴ്ചപ്പാടുണ്ട്. എങ്കിലും പിതാവിന് ഭയാശങ്കകളില്ല. പരിശുദ്ധാത്മാവിന്റെ ഇടപെടൽ സഭയ്ക്ക് കൂട്ടായിതീരും എന്ന് പിതാവ് ശുഭാപ്തിവിശ്വാസം പ്രകടിപ്പിക്കുന്നു. ആത്മീയമായും ഭൗതികമായും സാമൂഹികമായും ശക്തമായ ഇടപെടലുകൾ നടത്താൻ ശേഷിയുള്ള സഭയായി മലങ്കര കത്തോലിക്ക സഭ അതിവേഗത്തിൽ വളർച്ച പ്രാപിക്കും എന്ന കാര്യത്തിലും ബാവായ്ക്ക് സംശയമില്ല. ശക്തമായ ആത്മീയ നേതൃത്വം, പ്രബുദ്ധരായ വിശ്വാസികൾ, പൊതു സമൂഹത്തിന് നന്മ ചെയ്യാൻ വേണ്ടിയുള്ള സ്ഥാപനങ്ങൾ.. സഭ വളരുക തന്നെയാണ്.. ആത്മീയമായും ഭൗതികമായും.. പറഞ്ഞതിനേക്കാൾ ഏറെ സ്വപ്നങ്ങൾ ഇനിയും അദ്ദേഹത്തിന്റെ മനസ്സിലുണ്ട്. അവ യാഥാർഥ്യമാകുന്ന കാലത്തിനായി കാത്തിരിക്കാം..**

# വിശ്വസ്തരും വിവേകികളുമായ ഭൃത്യൻമാർ

ഗുഡ്ഗാവ് രൂപതയുടെ പ്രഥമ ഇടയൻ അഭിവന്ദ്യ **ജേക്കബ് മാർ ബർണബാസ്** തിരുമേനിയും കട്കി എക്സാർക്കേറ്റിന്റെ പ്രഥമ മെത്രാൻ അഭിവന്ദ്യ **തോമസ് മാർ അന്തോണിയോസ്** തിരുമേനിയും പ്രതീക്ഷകൾ പങ്കുവയ്ക്കുന്നു.

*അഭിമുഖം തയ്യാറാക്കിയത്: രാജുമാത്യു*



**ബിഷപ്പ് തോമസ് മാർ അന്തോണിയോസ് ഒ.ഐ.സി**

പത്തനംതിട്ട ജില്ലയിൽ അടൂരിൽ 1955 നവംബർ 25 ന് ജനിച്ചു. പരേതരായ സി. കോശിയും കുഞ്ഞമ്മയുമാണ് മാതാപിതാക്കൾ. അടൂരും കറ്റാണത്തും സ്കൂൾ വിദ്യാഭ്യാസം പൂർത്തിയാക്കി. തുടർന്ന് ബഥനി ആശ്രമത്തിൽ പ്രവേശിച്ചു. 1974–ൽ ആദ്യവ്രതം ചെയ്തു. പൂന ജ്ഞാനദീപ വിദ്യാപീഠത്തിൽനിന്നും തത്വശാസ്ത്രത്തിലും ദൈവശാസ്ത്രത്തിലും ബിരുദം നേടി. 1980 ഡിസംബർ 27 ന് അഭിവന്ദ്യ സിറിൽ മാർ ബസേലിയോസ് തിരുമേനിയിൽനിന്നും ബഥനി ആശ്രമത്തിനു വേണ്ടി വൈദികപട്ടം സ്വീകരിച്ചു. കേരള സർവ്വകലാശാലയിൽനിന്നും ബിരുദം കരസ്ഥമാക്കി. റോമിലെ പൊന്തിഫിക്കൽ ഓറിയന്റൽ ഇൻസ്റ്റിറ്റ്യൂട്ടിൽനിന്നും പൗരസ്ത്യ കാനൻ നിയമത്തിൽ ഡോക്ടറേറ്റ് കരസ്ഥമാക്കി. പ്രീ-ഫിലോസഫി പഠിക്കുന്നവരുടെ ഗുരു, അർത്ഥിനാഥൻ, പൂനെ ബഥനി ആശ്രമത്തിന്റെ പ്രൊക്കുരേറ്റർ, ആശ്രമാദ്ധ്യക്ഷൻ, പൂന ബഥനി വേദവിജ്ഞാനപീഠത്തിന്റെ ഡയറക്ടർ എന്നീ നിലകളിൽ പ്രവർത്തിച്ചു. മാർ ഈവാനിയോസ് തിരുമേനിയുടെ നാമകരണ നടപടികളുടെ പോസ്റ്റുലേറ്ററായും മലങ്കര കത്തോലിക്കാസഭയുടെ മേജർ എപ്പിസ്കോപ്പൽ കൂരിയായുടെ ചാൻസലറായും സേവനം അനുഷ്ഠിക്കുന്നു. 2010 മാർച്ച് 13 ന് മേജർ ആർച്ച്ബിഷപ്പ് മാർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവായിൽ നിന്നും മെത്രാഭിഷേകം സ്വീകരിച്ചു. സഭയുടെ ആസ്ഥാനമായ കാതോലിക്കേറ്റ് സെന്ററിൽ കൂരിയാ മെത്രാനായി സേവനം അനുഷ്ഠിക്കുന്നു.



**ബിഷപ്പ് ജേക്കബ് മാർ ബർണാബാസ്**

പത്തനംതിട്ട റാന്നി കണ്ണമ്പള്ളി ഏറത്ത് ഗീവർഗ്ഗീസിന്റെയും റയ്ച്ചലിന്റെയും മകനായി 1960 ഡിസംബർ 7 ന് ജനിച്ചു. സ്വദേശമായ കരിംകുളത്തും റാന്നിയിലും സ്കൂൾ വിദ്യാഭ്യാസം പൂർത്തിയാക്കി. 1975 ജൂൺ മാസത്തിൽ ബഥനി ആശ്രമത്തിൽ ചേർന്നു. 1979 മെയ് മാസം 31 ന് ആദ്യ വ്രതവാഗ്ദാനം നടത്തി. പൂന ജ്ഞാനദീപ വിദ്യാപീഠത്തിൽ നിന്ന് തത്വശാസ്ത്രത്തിലും ദൈവശാസ്ത്രത്തിലും ബിരുദം നേടി. 1986 ഒക്ടോബർ 2 ന് മൈലപ്രയിൽ വച്ച് അഭിവന്ദ്യ ബനഡിക്ട് മാർ ഗ്രീഗോറിയോസ് തിരുമേനിയിൽ നിന്ന് വൈദികപട്ടം സ്വീകരിച്ചു. റോമിലെ പൊന്തിഫിക്കൽ ഓറിയന്റൽ ഇൻസ്റ്റിറ്റ്യൂട്ടിൽ നിന്ന് മോറൽ തിയോളജിയിൽ ഡോക്ടറേറ്റ് നേടി. പൂന ബഥനി ആശ്രമത്തിന്റെ റക്ടർ, ബഥനി നവജ്യോതി പ്രൊവിൻസിന്റെ പ്രൊവിൻഷ്യൽ സുപ്പീരിയർ എന്നീ നിലകളിൽ പ്രവർത്തിച്ചു. 2007 മാർച്ച് 10 ന് മേജർ ആർച്ച്ബിഷപ്പ് മാർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവായിൽ നിന്ന് മെത്രാഭിഷേകം സ്വീകരിച്ചു. 2007 മാർച്ച് 22 ന് ഭാരതത്തിലെ സഭാതിർത്തിക്ക് പുറത്തുള്ള മലങ്കര കത്തോലിക്കാ വിശ്വാസികളുടെ അപ്പസ്തോലിക സന്ദർശകനായി ചുമതലയേറ്റു.

സമയത്തിന്റെ വില മനസ്സിലാക്കണമെങ്കിൽ പി.ടി. ഉഷയോടോ കോച്ച് നമ്പ്യാരോടോ ചോദിച്ചാൽ മതി. സെക്കന്റിന്റെ നൂറിലൊരു അംശവ്യത്യാസത്തിലല്ലേ ഉഷയ്ക്ക് ലോസ് ആഞ്ചലസ് ഒളിമ്പിക്സിൽ മെഡൽ നഷ്ടമായത്. അതായത് ഒന്നു മിഴി ചിമ്മുന്നതിന്റെ നൂറിലൊന്ന് സമയ വ്യത്യാസത്തിന് ചരിത്രനേട്ടം നഷ്ടമാകുക. ജീവിതത്തിൽ ഏറ്റവും വലിയ നഷ്ടമായി ഇരുവരും ഇക്കാര്യം പലപ്പോഴും പറഞ്ഞിട്ടുമുണ്ട്.

ഒട്ടും അതിശയോക്തി ഇല്ലാതെ പറയട്ടെ തിരുസന്നിധിയിൽ ബിഷപ്പ് ജേക്കബ് മാർ ബർണ്ണബാസിനെയും ബിഷപ്പ് തോമസ് മാർ അന്തോണിയോസിനെയും കാണാൻ ചെന്നപ്പോൾ ഇരുവരും നല്ല ഓട്ടത്തിലായിരുന്നു. ഒരു സെക്കൻഡ് പോലും പാഴാക്കാനില്ലാതെയുള്ള പരക്കം പാച്ചിലിൽ. യോഗങ്ങളും സന്ദർശനങ്ങളും എഴുത്തുകുത്തുകളുമായി നിലത്തുനിൽക്കാൻ സമയമില്ലാതെയുള്ള പാച്ചിൽ. സമയം തുലോം കുറവും ചെയ്തു തീർക്കാനേറെയും. സമയത്തിന്റെയും സാഹചര്യത്തിന്റെയും വിലയറിഞ്ഞ് ചെയ്യാനറിയാവുന്നതു കൊണ്ടാവുമല്ലോ പുതിയ നിയോഗങ്ങൾക്ക് ഇരുവരും തിരഞ്ഞെടുക്കപ്പെട്ടത്. ബൈബിളും പഠിപ്പിക്കുന്നത് അതാണല്ലോ. താലന്തുകൾ വർധിപ്പിക്കുന്നവർക്ക് വീണ്ടും നൽകപ്പെടുമെന്നും കുഴിച്ചിടുന്നവർക്ക് ഉള്ളതു കൂടി നഷ്ടമാകുമെന്നും. ഏതായാലും ഇരുവരെയും അല്പസമയത്തേക്ക് ഒരുമിച്ച്കിട്ടി. ഒരാഴ്ചയായി വിടാതെ പുറകെ കൂടിയതു കൊണ്ടു സാധിച്ച കാര്യം. നേരെ ചോദ്യത്തിലേക്കു കടന്നു.

● **മലങ്കര കത്തോലിക്കാ സഭയ്ക്കു വീണ്ടും നേട്ടങ്ങൾ. എളുപ്പം വളർന്നുകൊണ്ടിരിക്കുന്ന സഭയെന്ന ഖ്യാതിക്ക് മാറ്റ് കൂട്ടുന്നതായി ഈ നേട്ടം. എന്തുകൊണ്ടാണ് ഈ വളർച്ച. ഏതെല്ലാം തലത്തിലാണ് വളർച്ച?**

**മാർ ബർണബാസ്** - വളർച്ച എന്നത് കൊണ്ട് നമ്മൾ എന്താണ് അർഥമാക്കുന്നത് എന്നതിനെ ആശ്രയിച്ചിരിക്കും. സഭയുടെ വളർച്ചയുടെ അളവുകോൽ എന്നാൽ അതിന്റെ അധ്യാത്മികത, പാരമ്പര്യം, ദൈവശാസ്ത്രം, കെട്ടുറപ്പ്, സുവിശേഷാത്മകമായ മുന്നേറ്റം ഇവയെല്ലാം ആണ്. ഈ അളവുകോൽ വച്ച് നമ്മൾ വളർന്നിട്ടുണ്ട്. വളരുന്നുണ്ട്. മാനുഷിക പരിഗണനവച്ചുള്ള സംഖ്യാപരമായ വളച്ചയേക്കാൾ സഭാപരമായ ആത്മീയവളർച്ച, ഇതിനോടെല്ലാമുള്ള സന്തോഷകരമായ ആഭിമുഖ്യം, കളങ്കം ചേർക്കാതെ ഇവയെല്ലാം സംരക്ഷിക്കുക, തുടങ്ങിയ കാര്യങ്ങളിലെല്ലാം നമ്മൾ ഇതരസഭകൾക്കു മാതൃകയാണ്. ഇവയില ഏതെങ്കിലും ഒരു കാരൃത്തിൽ പ്രശ്നമുണ്ടായാൽ മറ്റു കാര്യങ്ങളേയും അതു ബാധിക്കും. എന്നാൽ നമ്മുടെ സഭയിൽ ആ പ്രശ്നങ്ങളൊന്നുമില്ലാതെ മുന്നേറ്റമുണ്ടാകുന്നു.

● **മാർ അന്തോണിയോസ് –** സഭയുടെ വളർച്ച എന്നു പറയുമ്പോൾ അടിസ്ഥാനപരമായി അതിന്റെ ദൗത്യത്തിൽ വളരുന്നു എന്നതാണ്. പ്രത്യേകിച്ച് സുവിശേഷവൽക്കരണത്തിൽ വളരുന്നു എന്നതാണ്. പ്രപഞ്ചഭൂഖണ്ഡങ്ങളിലേക്കും സഭാമക്കൾ കടന്നുചെന്നിട്ടുണ്ട്. അവിടൊക്കെ എണ്ണത്തിൽ കുറവാണെങ്കിലും സഭാമക്കൾ കടന്നു ചെന്നിട്ടുണ്ട്. അവിടൊക്കെ എണ്ണത്തിൽ കുറവാണെങ്കിലും ഭൂമിയുടെ ഉപ്പുപോലെ, പുളിമാവു പോലെ ആവാൻ നമ്മുടെ സഭയ്ക്കു കഴിയുന്നു. പത്തുവർഷമായി നൈയാമികമായും വചനപ്രഘോഷണപരമായും ഉപവി പ്രവർത്തനങ്ങളിലും അംഗസംഖ്യയിലും നമ്മൾ വളരുന്നു. അതിന്റെ ആത്മീയമായ ഉൾക്കരുത്ത് സഭയ്ക്കുണ്ട്. സുവിശേഷ സംഘങ്ങളുടെ രൂപീകരണം വഴിയും സഭ ആത്മീയ ഉൾക്കരുത്ത് നേടി. ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ നാമകരണ പ്രവർത്തനങ്ങളിലൂടെ അദ്ദേഹത്തിന്റെ ജീവിതവിശുദ്ധി മനസ്സിലാക്കി ആർജ്ജിച്ചെടുക്കാൻ അദ്ദേഹത്തിന്റെ മധ്യസ്ഥതയിൽ അഭയപ്പെട്ട് സഭാമക്കൾക്ക് കഴിഞ്ഞിട്ടുണ്ട്.



● **സംഖ്യാപരമായ അനുപാതം നോക്കുമ്പോൾ നമുക്ക് ഏറെ ബിഷപ്പുമാരുണ്ട്. തല മാത്രം വളരുന്നു എന്ന് ദോഷൈക ദൃക്കുകൾ പറയാറുമുണ്ട്. ഇത്രയും ബിഷപ്പുമാരുടെ ആവശ്യം ഉണ്ടോ.**

**മാർ ബർണബാസ് –** ആ പരാമർശം യാഥാർത്ഥ്യങ്ങൾക്ക് നിരക്കുന്നതല്ല. നമ്മുടെ സഭയുടെ പ്രായോഗിക വളർച്ചയ്ക്ക് ഊന്നൽ കൊടുക്കാൻ ധാരാളംപേർ ആവശ്യമാണ്. സാധാരണ നിലയിൽ സംഖ്യാ പരമായ അനുപാതം വച്ചുള്ള വിലയിരുത്തലിലാണ് ഇത്ര ലക്ഷം വിശ്വാസികൾക്ക് ഇത്ര ബിഷപ്പുമാർ എന്ന ചിന്ത വരുന്നത്. എന്നാൽ ഈ സഭയെ ഇപ്രകാരം വളർത്താൻ ഇത് ആവശ്യമാണ്. ഉദാഹരണമായി സുവിശേഷസംഘത്തിന്റെ

ചുമതലയുള്ള ബിഷപ്പാണ് ഞാൻ. ബിഷപ്പ് എന്ന ചുമതലകൾക്കു പുറമേയുള്ള ചുമതലയാണ് ഇത്. വേണമെങ്കിൽ സുവിശേഷസംഘത്തിന് മാത്രമായി ഒരു ബിഷപ്പിനെ ചുമതല ഏൽപ്പിക്കാം. കൂടുതൽ ശക്തിയോടെ ആ പ്രവർത്തനങ്ങളുടെ നടത്തിപ്പിന് അങ്ങനെ ചെയ്യാം. മറ്റൊന്ന് സുവിശേഷകരമായ പ്രവർത്തനങ്ങൾക്ക് കൂടുതൽ പേർ വേണ്ടിവരുന്നു. സഭാമക്കൾക്ക് സവിശേഷ ശ്രദ്ധ ഇതിലൂടെ ലഭിക്കുന്നു. സുവിശേപ്രഘോഷണ മേഖലയിൽ ഇപ്പോൾ നമ്മൾ ഏറെ കാര്യങ്ങൾ ചെയ്യുന്നു. ഇനിയും ഏറെ ചെയ്യാനുമുണ്ട്. അതിനെല്ലാം കൂടുതൽ ചുമതലകൾ ഉണ്ടായേ പറ്റൂ.

● **മാർ അന്തോണിയോസ് –** സഭ വളർന്നിട്ടുണ്ട്. സഭയുടെ ആധ്യാത്മിക ജീവിതത്തിൽ വളർച്ച ഉണ്ടാകണമെങ്കിൽ പൗരോഹിത്യ ശുശ്രൂഷ സഭാമൾക്ക് ഏതുമേഖലയിലും എപ്പോഴും ലഭ്യമാക്കണം. സംലഭ്യമാക്കണം. അങ്ങനെ വരുമ്പോൾ പൗരോഹിത്യത്തിന്റെ പൂർണതയായ മെത്രാൻ സ്ഥാനവും ഉണ്ടാവുന്നു. ഇതിലൂടെ ഉളവാകുന്ന നേതൃത്വവും സഭാപരമായ വളർച്ചയ്ക്ക് ആവശ്യമാണ്. ഇതരസ്ഥലങ്ങളിലേക്കും സഭവളരുന്നതുകൊണ്ടും അവിടേയും നേതൃത്വം ആവശ്യമായി വരുന്നു. സഭയുടെ ദൗത്യം ലോകത്തോടു മുഴുവനുമാണ്. ആ രീതിയിലും വളർച്ച ആവശ്യമായി വരുമ്പോൾ കൂടുതൽ നേതൃത്വം വേണ്ടിവരുന്നു.

● **ഏറെക്കാലമായി ബാഹ്യകേരളത്തിൽ പ്രവർത്തിക്കുന്ന തിരുമേനിക്ക് ഇവിടുത്തേയും അവിടുത്തേയും ചെറുപ്പക്കാരെ വിലയിരുത്തുമ്പോൾ എന്തു വ്യത്യാസമാണ് തോന്നുന്നത്. യുവാക്കളുടെ ഇടയിലെ സുവിശേഷവൽക്കരണ പ്രവർത്തനങ്ങൾക്ക് എന്ത് നടപടിയാണ് സ്വീകരിക്കുന്നത്?**

**മാർ ബർണബാസ് –** ബാഹ്യകേരളത്തിലെ യുവാക്കളെ ഞാൻ ഏറെ ശുഭാപ്തിവിശ്വാസത്തോടെയാണ് കാണുന്നത്. പണ്ടൊക്കെ നമ്മുടെ ആളുകൾ വെളിയിൽ പോകുമ്പോൾ അവിടുത്തെ ഇതരസഭാ വിശ്വാസികളോടു ചേർന്നു പ്രവർത്തിക്കേണ്ട അവസ്ഥയായിരുന്നു. മതബോധനപഠനങ്ങളൊന്നും വേണ്ടതുപോലെ ഇല്ലായിരുന്നു. എന്നാൽ നമ്മൾ വളർച്ച പ്രാപിച്ചുവന്നതോടെ നമ്മുടെ മതബോധനത്തിലൂടെ വളർന്ന വളരെ ശക്തമായ യുവജനനേതൃത്വമാണ് ഉള്ളത്. സഭയുടെ കാര്യങ്ങൾക്ക് ഒരുമിച്ച് ശക്തമായി ഇറങ്ങിപ്രവർത്തിക്കാനുള്ള തീക്ഷ്ണതയും തീവ്രതയും ഉള്ള യുവാക്കളെയാണ് കാണാൻ കഴിയുന്നത്.

**മാർ അന്തോണിയോസ് –** സഭയിലെ യുവജനങ്ങൾ സഭയോട് ഏറെ ചേർന്നു നിൽക്കുന്നു എന്നത് മലങ്കര സഭയുടെ വലിയ ശക്തിയാണ്. യുവജനങ്ങളിലൂടെ മറ്റുള്ളവരിലേക്ക് ഇറങ്ങിച്ചെല്ലാനാണ് ഞാൻ ആഗ്രഹിക്കുന്നത്.

● **എന്തൊക്കെ ഹ്രസ്വകാല, ദീർഘകാല പദ്ധതികളാണ് തിരുമേനി വിഭാവനം ചെയ്യുന്നത്?**

മിഷൻ പ്രവർത്തനങ്ങളുടെ പശ്ചാത്തലത്തിൽ



വേണം പുതിയ രൂപതയെ വിലയിരുത്താൻ. ഇപ്പോഴുള്ളതുപോലെ പള്ളികളിൽ പ്രവർത്തനങ്ങൾ നടത്താൻ പുതിയ രൂപതാസംവിധാനം ഇല്ലെങ്കിലും കുഴപ്പമില്ല. എന്നാൽ ഇതിന് അപ്പുറമായി 22 സംസ്ഥാനങ്ങളിലും സുവിശേഷ പ്രഘോഷണ പ്രവർത്തനങ്ങൾ നടത്താനുള്ള ദൗത്യമാണ് കർത്താവ് മാർപാപ്പയിലൂടെ നമ്മുടെ സഭയ്ക്കു തന്നിരിക്കുന്നത്. സുവിശേഷകരമായ വളർച്ച രണ്ടുരൂപതകളിലും ഉണ്ടാകണം. ഇത് ഞങ്ങളുടെ രണ്ടുപേരുടെയും ഉത്തരവാദിത്വമാണ്. എന്നാൽ ഇതിനപ്പുറം 22 സംസ്ഥാനങ്ങളിലും സുവിശേഷം പ്രഘോഷിക്കപ്പെടണം. ഇപ്പോഴുള്ള പ്രവർത്തനങ്ങൾ നടത്തുന്നതിനൊപ്പം ആളും അർഥവും നൽകി ഇതരസംസ്ഥാനങ്ങളിലും മിഷൻ പ്രവർത്തനം ശക്തിപ്പെടുത്തുക എന്ന ദൗത്യം നടപ്പാക്കണം.

സഭ ആന്തരീകമായി, ആത്മീയമായി ശക്തിപ്പെട്ടാലെ നിലനിൽക്കൂ. അതിനാൽ ആത്മീയ വളർച്ച പരമപ്രധാനമാണ്. രണ്ടാമതായി, ലോകത്തിന് ക്രിസ്തുവിനെ നൽകുക. ദൈവം സ്നേഹമാകുന്നു എന്ന് പ്രഘോഷിക്കേണ്ടത് ഏറെ ആവശ്യമായിരിക്കുന്നു. പ്രത്യേകിച്ച് ഇപ്പോഴത്തെ രാഷ്ട്രീയ സാമൂഹിക സാഹചര്യങ്ങളിൽ ഇതിന് ഏറെ പ്രസക്തിയുണ്ട്. വർഗീയതയ്ക്ക് എതിരേയുള്ള ആയുധം സാർവലൗകിക സ്നേഹം പകർന്നുകൊടുക്കലാണ്. ദൈവം സ്നേഹമാകുന്നു എന്ന് പഠിപ്പിക്കലാണ്. എല്ലാവരും ദൈവത്തിൽ ഒന്നാണെന്നും എല്ലാവരും ദൈവമക്കളാണെന്നും പഠിപ്പിക്കുക. ഇന്ന് ഭാരതത്തിൽ ഇത് ഏറെപ്രസക്തമാണ്. നിർബന്ധിത മതപരിപവർത്തനം സഭയുടെ ലക്ഷ്യമല്ല. എന്നാൽ ക്രിസ്തുവിലൂടെ ദൈവം പകർന്ന സ്നേഹം മറ്റുള്ളവർക്ക് പകർന്നുകൊടുക്കുക എന്നത് സഭയുടെ ദൗത്യമാണ്.

● **ഘർവാപസി സംബന്ധിച്ച കാഴ്ചപ്പാട്**

**മാർ അന്തോണിയോസ് –** നിക്ഷിപ്ത താൽപര്യത്തോടു കൂടിയ രാഷ്ട്രീയ ഇടപെടലാണ് ഇത്. മനുഷ്യ സ്വാതന്ത്ര്യത്തിന്റെ മേലും ഭാരതത്തിന്റെ ഭരണഘടന ഉറപ്പുതരുന്ന മതേതര ചിന്താഗതികളുടെ മേലുമുള്ള കടന്നുകയറ്റമാണത്. ഇതിനോടു നിസംഗതയോ മൗനമോ കാണിക്കുന്നത് രാഷ്ട്രീയ ലക്ഷ്യങ്ങളോടെയാണെന്നുള്ളത് വ്യക്തമായിക്കൊണ്ടിരിക്കുകയാണ്. ഘർവാപസി യഥാർത്ഥത്തിൽ പറയുമ്പോൾ ഭാരതത്തിലെ ആര്യന്മാരായ ബ്രാഹ്മണന്മാരൊക്കെ അവരുടെ പുരാതനമായ ഇടങ്ങളിലേക്ക് പോകണമല്ലോ. അപ്പോൾ ഇതൊക്കെ പറയുന്നത്, വാക്കുകളൊക്കെ സൂക്ഷിച്ച് ഉപയോഗിക്കുന്നത് എല്ലാവർക്കും നല്ലത്.

**മാർ ബർണബാസ്–** ഡൽഹിയിൽ പള്ളി തകർക്കപ്പെട്ടു എന്നത് ഏതെങ്കിലും രാഷ്ട്രീയപാർട്ടിയുടേയൊ സർക്കാരിന്റെയോ നടപടിയായി കാണുന്നില്ല. ഒന്നു രണ്ടു പള്ളികൾ തകർക്കപ്പെട്ടത് ഡൽഹി തിരഞ്ഞെടുപ്പു കാലയളവിലാണ്. അപ്പോൾ ഏതുവിധേനയും അധികാരത്തിൽ എത്തുക എന്ന് ആഗ്രഹിക്കുന്ന ആരും പള്ളി തകർക്കുമെന്ന് ഞാൻ വിശ്വസിക്കുന്നില്ല. ഇന്ത്യയിൽ രാഷ്ട്രീയ–സാമൂഹിക മേഖലകളിൽ ഉള്ള അസന്തുലിതാവസ്ഥയാണ് ഇക്കാര്യങ്ങളിൽ പ്രതിഫലിക്കുന്നത്. എന്നാൽ ഇത്തരത്തിലുള്ള ചലനങ്ങൾ ഈ സർക്കാർ അധികാരത്തിൽ വന്നശേഷം ഉണ്ടാകുന്നില്ലേ എന്ന തും സത്യമാണ്. എന്നാൽ ഡൽഹിയിലെ പള്ളികത്തിക്കൽ പോലുള്ള സംഭവങ്ങളിൽ പൂർണമായും ഈ സർക്കാരിനെ പഴിചാരാൻ ആവില്ല. ഘർവാപസി ആദ്യമായി നടപ്പാക്കിയത് നമ്മുടെ യേശുമിശിഹായാണ്. പിതാവിന്റെ ഭവനത്തിലേക്ക് മക്കളെ കൊണ്ടു പോകുക എന്നത്. അതുകൊണ്ട് ഇതൊരു പുതിയ വിഷയമല്ല. എന്നാൽ ഇപ്പോൾ ഇതിനുപിന്നിലെ ചേതോവികാരം എന്താണ് എന്നതാണ് വിഷയം. ആരെയും ദൈവത്തിലേക്ക് അടുപ്പിക്കാനോ ലോകത്തിന് നന്മ വരുത്താനോ വേണ്ടി ഒന്നുമല്ല. പ്രത്യേക താൽപര്യപ്രകാരം ഇത് വലിയ വിഷയമാക്കാനുള്ള താൽപര്യമാണ് ഇതിനു പിന്നിൽ. ഇത് ചെയ്യുന്ന സമയത്ത് മനുഷ്യസമൂഹത്തിന് നന്മയുണ്ടാകുന്ന എന്തെങ്കിലും ചെയ്താൽ ഇവരുടെ ജനപ്രീതിയും സ്വീകാര്യതയും വർധിക്കുമായിരുന്നു. ഇതൊക്കെ ഗൂഢചിന്തകളോടെ ടപ്പാക്കുന്നതാണ്. മനുഷ്യസമൂഹത്തെ നന്മയിലേക്ക് നയിക്കാനാണ് രാഷ്ട്രീയ പാർട്ടികളും മതങ്ങളുമെല്ലാം ശ്രമിക്കേണ്ടത്. ഘർവാപസി എന്നു പറയുമ്പോൾ നമ്മുടെ ആദിവാസി സമൂഹങ്ങളെല്ലാം എങ്ങോട്ടാണ് പോകേണ്ടത്.

● **മതവും രാഷ്ട്രീയവും കൂട്ടിക്കലർത്തുന്നത് ശരിയാണോ. ഏതറ്റം വരെ ഇതു രണ്ടും ഒരുമിച്ചുപോകാം?**

**മാർ ബർണബാസ്–**കേരളത്തെ പുറത്തു നിന്നു വീക്ഷിക്കുമ്പോൾ ഇവിടുത്തെ സ്ഥിതി പരിതാപകരമാണ്. ദൈവം ഇത്രയും അനുഗ്രഹിച്ചു നൽകിയ നാട് വേറെയില്ല. എന്നാൽ ഇതിന്റെ സാധ്യതകൾ വർധിപ്പിക്കാൻ നമുക്ക് ആകുന്നില്ല, മുന്നേറ്റം ഉണ്ടാകുന്നില്ല. മതവും രാഷ്ട്രീയവുമെല്ലാം കൂട്ടിക്കുഴച്ച് ഇവിടെ പ്രശ്നഭരിതമാക്കിയിരിക്കുന്നു. ഞാൻ ഡൽഹിയിൽ ആയിട്ട് എട്ട് വർഷമായി. ഹർത്താൽ കൊണ്ട് ഒരുദിവസം പോലും എനിക്ക് നഷ്ടമായിട്ടില്ല. അതേസമയം കഴിഞ്ഞ ദിവസ് ഇവിടെ വന്നിറങ്ങി. അടുത്തദിവസം ഹർത്താലായിരുന്നു. ഇതുകൊണ്ട് ആര് എന്തുനേടി എന്ന് മനസ്സിലാകുന്നില്ല. മതവും രാഷ്ട്രീയവും കൂട്ടിക്കുഴച്ച് പരസ്പരം സ്പർദ്ധ വളർത്തി ചിലർ നേട്ടങ്ങള ഉണ്ടാക്കുന്നുണ്ടാകും. എന്നാൽ കേരളത്തെ പിന്നിലേക്കു കൊണ്ടുപോകാനേ ഇത് ഉപകരിക്കൂ. മതവും രാഷ്ട്രീയവും മാറ്റി നിർത്തി കേരളക്കാരൻ എന്ന നിലയിൽ ഒന്നിച്ചു നിന്ന് നേട്ടങ്ങൾ ഉണ്ടാക്കിയാലേ നാം രക്ഷപ്പെടൂ.

**മാർ അന്തോണിയോസ് –** കേരളത്തിലെ ആളുകൾക്ക് നാടിന്റെ പുരോഗതിക്കും സ്വന്തംപുരോഗതിക്കും എന്താണോ വേണ്ടത് എന്ന് തിരിച്ചറിഞ്ഞ് നന്മയ്ക്കു വേണ്ടി നിലകൊള്ളാൻ സാധിക്കുന്നില്ല. പലപ്പോഴും വിദേശരാജ്യങ്ങളിൽ പോകുമ്പോൾ അവിടെയുള്ള മുന്നേറ്റം കണ്ടിട്ട് നമ്മുടെ നാടിന്റെ അവസ്ഥയെക്കുറിച്ച് ആലോചിക്കാറുണ്ട്. പ്രകൃതി വിഭവശേഷി, വൈജ്ഞാനിക ശേഷി, മനുഷ്യവിഭവശേഷി എന്നിവയെല്ലാം നമുക്കുണ്ട്. എന്നാൽ ഇതുവികസിപ്പിച്ച് നാടിന്റെ പുരോഗതി നേടാൻ തടസ്സമായി നിൽക്കുന്ന എന്തോ ശക്തി നമ്മുടെ നാട്ടിലുണ്ട്. മതാത്മകത, സനാതന, ധാർമിക മൂല്യങ്ങൾ രാഷ്ട്രീയത്തിൽ ഉണ്ടാകണം. രണ്ടു വ്യവസ്ഥിതി എന്ന നിലയിൽ മതവും രാഷ്ട്രീയവും രണ്ടാണ്. എന്നാൽ ഇവ രണ്ടല്ല എന്നതാണ് സത്യം.

● **പരിശുദ്ധ പിതാവിൽ നിന്നുള്ള പുതിയ നിയമന തീരുമാനം അറിഞ്ഞനിമിഷം എന്തുതോന്നി?**

**മാർ ബർണബാസ്–** ബാഹ്യകേരള മിഷൻ എന്നത് എന്നെ സംബന്ധിച്ച് പുതിയ വാർത്തയല്ലായിരുന്നു. എന്നാൽ ഞാൻ കൈകാര്യം ചെയ്തിരുന്ന ശുശ്രൂഷയെ പുതിയ സംവിധാനത്തിലേക്ക് മാറ്റുകയായിരുന്നു. വലിയ സന്തോഷവും അവിശ്വസനീയതയും തോന്നിയത് മറ്റൊരു കാര്യത്തിലാണ്. ഭാരതത്തിലെ എല്ലാ പ്രദേശങ്ങളും ഈ രണ്ടു രൂപതയുടെ അതിർത്തികളിൽ ആക്കി എന്നത് അവിശ്വസനീയമായിരുന്നു. എന്റെ കണ്ണുകളെ വിശ്വസിക്കാൻ കഴിയാത്ത അനുഭവമായിരുന്നു ആ അറിയിപ്പ് സമ്മാനിച്ചത്. നമ്മളെ സംബന്ധിച്ച് സഭയായി ഇന്ത്യയിലെ വിവിധ സംസ്ഥാനങ്ങളിലേക്ക് കടന്നു ചെല്ലാനുള്ള വിളിയായി ഇത്. 2007–ലാണ് ഡൽഹിയിൽ ചെന്നത്. 2010–ൽ ഉച്ചഭക്ഷണവിതരണം തുടങ്ങി. ജാതിമത പരിഗണനയ്ക്ക് അതീതമായി മലങ്കര സഭയ്ക്കു പുതിയ സ്വീകാര്യത ഇതിലൂടെ ഉണ്ടായി. ചേരികളിലെ കുട്ടികൾക്ക് സ്കൂൾ, അഗതിമന്ദിരം തുടങ്ങിയവ സ്ഥാപിക്കാൻ നമുക്കായി. ഇവ പൂനെയിലും മുംബൈയിലും എല്ലാം തുടങ്ങി. ഈ ശുശ്രൂഷ മറ്റു സ്ഥലങ്ങളിലേക്കും വ്യാപിച്ച് സ്നേഹസമൂഹമായി പ്രവർത്തിക്കാൻ നമുക്ക് കഴിഞ്ഞു. സുവിശേഷത്തിന്റെ അരൂപിയിൽ സ്നേഹസമൂഹമായി മറ്റുള്ളവരുടെ ഇടയിലേക്ക് കടന്നുചെല്ലാൻ മലങ്കര സമൂഹത്തെ വിളിക്കുന്നു എന്നാണ് ഞാൻ മനസ്സിലാക്കുന്നത്.



**മാർ അന്തോണിയോസ് –** ദൈവം എന്നെ ഒരു പുതിയ നിയോഗം ഏൽപ്പിച്ചിരിക്കുന്നു. അജപാലന ശുശ്രൂഷയിൽ, പൗരോഹിത്യ ശുശ്രൂഷയിൽ, സന്യാസ ജീവിതത്തിൽ പൂനെയിലും മറ്റും ഉണ്ടായിരുന്ന ആളാണ് ഞാൻ. ആ കാലയളവിലുണ്ടായിരുന്ന അതേ ശുഷ്കാന്തിയോടും ആവേശത്തോടും സഭാജീവിതത്തിന് നേതൃത്വം നൽകാൻ സാധിക്കും എന്ന വിശ്വാസം. സ്വപ്ന സാക്ഷാത്ക്കാരം.

ഭാരതത്തിന്റെ പ്രത്യേക സാമൂഹിക രാഷ്ട്രീയ പശ്ചാത്തലത്തിൽ ഏറെ വിശാലതയോടും അതിലേറെ ദൈവികസ്നേഹം ഉൾക്കൊണ്ട് മാനുഷിക കരുതലോടെ ഈ ശുശ്രൂഷ നിർവഹിക്കണം. എല്ലാവരെയും ദൈവമക്കളായി കണ്ട് ക്രൈസ്തവ സാക്ഷ്യം നൽകണം എന്ന ചിന്താഗതിയാണ് ഉണ്ടായത്.

## BOOK REVIEW




# ധന്യജീവിതം

### വീണ്ടും പ്രസിദ്ധീകരിച്ചു

ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ പൗരോഹിത്യ സുവർണ്ണ ജൂബിലിയോടനുബന്ധിച്ച് പ്രസിദ്ധീകരിച്ച ധന്യജീവിതം എന്ന പുസ്തകത്തിന്റെ പരിഷ്കരിച്ച പതിപ്പ് പ്രസിദ്ധീകരിച്ചു. 1994–ൽ പ്രസിദ്ധീകരിച്ച പുസ്തകം അഭിവന്ദ്യ പിതാവിന്റെ ജന്മശതാബ്ദി വർഷത്തിലാണ് വീണ്ടും പ്രസിദ്ധീകരിക്കുന്നത്. തിരുവനന്തപുരം കാർമ്മൽ ഇന്റർ നാഷണൽ പബ്ലിഷിംഗ് ഹൗസാണ് പ്രസിദ്ധീകരണം നിർവ്വഹിച്ചിരിക്കുന്നത്. അത്യുന്നത കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാ ബാവായുടെ അവതാരികയോടുകൂടി പ്രസിദ്ധീകരിക്കുന്ന ഗ്രന്ഥത്തിൽ സംസ്ഥാന മുഖ്യമന്ത്രി ശ്രീ. ഉമ്മൻചാണ്ടി നടത്തിയ ജന്മ ശതാബ്ദി ഉദ്ഘാടന പ്രസംഗം ചേർത്തിട്ടുണ്ട്. ജീവിതത്തിന്റെ നാനാതുറകളിലുള്ള നൂറിലധികം വ്യക്തികൾ തിരുമേനിയെ അനുസ്മരിച്ചുകൊണ്ട് ഈ പുസ്തകത്തിൽ എഴുതിയിട്ടുണ്ട്. അഭിവന്ദ്യ സാമുവൽ മാർ ഐറേനിയോസ് തിരുമേനിയും ശ്രീ. എം.വി. തോമസും ചേർന്നാണ് പരിഷ്കരിച്ച പതിപ്പിന്റെയും എഡിറ്റിംഗ് നിർവ്വഹിച്ചിരിക്കുന്നത്. അഞ്ഞൂറോളം പേജുകളുള്ള പുസ്തകത്തിന്റെ യഥാർത്ഥവില 250 രൂപയാണ്. ജന്മശതാബ്ദി വർഷത്തിൽ 125 രൂപയ്ക്ക് പുസ്തകം മലങ്കര കത്തോലിക്കാ സഭയുടെ എല്ലാ ഭദ്രാസനങ്ങളിലുമുള്ള ബുക്ക് സ്റ്റോളുകളിൽ ലഭ്യമാണ്.

ദൈവകൃപയാലും തിരുസിംഹാസനത്തിന്റെ അംഗീകാരത്താലും
മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ
**മേജർ ആർച്ച്ബിഷപ്പ് -കാതോലിക്കോസ്**
**മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമീസിൽ നിന്നും**
നമ്മുടെ അധികാരത്തിൻകീഴിലുള്ള മേൽപ്പട്ടക്കാർക്കും
കോർഎപ്പിസ്ക്കോപ്പാമാർക്കും റമ്പാന്മാർക്കും പട്ടക്കാർക്കും
ശെമ്മാശ്ശഗണത്തിനും സന്യസ്തർക്കും വിശ്വാസികളേവർക്കും വാഴ്വ്

Prot. No. CPL 2/2015

**സ്വയംഭൂവും സർവ്വശക്തനും ആദ്യന്തമില്ലാത്തവനും**
**സാരാംശത്തിൽ സമത്വമുള്ളവനുമായ ത്രീയേക ദൈവത്തിനു സ്തുതി.**

**വിഷയം: ഭാരതം മുഴുവനും സഭാപ്രവർത്തനങ്ങൾക്കുള്ള അധികാരവും അവകാശവും മലങ്കര സുറിയാനി കത്തോലിക്കാസഭയ്ക്ക് തിരുസിംഹാസനം സംലഭ്യമാക്കിയത് സംബന്ധിച്ച്.**

അഭിവന്ദ്യ പിതാക്കന്മാരേ, വന്ദ്യ കോറെപ്പിസ്ക്കോപ്പാമാരേ, റമ്പാൻമാരേ, ബഹു. വൈദികരേ, ശെമ്മാശന്മാരേ, സന്യസ്തരേ, കർത്താവിൽ പ്രിയ വിശ്വാസികളേ!

ഏവർക്കും ഉയിർപ്പുതിരുനാളിന്റെ മംഗളങ്ങളും അനുഗ്രഹങ്ങളും!

2015 മാർച്ച് 26, വചനിപ്പു തിരുന്നാളിന്റെ പിറ്റേന്നാൾ, മലങ്കര സഭാചരിത്രത്തിൽ സുവർണലിപികളിൽ എഴുതിചേർക്കേണ്ട മറ്റൊരു ദിനം. സുവിശേഷദൗത്യം നിർവ്വഹിക്കുന്നതിന് ഭാരതമാസകലം മലങ്കര സുറിയാനി കത്തോലിക്കാസഭയ്ക്ക് അധികാരവും അവകാശവും റോമിലെ തിരു സിംഹാസനം കൽപ്പിച്ചു നൽകിയ പൊൻസുദിനം! അന്നേദിവസം തിരുസഭയുടെ തലവനും പിതാവുമായ പരിശുദ്ധ പിതാവ് ഫ്രാൻസിസ് മാർപാപ്പാ മലങ്കര സുറിയാനി കത്തോലിക്കർക്കുവേണ്ടി ഗുഡ്ഗാവ് (ഡൽഹി) സെന്റ് ജോൺ ക്രിസോസ്റ്റം എന്ന ഒരു പുതിയ ഭദ്രാസനം സ്ഥാപിക്കുകയും അഭിവന്ദ്യ ജേക്കബ് മാർ ബർണബാസ് തിരുമേനിയെ അതിന്റെ പ്രഥമ മെത്രാനായി നിയമിക്കുകയും ചെയ്തു. അതേദിവസംതന്നെ കഡ്ക്കി (പൂനെയിൽ) സെന്റ് എഫ്രേം എന്ന പുതിയ എക്സാർ ക്കേറ്റ് സ്ഥാപിക്കുകയും അഭിവന്ദ്യ തോമസ് മാർ അന്തോണിയോസ് തിരുമേനിയെ അതിന്റെ പ്രഥമ മെത്രാനായി നിയമിക്കുകയും ചെയ്തു. മാർ ഈവാനിയോസ് എന്ന പേരിന്റെ ഗ്രീക്കുഭാഷയിലുള്ള പദമാണ് വി. ജോൺ ക്രിസോസ്റ്റം എന്നതും നമ്മുടെ പുണ്യപിതാവിന്റെ സ്വർഗ്ഗീയ മദ്ധ്യസ്ഥന്റെ പേരിൽ രാജ്യ തലസ്ഥാനത്ത് ഒരു ഭദ്രാസനം നമുക്ക് ലഭ്യമായിരിക്കുന്നു എന്നതും നമ്മെ ഏറെ സന്തോഷിപ്പിക്കുന്നു. സെന്റ് ജോൺ ക്രിസോസ്റ്റം ഭദ്രാസനം ഇന്ത്യയുടെ 29 സംസ്ഥാനങ്ങളിൽ 22 സംസ്ഥാനങ്ങളും ഉൾക്കൊള്ളുന്ന വടക്കേ ഇന്ത്യ മുഴുവൻ വ്യാപിച്ചുകിടക്കുന്നതാണ്. സെന്റ് ജോൺ ക്രിസോസ്റ്റം ഭദ്രാസനത്തിന്റെ സിംഹാസനം ഡൽഹിയ്ക്ക് സമീപത്തുള്ള ഗുഡ്ഗാവ് ആയിരിക്കും. ഭദ്രാസനമെത്രാന്റെ താമസവും കാര്യാലയവും ഡൽഹിയിൽ നെബ്സറൈയിൽ സ്ഥിതി ചെയ്യുന്ന മാർ ഈവാനിയോസ് ഭവൻ ആയിരിക്കുന്നതാണ്. ഇവിടെ സ്ഥിതിചെയ്യുന്ന സെന്റ് മേരീസ് ദൈവാലയം ആയിരിക്കും സിംഹാസന ദൈവാലയം (കത്തീഡ്രൽ ദൈവാലയം).

കഡ്കി സെന്റ് എഫ്രേം എക്സാർക്കേറ്റ് തെക്കേ ഇന്ത്യയിൽ മഹാരാഷ്ട്ര, ഗോവ, ആന്ധ്രാപ്രദേശ്, തെലുങ്കാന സംസ്ഥാനങ്ങളും തമിഴ്നാട്, കർണാടക എന്നീ സംസ്ഥാനങ്ങളിലെ മാർത്താണ്ഡം, പുത്തൂർ ഭദ്രാസന ങ്ങളുടെ അതിർത്തിക്കു പുറത്തുള്ള പ്രദേശങ്ങളും ഉൾപ്പെടുന്നു. പൂനെ നഗരത്തിൽ കഡ്കിയിൽ സ്ഥിതിചെയ്യുന്ന സെന്റ് മേരീസ് മലങ്കര കത്തോലിക്കാ ദൈവാലയ സമുച്ചയമാണ് പുതിയ എക്സാർക്കേറ്റിന്റെ ആസ്ഥാന കാര്യാലയവും കത്തീഡ്രലും.

അപ്പസ്തോലസംഘത്തിന്റെ തലവനായ വി. പത്രോസിന്റെ പിൻഗാമി റോമിലെ പരി. ഫ്രാൻസിസ് മാർപ്പാപ്പയോടും തിരുസിംഹാസനത്തോടുമുള്ള മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ സഭാകൂട്ടായ്മയും വിധേയത്വവും സഹകരണവും ഹൃദയംഗമായ കൃതജ്ഞതയും അറിയിക്കുന്നു.

പൗരസ്ത്യസഭകളുടെ കാനോന 177 പ്രകാരം, ഭദ്രാസനം (എപ്പാർക്കി) എന്നത് വൈദിക സമൂഹത്തിന്റെ സഹകരണത്തോടെ അജപാലനധർമ്മം നടത്തേണ്ടതിനായി മെത്രാനെ ഭരമേല്പിച്ചിരിക്കുന്ന ദൈവജനഭാഗവും അതിന്റെ ഇടയനോടു ചേർന്നു നിന്നുകൊണ്ട്, സുവിശേഷത്തിലൂടെയും വി. കുർബാനയിലൂടെയും പരിശുദ്ധാത്മാവിൽ ഒന്നിച്ചുചേർക്കപ്പെട്ടും, ഏകവും വിശുദ്ധവും കാതോലികവും ശ്ലൈഹികവുമായ ക്രിസ്തുവിന്റെ സഭ യഥാർത്ഥത്തിൽ സന്നിഹിതമാവുകയും പ്രവർത്തനനിരതമാവുകയും ചെയ്യുന്ന ഒരു പ്രാദേശികസഭയാണ് (Particular Church). ചില പ്രത്യേക സാഹചര്യങ്ങളാൽ ഭദ്രാസനമായി സ്ഥാപിക്കപ്പെടാത്തതും, ഭൂമിശാസ്ത്രപരമായോ മറ്റേതെങ്കിലും അടിസ്ഥാനത്തിലോ പരിധി നിശ്ചയിച്ചിട്ടുള്ളതും അജപാലനത്തിനായി ഒരു എക്സാർക്കിനെ ഭരമേല്പിച്ചിട്ടുള്ളതുമായ ദൈവജനഭാഗമാണ് എക്സാർക്കി (കാനോന 311). നിയമത്തിൽ വ്യക്തമായി മറിച്ച് നിശ്ചയിക്കുകയോ, കാര്യത്തിന്റെ സ്വഭാവത്തിൽനിന്ന് മറിച്ച് വ്യക്തമാകുകയോ ചെയ്യാത്തപക്ഷം നിയമത്തിൽ ഭദ്രാസനങ്ങളെക്കുറിച്ചോ പറഞ്ഞിട്ടുള്ള കാര്യങ്ങൾ എക്സാർക്കേറ്റിനേയോ എക്സാർക്കിനേയോ സംബന്ധിച്ചും ബാധകമാണ് (കാനോന 313).

നമ്മുടെ പൂർവപിതാക്കന്മാരുടെ ചിരകാലസ്വപ്നവും മാർ ഈവാനിയോസ് പിതാവിന്റെ ദർശനവും ഈ കാനോനിക നടപടികളിലൂടെ സാക്ഷാത്കൃതമായി. ഇതിലൂടെ റോമാ മാർപാപ്പായുടെയും മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ പരി. എപ്പിസ്ക്കോപ്പൽ സുന്നഹദോസിനോടും ചേർന്ന് മലങ്കര സുറിയാനി കത്തോലിക്കാ സഭാദ്ധ്യക്ഷന്റെ മാർഗനിർദ്ദേശത്തിൽ ഭാരതത്തിലെ നമ്മുടെ എല്ലാ വിശ്വാസികൾക്കുംവേണ്ടിയുള്ള അജപാലന ശുശ്രൂഷയ്ക്കും സുവിശേഷവത്കരണത്തിനുമുള്ള സമസ്തഭാരത സഭാപ്രവർത്തനാവകാശം (all-India jurisdiction) നമുക്ക് കൈവന്നിരിക്കുന്നു. 1599-ൽ നടന്ന ഉദയംപേരൂർ സുന്നഹദോസിലൂടെയും 1653 -ലെ കൂനൻ കുരിശ് സത്യത്തിലൂടെയും നഷ്ടപ്പെട്ട നമ്മുടെ ഭരണാവകാശം ആഗോളസഭയുമായുള്ള കൂട്ടായ്മയിൽ ഇപ്പോൾ മാർത്തോമ്മാ ക്രിസ്ത്യാനികൾക്ക് ഇദംപ്രഥമമായി പൂർണ്ണമായി നൽകപ്പെട്ടിരിക്കുന്നു. ആയതിനാൽ ഇത് ആഹ്ലാദത്തിന്റെ ഒരു ചരിത്ര നിമിഷമാണ്. ദാർശനികനായ നമ്മുടെ പുണ്യപിതാവ് മാർ ഈവാനിയോസിന്റെ സ്വപ്നദർശനമാണ് ഇപ്പോൾ സാക്ഷാത്കരിക്ക പ്പെട്ടിരിക്കുന്നത്.

മലങ്കര പുനരൈക്യ പ്രസ്ഥാനം ആരംഭിക്കുന്നതിനു മുമ്പുള്ള ആലോചനാ നാളുകളിലെ വന്ദ്യപിതാവിന്റെ മനോവേദനയും വിചാരവും താഴെപ്പറയുന്ന വാക്കുകളിൽ വ്യക്തമാകുന്നു: "പുണ്യശ്ലോകനായ മാർത്തോമാ ശ്ലീഹായാൽ സ്ഥാപിതമെന്നും പത്തിരുപതു നൂറ്റാണ്ടുകളോളം പഴക്കമുള്ളതെന്നും, അഭിമാനിച്ചു വരുന്ന മലങ്കര സുറിയാനി സമുദായം ഇക്കാലത്തിനകം, അതിന്റെ കർത്തവ്യകർമ്മമേതോ ആ വിഷയത്തിൽ - സ്ഥാപനോദ്ദേശമേതോ ആ കാര്യത്തിൽ - ഇതപര്യന്തം ഗണ്യമായി യാതൊന്നും ചെയ്തിട്ടില്ലെന്നുള്ളത് വലിയൊരു അപരാധമായിത്തന്നെ കണക്കാക്കേണ്ടതുണ്ട്. ക്രിസ്തുവർഷം 52-ാം ആണ്ടിൽ രക്ഷകനായ മിശിഹാതമ്പുരാന്റെ നിർദ്ദേശ പ്രകാരം കൊളുത്തിവയ്ക്കപ്പെട്ട ആ മഹാപ്രദീപം ഇന്നും അതേ നിലയിൽത്തന്നെ ഇരിക്കുന്നതല്ലാതെ, നിഷ്പ്രഭങ്ങളായ പരിസരങ്ങൾക്ക് അതുകൊണ്ട് പ്രകാശവും പ്രസരിപ്പും ലഭിക്കാൻ ഇടയായിട്ടില്ലെന്നുള്ളത് സമ്മതിച്ചേ മതിയാകുള്ളൂ' (ഗിരിദീപം, 50). "തിരുവിതാംകൂർ കൊച്ചി ഈ രണ്ടു രാജ്യങ്ങളേക്കാൾ അനേകമടങ്ങ് വലിപ്പമുള്ള ഒരു രാജ്യത്തെ സുവിശേഷവേലയ്ക്ക് നാം ചുമതലക്കാരാണെന്നും ലോകമെന്നുവെച്ചാൽ മലയാളരാജ്യം മാത്രമല്ല എന്നും നമ്മുടെ ആളുകൾ ബോദ്ധ്യംവയ്ക്കുന്നതും കൊള്ളാം". (ഇഞ്ചക്കലോടി, ആർച്ചുബിഷപ്പ് മാർ ഈവാനിയോസ്, 153).

ഈ ചരിത്ര സംഭവത്തിന് ദൈവത്തെ മഹത്വപ്പെടുത്തുന്നു. പൗരസ്ത്യ സഭകൾക്കുവേണ്ടിയുള്ള കാര്യാലയത്തിന്റെ പ്രീഫെക്ട് അഭിവന്ദ്യനായ ലെയോനാർഡോ കർദ്ദിനാൾ സാന്ദ്രി തിരുമേനിക്കും, ഇന്ത്യയിലെ അപ്പസ്തോലിക് ന്യുൺഷ്യോ അഭിവന്ദ്യ സാൽവത്തോരേ പെനാക്യോ തിരുമേനിക്കും, ഇന്ത്യയിലെ ലത്തീൻ കത്തോലിക്കാസഭയുടെ ഹൈരാർക്കി നൽകുന്ന പിന്തുണയ്ക്കും, പുനരൈക്യ പ്രസ്ഥാനത്തിന്റെ ആരംഭം മുതൽ സീറോ-മലബാർ ഹൈരാർക്കി നൽകിവരുന്ന ഐക്യദാർഢ്യത്തിനും പിൻതുണയ്ക്കും ഞാൻ ഹൃദയപൂർവ്വം നന്ദി പ്രകാശിപ്പിക്കുന്നു. ഇന്ത്യയിലെ കത്തോലിക്കാസഭകളോടും മറ്റു സഹോദരീസഭകളോടും സഹകരിച്ച് സ്നേഹത്തിൽ എല്ലാവരോടും ചേർന്ന് ഈ അവകാശങ്ങളും കടമകളും പ്രാവർത്തികമാക്കുവാൻ നമ്മൾ പരിശ്രമിക്കേണ്ടതാകുന്നു.

നമ്മുടെ വന്ദ്യ പിതാക്കന്മാരുടെയും ബഹു. വൈദികരുടെയും സന്യസ്തരുടെയും അല്മായ വിശ്വാസികളുടെയും സഭാദർശനത്തിൽനിന്നും അജപാലനസമർപ്പണത്തിൽനിന്നുമുള്ള അശ്രാന്ത പരിശ്രമത്തിൽനിന്നുമാണ് ഈ കാനോനിക സംവിധാനങ്ങൾ നിലവിൽ വന്നത്. ദൈവദാസൻ ആർച്ച്ബിഷപ്പ് മാർ ഈവാനിയോസ് തിരുമേനിയുടെ സെറാംപൂർ വാസകാലത്ത് ദൈവവചനത്തിന്റെ വിത്തുകൾ ഉത്തരേന്ത്യൻ ഭൂമിയിൽ അദ്ദേഹം വിതയ്ക്കുകയും കത്തോലിക്കാസഭയുമായുള്ള സംസർഗത്തിൽ അതിനെ പരിപോഷിപ്പിക്കുകയും ചെയ്തു. പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പാ കൽപ്പിച്ചു നൽകിയ ഈ കാനോനിക സംവിധാനം നിലവിൽ വന്നത് ഭാഗ്യസ്മരണാർഹനായ ആർച്ച്ബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ ജന്മശതാബ്ദി വർഷത്തിലാണ് എന്നതും ശ്രദ്ധേയമാണ്. അഭിവന്ദ്യ മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ സമയോചിതമായ ഇടപെടലും ശ്ലൈഹീക നേതൃത്വവും ബാഹ്യകേരളത്തിൽ വിവിധ സഭാകൂട്ടായ്മകളുടെ രൂപീകരണത്തിന് വലിയ പ്രോത്സാഹനമായി. ഭാഗ്യസ്മരണാർഹനായ സിറിൽ ബസേലിയോസ് കാതോലിക്കാബാവാ, ദേശീയവും അന്തർദേശീയവുമായ തലങ്ങളിൽ അദ്ദേഹത്തിന്റെ ദൈവശാസ്ത്രപരമായ, പ്രത്യേകിച്ച് സഭാശാസ്ത്രപരവും കാനോനികവുമായ ഇടപെടലിലൂടെയും ഇന്ത്യയുടെ സുവിശേഷവത്കരണത്തിനുള്ള മാർത്തോമ്മാ ക്രിസ്ത്യാനികളുടെ പൂർണ്ണ അവകാശവും കടമയും ആവശ്യകതയും എല്ലായ്പ്പോഴും ഉയർത്തികാട്ടി. അദ്ദേഹത്തിന്റെ ഇടപെടലുകൾ ലത്തീൻ മെത്രാന്മാരുടെ അധികാരത്തിൻ കീഴിലുള്ള വ്യക്തിഗത ഇടവകകളുടെ സ്ഥാപനത്തിനും ഭദ്രാസനേതര പ്രദേശങ്ങൾക്കുവേണ്ടി അപ്പസ്തോലിക വിസിറ്റേറ്റർ അഭിവന്ദ്യ ജേക്കബ് മാർ ബർണബാസ് തിരുമേനിയെ 2007-ൽ നിയമിക്കുന്നതിനുമുള്ള വഴിയൊരുക്കി. ഭാരതത്തിലെ മലങ്കര മിഷനുകളെ കൂടുതൽ ഏകോപിപ്പിക്കുന്നതിനും കാര്യക്ഷമമാക്കുന്നതിനും വേണ്ടി അഭിവന്ദ്യ ഡോ. ജേക്കബ് മാർ ബർണബാസ് തിരുമേനി അപ്പസ്തോലിക് വിസിറ്റേറ്റർ ആയി നിയമിതനായത് ഈ മേഖലയിലെ ഒരു സുപ്രധാന വഴിത്തിരിവായിരുന്നു. ഇപ്പോഴത്തെ ഗുഡ്ഗാവ് രൂപതയും കഡ്കി എക്സാർക്കേറ്റും ഉൾപ്പെടുന്ന അജപാലന പ്രവർത്തന പ്രദേശം മുഴുവനും സന്ദർശിച്ച് സഭാമക്കളെ ഒരുക്കുന്നതിനും ബലപ്പെടുത്തുന്നതിനും അഭിവന്ദ്യ മാർ ബർണബാസ് തിരുമേനി വഹിച്ച പങ്ക് നിസ്തുലമാണ്. പുതിയ ഗുഡ്ഗാവ് രൂപതയിലേക്കും കഡ്കി എക്സാർക്കേറ്റിലേക്കും നമ്മുടെ സഭാപ്രവർത്തനമേഖല കാനോനികമായി വ്യാപിപ്പിക്കുന്നതിന് വന്ദ്യപിതാവിന്റെ പ്രവർത്തനങ്ങൾ ഏറെ സഹായിച്ചിട്ടുണ്ട്. ഏറെ കൃതജ്ഞതയോടെ അതു ഞാൻ അനുസ്മരിക്കുന്നു.

പൂനായിലെ അജപാലന-മിഷൻ പ്രവർത്തനത്തിന് ഒരു വൈദികൻ എന്ന നിലയിൽ 1983-87 വരെയും 1993-2000 വരെയുമുള്ള കാലയളവിൽ അഭിനന്ദനാർഹമായ നേതൃത്വം നൽകിയ അഭിവന്ദ്യ തോമസ് മാർ അന്തോണിയോസ് മെത്രാപ്പോലീത്താ പൂനാ-കഡ്കി കേന്ദ്രമാക്കിയുള്ള എക്സാർക്കേറ്റിന്റെ പ്രഥമ അദ്ധ്യക്ഷനായി നിയോഗിതനാകുന്നത് എറെ സന്തോഷത്തോടെയാണ് നോക്കിക്കാണുന്നത്. നമ്മുടെ സഭയുടെ പൊതുഭരണത്തിൽ കൂരിയാ മെത്രാനായും ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ നാമകരണ നടപടികളുടെ പോസ്റ്റുലേറ്ററായും സേവനമനുഷ്ഠിച്ചുവരുന്ന അഭിവന്ദ്യ മാർ അന്തോണിയോസ് തിരുമേനി ഈ ചുമതലകൾ നിർവ്വഹിച്ചുകൊണ്ട് പുതിയ എക്സാർക്കേറ്റിന്റെ അദ്ധ്യക്ഷനായി പ്രവർത്തിക്കുന്നതാണ് എന്ന വിവരം ഏവരെയും അറിയിച്ചുകൊള്ളട്ടെ.

ദൈവത്തിന്റെ പരിശുദ്ധാത്മാവിന്റെ പ്രവർത്തനത്താൽ നമ്മുടെ അനുഗൃഹീത മുൻഗാമികളുടെ കാല്പാടുകൾ പിന്തുടരുന്നതിനും പരി. സുന്നഹദോസിനോട് ചേർന്ന് സമസ്ത ഭാരത സഭാപ്രവർത്തനാവകാശത്തിലേക്ക് വളരുവാൻ സഭയുടെ ശുശ്രൂഷി എന്ന നിലയിൽ സാധിച്ചുവെന്നതിലും ഞാൻ ഏറെ കൃതാർത്ഥനാണ്. അങ്ങനെ സമസ്ത ഭാരത സഭാപ്രവർത്തനാവകാശത്തിലേക്ക് നയിക്കുന്ന ഈ കാനോനിക സംവിധാനം പരി. സിംഹാസനം ഇപ്പോൾ സ്ഥാപിച്ച് നമ്മുടെ സഭയ്ക്ക് നൽകി. മുഴുഹൃദയത്തോടെ ദൈവത്തെ ഞാൻ സ്തുതിക്കുന്നു.

1955-ൽ പൂനാ ബഥനി ആശ്രമം സ്ഥാപിതമായതോടെ, വടക്കേ ഇന്ത്യയിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ അതിർത്തിക്കുപുറത്തേയ്ക്കുള്ള മിഷൻപ്രവർത്തനങ്ങൾക്ക് തുടക്കംകുറിച്ചു. പൂനെയിലെയും മുംബെയിലെയും മിഷൻ പ്രവർത്തനങ്ങൾക്ക് ബഥനി ആശ്രമസ്ഥർ ശക്തമായ നേതൃത്വം നൽകി. മുംബെയിലും പൂനെയിലും ഇടവകകളും ദൈവാലയങ്ങളും മിഷൻ കേന്ദ്രങ്ങളും പടുത്തുയർത്തുന്നതിന് ബഥനി ആശ്രമസ്ഥർ മുൻകൈയെടുത്തു. പൂനെയിലെ ബഥനി ആശ്രമം നമ്മുടെ സഭാപ്രവർത്തനങ്ങളുടെ ഒരു പ്രചോദനകേന്ദ്രമായി നിലകൊണ്ടുവെന്നത് സന്തോഷപൂർവ്വം അനുസ്മരിക്കുന്നു. സഭാകൂട്ടായ്മകളുടെ പ്രവർത്തന ങ്ങൾക്കും കെട്ടുറപ്പിനും കൂടുതൽ പ്രേഷിതരും സമ്പത്തും ആവശ്യമായിരു ന്നതിനാൽ നമ്മുടെ ഭദ്രാസനങ്ങൾ മറ്റു പ്രദേശങ്ങളിൽ അവയുടെ ഉത്തരവാദിത്വം ഏറ്റെടുത്തു. തദനുസരണം ഡൽഹിയുടെയും

സമീപ പ്രദേശങ്ങളിലെയും അജപാലനം നിർവ്വഹിക്കുന്നതിനും ദൈവാലയങ്ങൾ നിർമ്മിക്കുന്നതിനും ആവശ്യമായ വസ്തു സമ്പാദിക്കുന്നതിനും കാര്യ ക്ഷമമായ നേതൃത്വം തിരുവല്ലാ അതിരൂപത നൽകി. അഭിവന്ദ്യ ഗീവർഗ്ഗീസ് മാർ തിമോത്തിയോസ് തിരുമേനിയെ ഇത്തരുണത്തിൽ ഏറ്റം നന്ദിയോടെ ഓർക്കുന്നു. ചെന്നൈ, ഭോപ്പാൽ എന്നിവിടങ്ങളിൽ ഇടവകകളും വിദ്യാഭ്യാസ സ്ഥാപനങ്ങളും തുടങ്ങുന്നതിനും ആവശ്യമായ വസ്തുക്കൾ വാങ്ങുന്നതിനും വലിയ സഭാതുറവിയും ഔദാര്യവും തിരുവനന്തപുരം മേജർ അതിരൂപത കാട്ടുകയുണ്ടായി. അങ്ങനെ ഈ പ്രദേശങ്ങളിൽ വിപുലമായ വിദ്യാഭ്യാസ മുന്നേറ്റത്തിന് നേതൃത്വം നൽകി. ചെന്നൈയിലെ മാർ ഗ്രിഗോറിയോസ് കോളേജ് ഇതിന് മകുടോദാഹരണമാണ്. ശൈശവദശയിലെ സാമ്പത്തിക ബുദ്ധിമുട്ടുകൾക്കിടയിലും ബത്തേരി രൂപത ബാംഗ്ലൂരിലെ അജപാലന സംരംഭങ്ങൾ ഏറ്റെടുത്തു. ആ കാലയളവിൽ നമുക്കുണ്ടായിരുന്ന ഈ മൂന്ന് ഭദ്രാസനങ്ങളും ബഥനി ആശ്രമസ്ഥരും അവരുടെ പ്രവർത്തനങ്ങൾ കാലക്രമേണ ഉത്തരേന്ത്യയിലെയും ദക്ഷിണേന്ത്യയിലെയും വിവിധ പട്ടണങ്ങളിൽ അജപാലന ക്രമീകരണങ്ങൾക്ക് നേതൃത്വം നൽകുന്നതിന് മുമ്പോട്ട് വരികയുണ്ടായി എന്നതും പ്രത്യേകം സ്മരിക്കേണ്ടതാണ്.

1997-ൽ ഭാഗ്യസ്മരണാർഹനായ സിറിൽ ബസേലിയോസ് കാതോലിക്കാബാവാ ഭാരതത്തിലെ നമ്മുടെ മിഷൻ പ്രദേശങ്ങളിലെ (ETRI) ecclesiastical coordinator ആയി പെരിയ ബഹു. ജോൺ ബെർക്കുമാൻസ് OIC അച്ചനെ നിയമിച്ചത് നമ്മുടെ പ്രവർത്തനമേഖലയിലെ ഒരു വഴിത്തിരിവായിരുന്നു. ബഹു. അച്ചന്റെ കർമ്മോത്സുകമായ നേതൃത്വത്തിൽ അജപാലന പ്രവർത്തനങ്ങൾ കൂടുതൽ കാര്യക്ഷമമവും കേന്ദ്രീകൃതവുമായി മുന്നേറി. ബഹു. അച്ചന്റെ വലിയ സമർപ്പണത്തെ കൃതജ്ഞതയോടെ സഭ അനുസ്മരിക്കുന്നു.

പുതിയ ഗുഡ്ഗാവ് രൂപതയും കഡ്കി എക്സാർക്കേറ്റും ഇപ്പോൾ നിലവിൽ വന്നിരിക്കുമ്പോൾ ഈ അജപാലന പ്രദേശങ്ങളിൽ മുന്നോടി കളായും പിന്നീട് ചാപ്ലയിൻമാരായി, വികാരിമാരായി പ്രവർത്തിച്ചിട്ടുള്ള നമ്മുടെ വിവിധ രൂപതകളിലെ ബഹു. വൈദികരോടും ബഥനി ആശ്രമത്തിലെ ബഹു. വൈദികരോടും മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ നാമത്തിൽ ഏറ്റവും ഹൃദയപൂർവ്വം ഞാൻ നന്ദി അർപ്പിക്കുന്നു. നിങ്ങളുടെ വിലപ്പെട്ട സേവനങ്ങൾ ഇന്ന് പുതിയ ഭദ്രാസനമായും എക്സാർക്കേറ്റായും വളരുന്നതിന് ഏറെ സഹായിച്ചിട്ടുണ്ട് എന്നത് ഊഷ്മളമായ ഒരു യാഥാർത്ഥ്യമത്രേ. ബഥനി, മേരിമക്കൾ, ഹോളി സ്പിരിറ്റ് തുടങ്ങിയ സന്യാസിനീ സമൂഹങ്ങളിൽനിന്നുള്ള ബഹു. സിസ്റ്റേഴ്സിന്റെ അർപ്പണബോധത്തോടു കൂടിയ കഠിനാദ്ധ്വാനം, സഭാസ്നേഹം ഇവ കൃതജ്ഞതയോടുകൂടി ഓർമ്മിക്കുന്നു. ഈ പ്രദേശങ്ങളിൽ ബഹു. വൈദികരുടെ ശുശ്രൂഷ ലഭിക്കുന്നതിനു മുമ്പ് പ്രാർത്ഥനാ കൂട്ടായ്മയിലൂടെയും പ്രത്യേകിച്ച് ദൈവവചനം പങ്കുവെയ്ക്കുന്നതിലൂടെയും വി. കുർബാനയിലുള്ള പങ്കാളിത്തത്തിലൂടെയുമുള്ള അല്മായ വിശ്വാസികളുടെ മിഷൻ തീഷ്ണത നമ്മുടെ സഭയുടെ വളർച്ചയെ ശക്തിപ്പെടുത്തുകയുണ്ടായി എന്നത് അവിസ്മരണീയമാണ്. അജപാലനപരമായ ബുദ്ധിമുട്ടുകളുടെയും ക്ലേശങ്ങളുടെയും ഇടയിൽ സഭാസ്നേഹവും പക്വതയും പ്രകടമാക്കി സഭാകൂട്ടായ്മകൾക്ക് ശക്തമായ നേതൃത്വം നൽകിയ വിവിധ പ്രദേശങ്ങളിലെ നമ്മുടെ അൽമായ പ്രേഷിതരെ ഞാൻ നന്ദിയോടെ ഓർക്കുന്നു. അദ്ധ്വാനംകൊണ്ടും, അർത്ഥംകൊണ്ടും ദൈവജനം നൽകുന്ന ഭാഗഭാഗിത്വം അതുല്യമാണ്. 'ചെറിയ അജഗണത്തോടു'ള്ള വലിയ ഇടയനായ യേശുകർത്താവിന്റെ കാരുണ്യം നമ്മുടെ കുടുംബങ്ങളിൽ വളരെ പ്രകടമാണ്.

സെന്റ് ജോൺ ക്രിസോസ്റ്റം ഗുഡ്ഗാവ് ഭദ്രാസനത്തിന്റെ ഔദ്യോഗിക ഉദ്ഘാടനവും പുതിയ മെത്രാപ്പോലീത്തായുടെ സ്ഥാനാരോഹണവും (*സുന്ത്രോണീസോ*) 2015 മെയ് 1, വെള്ളിയാഴ്ച, രാവിലെ 8.30-ന് ന്യൂഡൽഹിയിലെ നെബ്സറൈ സെന്റ് മേരീസ് കത്തീഡ്രൽ ദൈവാലയത്തിൽ വെച്ചായിരിക്കും നടത്തപ്പെടുന്നത്. പുതിയ എക്സാർക്കേറ്റായ സെന്റ് എഫ്രേം കഡ്കിയുടെ (പൂനെ) ഔദ്യോഗിക ഉദ്ഘാടനവും പുതിയ മെത്രാപ്പോലീ ത്തായുടെ സ്ഥാനാരോഹണവും പൂനെ കഡ്കിയിലെ സെന്റ് മേരീസ് കത്തീഡ്രലിൽ 2015 മെയ് 30, ശനിയാഴ്ച, രാവിലെ 8.30-ന് നടത്തപ്പെടുന്നത്.

സഭയുടെ ഈ ആഘോഷങ്ങളിലേക്ക് എല്ലാ അല്മായരേയും സന്യസ്തരെയും ബഹു. വൈദികരെയും വന്ദ്യ പിതാക്കന്മാരെയും ഞാൻ ക്ഷണിക്കുന്നു. ഈ ആഹ്ലാദ മുഹൂർത്തങ്ങൾ അഭിമാനപൂർവം നാം ആഘോഷിക്കുമ്പോൾ, പുതിയ ഭദ്രാസനത്തെയും എക്സാർക്കേറ്റിനെയും പ്രാർത്ഥനകൊണ്ടും വൈദികരുടേയും, സന്യസ്തരുടേയും സംലഭ്യതകൊണ്ടും, സമ്പത്തുകൊണ്ടും സഹായിക്കുന്നതിന് ഏവരും മുമ്പോട്ടു വരേണ്ടതാണ്.

നമ്മുടെ വിവിധ ഭദ്രാസനങ്ങളിൽ നിന്ന് പ്രേഷിത ചൈതന്യത്തോടെ പുതിയ ഗുഡ്ഗാവ് രൂപതയിലേക്കും കഡ്കി എക്സാർക്കേറ്റിലേക്കും പ്രവർത്തിക്കുന്നതിന് ബഹു. വൈദികർ മുൻപോട്ട് വരേണ്ടത് ആവശ്യമാണ്. അംഗത്വമെടുത്തും (Incardination) നിശ്ചിത കാലയളവിലേക്ക് ശുശ്രൂഷക്കായും ബഹു. വൈദികർ തങ്ങളുടെ ഭദ്രാസനാദ്ധ്യക്ഷന്മാരോട് ആലോചിച്ച് മുൻപോട്ടു വന്നാൽ ഒട്ടേറെ പുതിയ മിഷൻ കേന്ദ്രങ്ങൾ തുടങ്ങുന്നതിന് നമുക്ക് സാധിക്കും. ഇപ്രകാരമുള്ള സമർപ്പണം ഏറെ ശ്ലാഘനീയമാണ്.

ഭദ്രാസനാദ്ധ്യക്ഷന്മാരോടുചേർന്ന് പുതിയ ഭരണസംവിധാന പ്രദേശങ്ങളിലെ അജപാലന പ്രവർത്തനവും സുവിശേഷവത്ക്കരണവും ഏറ്റെടുക്കുന്നതിൽ തങ്ങളാൽ സാധിക്കുന്ന എല്ലാ സഹായവും ചെയ്യുവാൻ സന്യാസസമൂഹങ്ങളെ ഞാൻ ആഹ്വാനം ചെയ്യുന്നു. ഇല്ലായ്മയിൽനിന്ന് രൂപം പ്രാപിക്കുന്ന നമ്മുടെ പുതിയ ഭദ്രാസനത്തിനും എക്സാർക്കേറ്റിനും അവയുടെ ഉന്നമനത്തിനായി നമ്മുടെ സഭയിലെ എല്ലാ വ്യക്തികളും കുടുംബങ്ങളും സ്ഥാപനങ്ങളും സന്യാസസമൂഹങ്ങളും ബഹു. വൈദികരും ആത്മാർത്ഥമായി ദൈവതിരുമുമ്പാകെ പ്രാർത്ഥിക്കുകയും തങ്ങളാൽ കഴിയുന്ന സാമ്പത്തിക സഹായങ്ങൾ നൽകുകയും ചെയ്യണമെന്ന് ഏവരെയും ഞാൻ സ്നേഹത്തോടെ ആഹ്വാനം ചെയ്യുന്നു.

ദൈവം നിങ്ങളെ ഏവരെയും സമൃദ്ധമായി അനുഗ്രഹിക്കട്ടെ.

ആയത് ദൈവമാതാവായ പരിശുദ്ധ കന്യകാമറിയത്തിന്റെയും, അപ്പസ്തോല സമൂഹത്തിന്റെയും, വിശിഷ്യാ നമ്മുടെ പിതാവായ മാർത്തോമ്മാശ്ലീഹായുടെയും, സകലവിശുദ്ധരുടെയും പ്രാർത്ഥനകളാൽ തന്നെ, ആമ്മീൻ.

എന്ന്,

കർത്താവിൽ നിങ്ങളുടെ വിനീത ശുശ്രൂഷി

✠

**✠ ബസേലിയോസ് കർദ്ദിനാൾ ക്ലീമീസ്**
മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കാ ബാവാ.

**സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ...**
**കൃപനിറഞ്ഞ മറിയമേ...**

10-4-2015
കാതോലിക്കേറ്റ് സെന്റർ
പട്ടം, തിരുവനന്തപുരം

N.B.: ഈ ഇടയലേഖനം അടുത്തുവരുന്ന ഞായറാഴ്ച നമ്മുടെ എല്ലാ പള്ളികളിലും, മിഷൻ കേന്ദ്രങ്ങളിലും, ആരാധനാ കേന്ദ്രങ്ങളിലും വി. കുർബാനമദ്ധ്യേ വായിക്കേണ്ടതാണ്.

# ഗുഡ്ഗാവ് ഭദ്രാസന രൂപികരണത്തിലേയ്ക്ക് നയിച്ച ദൈവികപദ്ധതിയുടെ ചരിത്രവഴികൾ



ഡോ. ഫിലിപ്പോസ് മാർ സ്തേഫാനോസ്
തിരുവല്ല അതിഭദ്രാസന സഹായമെത്രാൻ



രാജ്യത്തിന്റെ തലസ്ഥാനനഗരിയായ ഡൽഹിക്ക് ഗുർഗാവ് ആസ്ഥാനമായി മലങ്കര കത്തോലിക്കാ സഭയ്ക്ക് ഒരു ഭദ്രാസനം ലഭിച്ചതിൽ സഭാമക്കൾക്ക് സന്തോഷാതിരേകമുണ്ട്. ദൈവത്തിന് മഹത്വം കരേറ്റാം. ഇത:പര്യന്തം ബാഹ്യകേരള മലങ്കര കത്തോലിക്കാ സമൂഹത്തിന് നേതൃത്വം നൽകിയ ഏവരേയും നന്ദിയോടെ അനുസ്മരിക്കാം. ഒരു സഭാസമൂഹത്തിന്റെ ദശകങ്ങളായുള്ള സ്വപ്നങ്ങളുടെ സാക്ഷാത്കരമാണിത്. ഈ ധന്യമുഹൂർത്തത്തിലേക്ക് നയിച്ച ദൈവികപദ്ധതിയുടെ ചരിത്രവഴികൾ എത്ര അത്ഭുതാവഹമാണ്!.

"ദില്ലി കേന്ദ്രമാക്കി ഒരു മലങ്കര കത്തോലിക്കാ ഭദ്രാസനം" എന്ന നിയോഗം വിശുദ്ധ ബലിവേദിയിലും പ്രസംഗവേദികളിലും അധികാരവേദികളിലും നിരന്തരം സമർപ്പിച്ചിരുന്ന, ആ സഭാസമൂഹത്തിന്റെ ഒരു മുൻപ്രേഷിതനും അജപാലകനും എന്ന നിലയിൽ ഈ അനുഗ്രഹമുഹൂർത്തത്തിൽ എനിക്കും അനല്പമായ ആനന്ദമുണ്ട്.

കേരളത്തിലെ മലങ്കര കത്തോലിക്കാ സമൂഹത്തെ സംബന്ധിച്ചിടത്തോളം ദില്ലിപ്രദേശം ഒരു വിദൂര കുടിയേറ്റ പട്ടണമായിരുന്നു. കുടിയേറ്റം ഒരു ആഗോള പ്രതിഭാസമായി മാറിയത് രണ്ടാം ലോകമഹായുദ്ധത്തിനുശേഷമായിരുന്നു. കൂടുതൽ സാദ്ധ്യതകളുള്ള സാമ്പത്തികസാഹചര്യങ്ങളും സുരക്ഷിതത്വവും വളർച്ചയ്ക്കാവശ്യമായ വിഭവങ്ങളും തേടി, മനുഷ്യർ അവരുടെ രാജ്യത്തിനുള്ളിലും രാജ്യാന്തരതലത്തിലും മെച്ചമായ മേച്ചിൽസ്ഥലങ്ങൾ തേടി അമേരിക്കൻ ഐക്യനാടുകളിലേക്കും യൂറോപ്പിലേക്കും നടത്തിയ കുടിയേറ്റചരിത്രം ഈ സത്യം വിളിച്ചറിയിക്കുന്നതാണ്. സ്വാതന്ത്ര്യാനന്തര ഭാരതത്തിലും കുടിയേറ്റപ്രക്രിയ ഒരു കാലഘട്ടത്തിന്റെ അടയാളപ്പെടുത്തലുകളായിരുന്നു. 1950-കളിൽ കേരളത്തിൽ നിന്ന് ഇന്ത്യയുടെ പ്രധാന വ്യവസായനഗരങ്ങളിലേയ്ക്ക് ഉദ്യോഗാർത്ഥം ആളുകൾ ചേക്കേറിയിരുന്നു. എന്നാൽ ഇന്ത്യയുടെ തലസ്ഥാനനഗരിയായ ദില്ലിയിൽ വ്യവസായശാലകൾ കുറവായിരുന്നതിനാൽ അവിടേയ്ക്ക് മലങ്കര കത്തോലിക്ക കുടിയേറ്റം നടന്നിരുന്നതായി തെളിവുകളില്ല. എന്നാൽ ആ കാലയളവിൽ കേരളത്തിൽ നിന്നുള്ള മലങ്കര ഓർത്തഡോക്സ്, മാർത്തോമ്മസഭകളിൽ നിന്നുള്ള ദൈവജനത്തിന് അജപാലന

കർമ്മം നിർവ്വഹിക്കുവാനായി വൈദികരും Registered Societies ഉം നിലവിലുണ്ടായിരുന്നു. കത്തോലിക്കരാകട്ടെ റീത്ത് വ്യത്യാസം കൂടാതെ ദില്ലി ലത്തിൻ അതിരൂപത യുടെ കീഴിൽ പ്രവർത്തിച്ചിരുന്നു. നവാഗതർക്ക് അത് സൗകര്യപ്രദമായിരുന്നു താനും. മലങ്കര കത്തോലിക്കാ സഭയുടെ പേരിൽ ആ കാലഘട്ടത്തിൽ ഒരു സംഘട നയോ കൂട്ടായ്മയോ കൂടിവരവോ ഉണ്ടായിരുന്നില്ല. സി. ബി.സി.ഐ. യുടെ ആസ്ഥാനം ബാംഗ്ലൂരിൽ ആയിരു ന്നതിനാൽ നമ്മുടെ അഭിവന്ദ്യപിതാക്കന്മാർക്ക് ഡൽഹി യിലേയ്ക്ക് ശ്രദ്ധിക്കാൻ കഴിഞ്ഞിരുന്നില്ല. അതിന്റെ ആവശ്യകതയും ഉണ്ടായിരുന്നില്ല. മാത്രമല്ല കേരള ത്തിൽ വേരുകൾ ഉറപ്പിക്കുന്നതിന്റെ തത്രപ്പാടുകളായി രുന്നു. അന്നും നമ്മെ മഥിച്ചിരുന്ന പ്രധാന പ്രശ്നം.

1970 കൾക്ക് ശേഷമുള്ള കാലമാണ് മലങ്കര കത്തോ ലിക്കാ സഭയിലെ ബാഹ്യകേരള കുടിയേറ്റചരിത്രത്തിലെ സുപ്രധാനമായ കാലഘട്ടം. നമ്മുടെ കുടുംബങ്ങളിൽ നിന്നുള്ള മക്കൾ പത്താം ക്ലാസ്സ് പഠനത്തിനുശേഷം ITI, Diploma, Graduation, Nursing തുടങ്ങിയ തൊഴിലധിഷ്ഠിത പഠനം പൂർത്തിയാക്കി ഇന്ത്യയുടെ പ്രധാന പട്ടണങ്ങ ളിലും വിദേശരാജ്യങ്ങളിലും ചേക്കേറുന്നത് അക്കാല ത്താണ്. 1970 കളുടെ അവസാനമായപ്പോൾ ഡൽഹി യിൽ മലങ്കരമക്കളുടെ സാന്നിദ്ധ്യം ശ്രദ്ധേയമായിത്തുട ങ്ങി. വാലുപറമ്പിൽ Late Chelv. V.P. തോമസിന്റെ നേതൃ ത്വത്തിൽ 1978-ൽ ആരംഭിച്ച Delhi Malankara Catholic Association നെ നവമായ ഗുർഗാവ് ഭദ്രാസനത്തിന്റെ പ്രാഗ്രൂപമെന്ന് വിശേഷിപ്പിക്കാം. ഷെവലിയർ തോമ സിന്റെ ധന്യസ്മരണകൾക്ക് മുമ്പിൽ നമോവാകം അർപ്പി ക്കുന്നു.

പ്രാരംഭകാലത്ത് ഡൽഹിയിൽ കുടിയേറിയവരുടെ സഭാപരമായ തീക്ഷ്ണതയും സമർപ്പണവും "ദില്ലി മല ങ്കരമിഷൻ" എന്ന സ്വപ്നം എന്നും ഒരു യാഥാർത്ഥ്യ മാക്കി സജീവമായി നിലനിർത്തിയിരുന്നു. സഭാസേവ നത്തിനായി അത്മായസമൂഹം അത്യധികം ത്യാഗവും ക്ലേശവും സഹിച്ചിരുന്ന ഒരു കാലഘട്ടമായി അതിനെ അടയാളപ്പെടുത്തേണ്ടിയിരിക്കുന്നു. പരിമിതമായ ജീവി തസാഹചര്യങ്ങൾ, യാത്രാസംവിധാനങ്ങളുടെ കുറവ്, സ്ഥലവിസ്തൃതി, സാമ്പത്തികബുദ്ധിമുട്ടുകൾ, സഭാപ രമായ വിലക്കുകളും നിയന്ത്രണങ്ങളും എല്ലാം ആ തല മുറയുടെ സങ്കീർണ്ണപ്രശ്നങ്ങൾ തന്നെയായിരുന്നു. എങ്കിലും പരിമിതികളെ അതിജീവിച്ച് മലങ്കരകൂട്ടായ്മ നിലനിർത്തുവാൻ അവർ നിർവ്വഹിച്ച പങ്ക് നിസ്തുലവും സാഹസികവും ചരിത്രപരവുമാണ്. അവരുടെ പേരുകൾ പുതിയ രൂപതചരിത്രത്തിൽ തങ്കലിപികളിൽ ആലേഖനം ചെയ്യപ്പെടേണ്ടതാണ്. ജീവിത സായന്തനങ്ങളി ലായിരിക്കുന്ന അവർക്കും അവരുടെ അടുത്ത തലമു റയ്ക്കും ഈ സന്ദർഭം അവാച്യമായ അനുഭവം തന്നെ യായിരിക്കും.

ഭാഗ്യസ്മരണാർഹനായ ബനഡിക്ട് മാർ ഗ്രീഗോ റിയോസ് മെത്രാപ്പോലീത്ത തിരുമേനിയുടെ അനുഗ്രഹ ങ്ങളും പ്രോത്സാഹനങ്ങളും ഡൽഹിയിലെ സഭയ്ക്ക് വലിയ ഊർജ്ജവും പ്രചോദനവുമായിരുന്നു. സി.ബി. സി.ഐ. പ്രസിഡന്റ് എന്ന നിലയിൽ സി.ബി.സി.ഐ. സെന്ററിലേക്കും F.A.O., PUSA ഓഫീസുകളിലേക്കും ഉള്ള അദ്ദേഹത്തിന്റെ സന്ദർശനം, ഡൽഹി മിഷ്യന്റെ ശാക്തീകരണ സന്ദർഭങ്ങളായിരുന്നു. മലങ്കരമക്കൾ 'കൂട്ടായ്മയിൽ സംഘടിക്കാനും" സുവിശേഷീകരണ ദൗത്യം ഏറ്റെടുത്ത് കൂടുതൽ വളരണമെന്നുമുള്ള വന്ദ്യ പിതാവിന്റെ നിരന്തരമായ ആഹ്വാനം. ആ കാലഘട്ട ത്തിൽ മലങ്കരസഭാമക്കൾക്ക് ഏറെ ഉത്തേജനം പകർന്നു, ഈ കാലഘട്ടത്തിൽ ആ സന്ദേശങ്ങൾ കൂടുതൽ പ്രസ ക്തമാണ്.

അഭിവന്ദ്യ ലോറൻസ് മാർ എഫ്രേം തിരുമേനി സി. ബി.സി.ഐ. യുടെ സെക്രട്ടറി ജനറൽ ആയി പ്രവർത്തിച്ച കാലഘട്ടത്തിൽ ദില്ലിമിഷനെപ്പറ്റിയുള്ള വന്ദ്യപിതാവിന്റെ സ്വപ്നങ്ങൾ പങ്കിടുമായിരുന്നു. ദൈവദാസൻ മാർ ഈവാനിയോസ് പിതാവ് ലക്ഷ്യം വെച്ച സുവിശേഷീക രണദൗത്യം ഏറ്റെടുക്കുന്നതിൽ നാം സാഹസികമു ന്നേറ്റം നടത്തണം എന്ന് പിതാവ് ആഹ്വാനം ചെയ്തി രുന്നത് സ്മരണയിൽ ജ്വലിക്കുന്നു. അതിന്റെ ഭാഗമായി ഡൽഹിയുടെ പ്രാന്തപ്രദേശത്ത്-ഗാസിപ്പൂർ മേഖലയിൽ-Health a Million Project ന്റെ ഭാഗമായി പ്രേഷിതകാരുണ്യ പ്രവർത്തനങ്ങൾ നടത്തിയിരുന്നതും സ്മരണീയമാണ്.

അഭിവന്ദ്യ ഗ്രീഗോറിയോസ് പിതാവിന് ശേഷം അഭി വന്ദ്യ സിറിൾ മാർ ബസേലിയോസ് പിതാവിന്റെ പ്രോത്സാഹനങ്ങളും ദീർഘവീക്ഷണങ്ങളും പ്രത്യേകം അനുസ്മരിക്കപ്പെടേണ്ടതാണ്. മലങ്കരസഭയിലെ ബാഹ്യ കേരള മിഷനുകളുടെ ചുമതലകൾ വിവിധ ഭദ്രാസനങ്ങൾ ഏറ്റെടുത്തപ്പോൾ ദില്ലിമേഖലയുടെ ഉത്തരവാദിത്വം തിരു വല്ലാ ഭദ്രാസനത്തിൽ നിക്ഷിപ്തമായി ആ കാലഘട്ട ത്തിൽ തിരുവല്ല ഭദ്രാസനാദ്ധ്യക്ഷനായിരുന്ന അഭിവന്ദ്യ ഐസക് മാർ യൂഹാനോൻ തിരുമേനിയുടെ ദില്ലിമിഷൻ സംഭാവനകൾ സുപ്രധാനമാണ്. വന്ദ്യപിതാവിന്റെ ദേഹ വിയോഗം 1987 ഏപ്രിൽ 28 നായിരുന്നു. ദേഹവിയോഗ ത്തിന് മൂന്നാഴ്ച മുമ്പ്, രോഗാവസ്ഥ പരിഗണിക്കാതെ മുൻനിശ്ചയപ്രകാരം ട്രയിൻ യാത്രചെയ്ത് ദൽഹിയിൽ വിശുദ്ധവാരാചരണം നടത്തി, അവിടെയുള്ള ദൈവജ നത്തെ പ്രോത്സാഹിപ്പിക്കുകയും അനുഗ്രഹിക്കുകയും ചെയ്തത് ഓർക്കുന്നു. ദില്ലിമിഷൻ വളർച്ചയിൽ നിർണ്ണായക പങ്കുവഹിച്ച ഇടയശ്രേഷ്ഠനായി വന്ദ്യ യൂഹാനോൻ പിതാവ് അറിയപ്പെടും. ദൽഹി മിഷന് ആവ ശ്യമായ വൈദികരെ അയയ്ക്കുവാൻ അദ്ദേഹം സദാ സന്നദ്ധനുമായിരുന്നത് അനുസ്മരിക്കട്ടെ.

ദില്ലിയിലെ മലങ്കരസഭയ്ക്ക് ഇന്നുള്ള അടിസ്ഥാന സൗകര്യങ്ങൾ ഒരുക്കിയത് തിരുവല്ല രൂപതാദ്ധ്യക്ഷനാ യിരുന്ന അഭിവന്ദ്യ ഗീവർഗ്ഗീസ് മാർ തിമോത്തിയോസ് പിതാവാണ്. വസന്ത്കുഞ്ഞ് മലങ്കര സെന്റർ, പശ്ചിമ ദില്ലി സെന്റർ, ഫരിദബാദ് സെന്റർ, ഫരിദാബാദ് സ്കൂൾ, തുട ങ്ങിയവയ്ക്ക് സ്ഥലസൗകര്യങ്ങൾ വാങ്ങിയതും പിതാ വിന്റെ പരിശ്രമഫലമാണ്. ദില്ലിയിലെ സഭയുടെ സാമ്പ ത്തിക വരുമാനത്തിനുതകുന്ന പദ്ധതികൾ ആരംഭിക്കുക എന്ന ലക്ഷ്യത്തോടെ ദൽഹി, രാജ്യാന്തരവിമാനത്താവ ളത്തിന് സമീപം മഹിപാൽപൂരിൽ (Mahipalpur) ഉണ്ടാ യിരുന്ന സ്ഥലം വാങ്ങി നൽകിയതും, ബഥനി, ഡി.എം. സന്യാസിനിസമൂഹങ്ങളെ ഡൽഹിയിൽ ക്ഷണിച്ചുവരു ത്തിയതും വന്ദ്യപിതാവ് തന്നെയാണ്.

മാർ തീമോത്തിയോസ് പിതാവിന്റെ പിൻഗാമിയായി തിരുവല്ല അതിരൂപതയെ നയിച്ച അഭിവന്ദ്യ ഐസക് മാർ ക്ലീമിസ് തിരുമേനിയും ഡൽഹി സഭയെ ഏറെ കരുതു കയും പ്രോത്സാഹിപ്പിക്കുകയും വളർത്തുകയും ചെയ്തു.

ഗുർഗാവ് രൂപതാസംവിധാനത്തിന് മുന്നൊരുക്കമായി



ETRI എന്ന പേരിൽ അഭിവന്ദ്യ ജേക്കബ് മാർ ബർണ്ണബാസ് പിതാവിന്റെ നേതൃത്വത്തിൽ അനേകം വൈദികരുടെയും സന്യസ്തരുടെയും ദൈവജനത്തിന്റെയും സഹകരണത്തിൽ കഴിഞ്ഞ എട്ടു വർഷക്കാലമായി അത്ഭുതാവഹമായ പ്രവർത്തനങ്ങൾ ഡൽഹി കേന്ദ്രമാക്കി നിർവ്വഹിച്ചുവരുന്നു. അതിന്റെ പൂർത്തീകരണമായി ഭദ്രാസന സ്ഥാപനത്തെ കാണണം.

അല്പംകൂടി പിന്നിലേക്ക് തിരിഞ്ഞുനോക്കുമ്പോൾ ഡൽഹി മിഷ്യന്റെ ആരംഭത്തിൽ 1970 കളിലും 80 കളുടെ ആരംഭത്തിലും സഞ്ചാരമിഷനറിമാരായിരുന്ന ബഹു. ഏബ്രഹാം വാലുപറമ്പിലച്ചൻ, ബഹു. ഏലിയാസ് തേക്കനാൽ അച്ചൻ, ബഹു. ജോൺ വർഗീസ്, ഈശ്വരൻ കുടിയിലച്ചൻ എന്നിവരുടെ നാമങ്ങളും ഓർമ്മിക്കപ്പെടേണ്ടവയത്രേ. 1989-ൽ ബഹു. മാമ്മൻ ചക്കാലപ്പടിയ്ക്കൽ അച്ചന്റെ (ഇപ്പോഴത്തെ തിരുവല്ല അതിരൂപതാദ്ധ്യക്ഷൻ തോമസ് മാർ കൂറിലോസ് പിതാവ്) കാലത്താണ് ഡൽഹിയിലെ സഭയ്ക്ക് സുശക്തമായ വൈദികനേതൃത്വസംവിധാനം ലഭ്യമായി തുടങ്ങിയത് എന്നതും പ്രസ്താവ്യമാണ്.

തുടർന്നുള്ള കാലയളവിൽ അനേകം വൈദികരുടെ സ്തുത്യർഹമായ നേതൃത്വവും സേവനവും ഡൽഹി മിഷൻ മേഖലയിലെ മലങ്കര സഭയ്ക്ക് ലഭ്യമായിട്ടുണ്ട്. അവരെ ആദരപൂർവ്വം സ്മരിക്കാം. അവരുടെ പേരുകൾ ഈ ഹ്രസ്വലേഖനത്തിൽ രേഖപ്പെടുത്തുന്നത് പ്രായോഗികമല്ലല്ലോ.

ഗുഡ്ഗാവ് രൂപതയിലേക്കുള്ള വളർച്ചയിൽ നിർണ്ണായകമായ സംവിധാനങ്ങളാണ് 1994-95 കാലഘട്ടത്തിൽ നൈയ്യാമികമായി രജിസ്റ്റർ ചെയ്യപ്പെട്ട താഴെപ്പറയുന്ന രജിസ്റ്റേർഡ് സൊസൈറ്റികൾ.

1. Delhi Malankara Catholic Church Scociety
2. Delhi Malankara Catholic Association
3. Hariana Malankara Catholic Church Society
4. Utterpradesh Malankara Catholic Church Society
5. Utterpradesh Malanakra Catholic Association

ഡൽഹി കേന്ദ്രമാക്കി ഒരു വടക്കേ ഇന്ത്യൻ മലങ്കര ഭദ്രാസനം ആരംഭിക്കണമെന്നത് ഡൽഹി മലങ്കര മക്കളുടെ ചിരകാലാഭിലാഷമായിരുന്നു. ബാഹ്യകേരള മലങ്കര കൺവൻഷനുകളിലും ഈ നിവേദനം സഭാധികാരികൾക്ക് തുടർച്ചയായി സമർപ്പിച്ചിരുന്നു. ദശകങ്ങൾക്ക് ശേഷമെങ്കിലും ആ നിവേദനങ്ങൾ യാഥാർത്ഥ്യമാകുന്നു എന്നതിൽ സന്തോഷിക്കുകയും ദൈവത്തിന് നന്ദി സമർപ്പിക്കുകയും ചെയ്യുന്നു.

ദൈവത്തിന്റെ ഉള്ളങ്കൈയ്യിൽ പരിപാലിക്കപ്പെടുന്ന സഭയാണ് മലങ്കര കത്തോലിക്കാ സഭ. കഴിഞ്ഞ 85 വർഷക്കാലത്തെ സഭയുടെ ചരിത്രം ഈ സത്യം വെളിപ്പെടുത്തുന്നു. ഇല്ലായ്മയിൽ സമാരംഭിച്ച ഈ സഭാ ഇത്രത്തോളം അത്ഭുതകരമായി വളർന്നു. ഈ പരിപാലനാനുഭവം പുതുതായി രൂപം കൊണ്ട ഗുഡ്ഗാവ് രൂപതയ്ക്കും ഉണ്ടാകട്ടെ എന്ന് പ്രാർത്ഥിക്കുന്നു. പുതിയ ഭദ്രാസനത്തിന് ഉള്ള വെല്ലുവിളികളോടൊപ്പം സാദ്ധ്യതകളും അനവധിയാണ്.

“നിങ്ങൾ ലോകമെങ്ങും പോയി സുവിശേഷം അറിയിക്കുക” എന്ന യേശുവിന്റെ കല്പനയും, ഭാരതം മുഴുവൻ സുവിശേഷമറിയിക്കേണ്ട കടമ മലങ്കര സഭയ്ക്കുണ്ട് എന്ന ദൈവദാസൻ മാർ ഈവാനിയോസിന്റെ ബോദ്ധ്യവും അതിനുവേണ്ടിയുള്ള പരിശ്രമങ്ങളും ബഥനി സന്ന്യാസസഭകളുടെ അദ്ദേഹത്തിന്റെ പിൻഗാമികളുടെ തീക്ഷ്ണമായ പ്രവർത്തനവും സഫലമാകുവാനുള്ള സാദ്ധ്യതയുടെ വാതിൽ തുറക്കപ്പെട്ടിരിക്കുന്നു. ഈ ദൗത്യം സ്തുത്യർഹമായി നിർവ്വഹിക്കുവാൻ ആവശ്യമായ പരിശുദ്ധാത്മാഭിഷേകം പുതിയ ഭദ്രാസനാദ്ധ്യക്ഷൻ അഭിവന്ദ്യ ജേക്കബ് മാർ ബർണ്ണബാസ് പിതാവിനും അദ്ദേഹത്തിന്റെ സഹപ്രവർത്തകരായ വൈദികർക്കും വിവിധ പ്രേഷിതമേഖലയിൽ വ്യാപൃതരായ സന്യസ്തർക്കും ദൈവജനത്തിന് മുഴുവനും ലഭിക്കട്ടെ എന്ന് ആശംസിക്കുന്നു. ദശകങ്ങളായുള്ള മലങ്കര മക്കളുടെ സ്വപ്നം സാക്ഷാത്കരിക്കാനായി പ്രത്യേകം യത്നിച്ച നമ്മുടെ സഭയുടെ തലവനും പിതാവുമായ മോറാൻ മോർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവായ്ക്കും അനുമോദനങ്ങൾ.

കഴിഞ്ഞ 8 വർഷക്കാലമായി വി. പൗലോസിന്റെ തീക്ഷ്ണതയോടെയും വി. ബർണ്ണബാസിനറെ പ്രതിജ്ഞാബദ്ധതയോടെയും പ്രേഷിതപ്രവർത്തനങ്ങളിൽ ബാഹ്യകേരള കുടിയേറ്റക്കാരുടെ ഇടയിൽ സമാശ്വാസവും പ്രതീക്ഷയും പകർന്നുകൊണ്ട് പ്രേഷിതപ്രവർത്തനം നടത്തിയ അഭിവന്ദ്യ ബർണ്ണബാസ് പിതാവിന് അതിവിശാലമായ വടക്കേ ഇന്ത്യയിലുടനീളം പ്രേഷിത പ്രവർത്തനം നിർവ്വഹിക്കുന്നതിനും ദൈവമഹത്വം വർദ്ധിക്കുന്നതിനും ഇടയാകട്ടെ എന്ന പ്രാർത്ഥനയോടെ ആശംസകൾ. ഗുഡ്ഗാവ് ഭദ്രാസനത്തെ ദൈവം സമൃദ്ധമായി അനുഗ്രഹിക്കട്ടെ.

# "ബഥനിയുടെ സാക്ഷാത്കാരത്തിന്റെ ദിനങ്ങൾ"



വെരി റവ. ഫാ. ജോസ് കുരുവിള പീടികയിൽ ഒ.ഐ.സി.
സുപ്പീരിയർ ജനറൽ, ബഥനി ആശ്രമം

യുഗപുരുഷനും, പുണ്യശ്ലോകനുമായ ദൈവദാസൻ മാർ ഈവാനിയോസ് മെത്രാപ്പോലീത്താ, ബഥനി ആശ്രമത്തിന്റെ സ്ഥാപിതലക്ഷ്യങ്ങളെക്കുറിച്ച് 100 വർഷം മുമ്പ് സ്വപ്നം കണ്ടത് ഇന്ന് സാക്ഷാത് കരിക്കപ്പെടുകയാണ്. ബഥനി ആശ്രമം സ്ഥാപിച്ചത് മലങ്കരയുടെ നവീകരണത്തിനും, ഭാരതസുവിശേഷവത കരണത്തിനും വേണ്ടിയാണ്. ഇന്ന് ഇന്ത്യയിലെവിടെയും സുവിശേഷം പ്രസംഗിക്കാനുള്ള ശ്ലൈഹീക അധികാരം മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് ലഭിച്ചിരിക്കുന്ന ഈ സൗഭാഗ്യം മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ ദീർഘവീക്ഷണ ത്തിന്റെയും അത് ഏറ്റുവാങ്ങിയ പിൻഗാമികളുടെയും നിസ്തുല സേവനത്തിന്റെയും, സമ്പൂർണ്ണ സമർപ്പണത്തിന്റെയും സാക്ഷാത്കരമാണ്. ഈ രണ്ടു സംവിധാനങ്ങളേയും സംരക്ഷിച്ചു മുന്നോട്ടു നയിക്കാൻ ബഥനിയുടെ തന്നെ രണ്ടു പുത്രന്മാരേയും ദൈവത്തിന്റെ കൃപ അതിന്റെ അമരക്കാരായി അവരോധിച്ചിരിക്കുകയാണ്. പുനരൈക്യ പ്രസ്ഥാനത്തിലൂടെ മലങ്കരസഭയേ കത്തോലിക്കാ തിരുസഭയിൽ ബലപ്പെടുത്തി വളർത്തിക്കൊണ്ടിരിക്കുന്ന ദൈവം, പുതിയ അവസരങ്ങൾ തന്ന് ഭാരതം മുഴുവൻ തന്റെ സുവിശേഷം പ്രസംഗിക്കുവാൻ മലങ്കരസഭയേ നിയോഗിച്ചിരിക്കുകയാണ്. ഈ നിലയിലേക്ക് സഭയേ ഉയർത്തിക്കൊണ്ടുവന്ന പരിശുദ്ധ സിനഡും, അതിനു നേതൃത്വം നല്കുന്ന കതോലിക്കാ ബാവായും മറ്റു പിതാക്കന്മാരും അഭിനന്ദനാർഹരാണ്. മറിയത്തെപ്പോലെ "അത്യുന്നതൻ എനിക്കു വലിയ കാര്യങ്ങൾ ചെയ്തുതന്നിരിക്കുന്നു" എന്ന് നന്ദി നിറഞ്ഞ ഹൃദയത്തോടെ നമുക്ക് ദൈവസന്നിധിയിൽ നില്ക്കാം.

കേരളത്തിനു പുറത്തേക്കുള്ള മലങ്കരസഭയുടെ വളർച്ച ബഥനിയിലൂടെ തുടങ്ങിയതാണ്. ഏരൊരു പ്രസ്ഥാനവും വളരുന്നതും പുഷ്ടിപ്രാപിക്കുന്നതും അതിനു നേതൃത്വം നല്കുന്ന വ്യക്തികളിലൂടെയാണ്. ബഥനിയുടെ ബീജാവാപം സംഭവിക്കുന്നതു തന്നെ മാർ ഈവാനിയോസ് തിരുമേനിയുടെ കല്ക്കട്ടായിലെ ജീവിത അനുഭവങ്ങളിൽ നിന്നാണ്. അദ്ദേഹത്തിന്റെ സന്ന്യാസദർശനത്തിലും, സഭാദർശനത്തിലും വളരെ സ്വാധീനം ചെലുത്തിയതാണ് കല്ക്കട്ടായിലെ ജീവിതാനുഭവങ്ങൾ. ഓർത്തഡോക്സ് സഭയിലായിരിക്കുമ്പോൾ തന്നെ മലങ്കരസഭയേ ഇന്ത്യയുടെ മറ്റു സ്ഥലങ്ങളിലേക്ക് വ്യാപിപ്പിക്കുന്നതിന് സമർത്ഥരായ ഒരു കൂട്ടം ചെറുപ്പക്കാരെ തന്നോടൊപ്പം സെറാംപൂരിൽ താമസിച്ച് പരിശീലിപ്പിച്ചെടുത്തു. മലങ്കര കത്തോലിക്കാ സഭയുടെ രണ്ടാം മെത്രാപ്പോലീത്ത ആയിരുന്ന ആർച്ച്ബിഷപ്പ് ബെനഡിക്ട് മാർ ഗ്രീഗോറിയോസ്തിരുമേനിയേയും ബഥനി, സെമിനാരി പഠനത്തിനും ബിരുദാനന്തര പഠനത്തിനുമായി കേരളത്തിനു പുറത്തേക്കും ഇന്ത്യയ്ക്കു പുറത്തേക്കുമാണ് വിട്ടത്.

1950-കളോടുകൂടി ബഹു. ഗബ്രിയേൽ തൈക്കടവിൽ അച്ചന്റെ നേതൃത്വത്തിൽ ഒരുപറ്റം സെമിനാരിക്കാരുമായി പൂനായിൽ Bethany Scholasticate സ്ഥാപിതമായി. ബഥനിയിലെ വൈദീകവിദ്യാർത്ഥികൾക്ക്. ദേശീയ തലത്തിലും അന്തർദേശീയത്തിലും ഉള്ള വ്യക്തികളുമായി ഇടപഴകുവാനും, ബന്ധങ്ങൾ സ്ഥാപിക്കുന്നതിനും മലങ്കരസഭയേ പ്രതിനിധീകരിക്കുന്നതിനുമുള്ള അവസരങ്ങൾ ലഭിച്ചു. ഈ ശ്രേണിയിലെ ആദ്യത്തേ പുത്രനാണ് മലങ്കരസഭയേ ഒരു സ്വതന്ത്ര സഭയായി ഉയർത്തി നമ്മുടേതായ സാന്നിധ്യം കത്തോലിക്കാ സഭയിൽ ഉയർത്തിക്കാട്ടിയ മലങ്കരയുടെ ഒന്നാമത്തെ കാതോലിക്കാ സിറിൾ മാർ ബസേലിയോസ്. ബഥനിയിലെ സമർത്ഥരായ വൈദികരുടെ ഒരു നീണ്ടനിര



ബഥനിയേയും, മലങ്കര സഭയായ ഭാരതത്തിന്റെ വിവിധ സംസ്ഥാനങ്ങളിലേക്ക് ലോകത്തിന്റെ നാനാഭാഗങ്ങളി ലേക്കും സംവഹിച്ചു.

1960-കളോടുകൂടി ബഥനിയിലെ സമർപ്പിതരോടൊപ്പം അവരുടെ സുഹൃത്തുക്കളും ചാർച്ചക്കാരും വിവിധ വടക്കേ ഇന്ത്യൻ പട്ടണങ്ങളിൽ കുടിയേറി. ഇത് പ്രധാന മായും സംഭവിച്ചത് പൂനാ-ബോംബെ മേഖലകളിലാണ്. ഇന്ന് മലങ്കരയുടെ പ്രധാന ആൾ സാന്നിധ്യമുള്ളത് ഈ പ്രദേശം തന്നെയാണ്. 1970-കളോടുകൂടി പൂനാമിഷനും, 75-ഓടുകൂടി ബോംബെ മിഷനും സ്ഥാപിക്കപ്പെട്ടു. 1990-ഓടുകൂടി കൽക്കട്ടാമിഷനും 95-ഓടുകൂടി ഭിലായ് മിഷനും ഹൈദ്രാബാദ് മിഷനും 2005-ഓടുകൂടി ബഥനിയുടെ ഡൽഹി മിഷനും, ലുധിയാന മിഷനും സ്ഥാപിക്കപ്പെട്ടു.

മലങ്കരയിലെ പല രൂപതകളുടേയും പ്രവർത്തന ഫലമായി വളർത്തിയെടുത്ത മിഷനുകളും ബഥനിയുടെ മിഷനുകളും ചേർത്ത് 2000-യോടുകൂടി ഒരു ബാഹ്യകേരളമിഷൻ പ്രസ്ഥാനമായി രൂപപ്പെടുകയും അതിന്റെ കോഡിനേറ്റർ ആയി ബഹുമാനപ്പെട്ട ബർക്കുമാൻസ് അച്ചൻ നീണ്ട വർഷക്കാലങ്ങൾ പ്രവർത്തിക്കുകയും ചെയ്തു. അച്ചന്റെ നിസ്വാർത്ഥമായ സേവനം ഇന്ത്യയിലെ ചെറിയ പട്ടണങ്ങളിൽപ്പോലും മലങ്കര കത്തോലിക്കാസഭയുടെ സാന്നിധ്യം വളർത്തി യെടുത്തു. പല ചെറിയ മിഷനുകൾക്കും ആവശ്യമായ ഭൗതീക അടിത്തറ അച്ചന്റെ കാലത്ത് കൈവന്നതാണ്.

ഈ പ്രദേശങ്ങളിലെല്ലാം ഇന്ന് ആശ്രമങ്ങളും അവയോടു ചേർന്ന് സ്ഥാപനങ്ങളും മിഷൻ പ്രവർത്ത നങ്ങളും നടക്കുന്നുണ്ട്. ബഥനിയേ സംബന്ധിച്ചി ടത്തോളം ഇന്ന് അതിന്റെ വൈദിക വിദ്യാർത്ഥികൾ ഭാരതത്തിന്റെ വിവിധ ഭാഗങ്ങളിലുമുള്ള സെമിനാരി കളിലും യൂണിവേഴ്സിറ്റികളിലുമാണ് വിദ്യാഭ്യാസം നേടുന്നത്. ബാംഗ്ലൂർ, പൂന, സത്ന, ഡൽഹി, ഖമഹമിറവല്യ, ഞശവെശസലവെ, ഏീവമശേ എന്നീ സ്ഥലങ്ങളിൽ ആശ്രമസ്ഥരായ വൈദിക വിദ്യാർത്ഥികൾ പഠനം നടത്തുന്നു. ഭാരതസുവിശേഷവത്കരണം തീർച്ചയായിട്ടും വർഷങ്ങൾക്കുമുൻപേയുള്ളവർ കണ്ട് ബഥനിക്ക് അതിന്റെ മക്കളെ വഴിതിരിച്ചുവിടുവാനുള്ള ദൈവിക നടത്തിപ്പിന് കാരുണ്യവാനായ ദൈവത്തിൽ നന്ദി പറയുന്നു.

ഗുഡ്ഗാവു രൂപതയുടെ പുതിയ ഇടയനായി നിയോഗിക്കപ്പെട്ടു. ജേക്കബ് മാർ ബർന്നബാസ് തിരുമേനിക്ക് എന്നിവരോടുള്ള അഭിനന്ദനവും അനുമോദനവും സമൂഹത്തിനുവേണ്ടി പ്രത്യേകം സമർപ്പിക്കുന്നു. കഴിഞ്ഞ വർഷങ്ങളിലായി ETRI യുടെ അഡ്മിനിസ്ട്രേറ്റർ ആയിരുന്നു ജേക്കബ് മാർ ബർന്നബാസ് തിരുമേനി. പരിചയ സമ്പന്നവും വിപുലവുമായ വ്യക്തിബന്ധങ്ങളും രൂപതയുടെ കെട്ടുപണിയിൽ വലിയ മുതൽകൂട്ടാണ്. അദ്ദേഹത്തിന്റെ മിഷ്യൻ ചൈതന്യവും, സാമ്പത്തിക ക്രമീകരണങ്ങളും എല്ലാം പുതിയ രൂപതയുടെ ബലിഷ്ടങ്ങളായ അടിത്തറയായി തീരട്ടേ എന്ന് നമുക്ക് പ്രാർത്ഥിക്കാം.

1980-കളിൽ പൂനായിലെ ഓരോ വീടും കയറിയിറങ്ങി ഊണും ഉറക്കവുമില്ലാതെ ആന്റണി അച്ചൻ ബലപ്പെടു ത്തിയെടുത്ത പൂനാമിഷൻ തന്നെ അദ്ദേഹത്തിന്റെ ആസ്ഥാനമായതിൽ നമുക്ക് സന്തോഷിക്കാം. ബഥനി യിലെ അനേകം വൈദീകരുടെ ആത്മാവു ചേർത്തു വെച്ച സ്ഥലമാണ് ബോംബെ, പൂനാമിഷൻ, അഭിവന്ദ്യ പിതാവിന്റെ വ്യക്തിബന്ധങ്ങളും, മിഷൻ താല്പര്യവും പുതിയ ഋഃരൃരവമലേ ന് ബലപ്പെടുത്തട്ടേ എന്ന് നമുക്ക് പ്രാർത്ഥിക്കാം.

ബഥനി ഒരു അമ്മയേപ്പോലെ ജന്മം നൽകി, നട്ടു വളർത്തിയതാണ് പുതിയ രൂപതയിലെയും Excrchate-ലെയും പല പള്ളികളും നൈയാമികതയുടെ പേരിൽ ഒരു പോറൽ പോലും അതിനുണ്ടാകാതിരിപ്പാൻ നമുക്കൊരുമിച്ച് ശ്രമിക്കാം. നമ്മുടെ മിഷനുകൾ രൂപപ്പെടുത്തിയെടുക്കാൻ പരിശ്രമിച്ച സകല പൂർവ്വ പിതാക്കന്മാരേയും നമുക്ക് അനുസ്മരിക്കാം. പരിധികളുടെയും, വറുതികളുടെയും ഇടയിൽ നിന്ന് അവർ നമ്മേ നയിച്ച് ഇപ്രകാരം ഒരു വളർച്ചയിൽ നമ്മേ എത്തിച്ചെങ്കിൽ ഭാവി തലമുറയോടുള്ള നമ്മുടെ പ്രതിബദ്ധത എത്ര വലുതാണെന്ന് നമുക്ക് നമ്മേ ഓർമ്മപ്പെടുത്താം. പുതിയ അവസരങ്ങളിലൂടെ നമുക്ക് ലഭിക്കുന്നത് പുതിയ ഉത്തരവാദിത്വങ്ങളാണ്. അവയേ ഏറ്റെടുക്കുവാൻ തക്കവണ്ണം നാം നമ്മേത്തന്നെ ഒരുക്കേണ്ടിയിരിക്കുന്നു. സഭയും സമൂഹവും കൂട്ടായി ഇതു ചിന്തിക്കുകയും ഒന്നായി മുന്നേറേണ്ടതും ആവശ്യമാണ്. എല്ലാ രൂപതകളും സമൂഹങ്ങളും അതിന്റെ ആളും അർത്ഥവും പങ്കുവെക്കുമ്പോഴാണ് അഞ്ചപ്പം കൊണ്ട് അയ്യായിരങ്ങൾ തൃപ്തിപ്പെടുന്നത്. പുതിയ സംവിധാനങ്ങൾക്ക് നേതൃത്വം നല്കുന്ന ബഥനിയുടെ രണ്ട് പിതാക്കന്മാർക്കും എല്ലാ അഭിനന്ദനങ്ങളും പ്രാർത്ഥനകളും ആശംസിക്കുന്നു.

# ഗുഡ്ഗാവും പൂനായും കത്തോലിക്കാസഭാ വിജ്ഞാനീയത്തിന്റെ നേട്ടം



റവ. ഡോ. ജോൺ ബർക്കുമാൻസ് ഒ.ഐ.സി.



### 1. അഭിമാനത്തിന്റെ നിമിഷങ്ങൾ

ഡൽഹി കേന്ദ്രീകരിച്ച് ഗുഡ്ഗാവ് രൂപതയും പൂനാ കേന്ദ്രീകരിച്ച് ഒരു മലങ്കരകത്തോലിക്കാഎക്സാർക്കേറ്റും രൂപീകൃതമാകുകയാണ്. കേൾക്കാനും പറയാനും അത്ര സുഖമുളള പേരുകളല്ലെങ്കിലും ഗംഭീരങ്ങളായ രണ്ട് സംഭവങ്ങൾ, ദീർഘകാല പ്രാർത്ഥനകൾ കേൾക്കപ്പെടുകയും ആഗ്രഹം പൂവണിയുകയും ചെയ്യുമ്പോൾ ആകമാന മലങ്കരകത്തോലിക്കാസഭ അഭിമാനം കൊള്ളുന്നു. നിയുക്ത പ്രദേശങ്ങളിലെ മലങ്കരകത്തോലിക്കാസഭാവിശ്വാസികൾ ആനന്ദാശ്രുക്കൾ പൊഴിക്കുന്നു. ഇരു കരങ്ങളും നീട്ടി ഈ വലിയ ദാനം സ്വീകരിക്കുന്നതോടൊപ്പം കർത്താവിന് പകരം എന്തു നൽകും രക്ഷയുടെ പാനപാത്രമെടുത്ത് കർത്താവിന്റെ നാമം ഞാൻ വിളിച്ചപേക്ഷിക്കും. സകല ജനത്തിന്റെയും മുൻപിൽ ഞങ്ങളുടെ നേർച്ചകൾ അർപ്പിക്കും എന്ന സങ്കീർത്തനം സ്വർഗ്ഗത്തിലേക്ക് ഉയരുന്നു. 50 വർഷങ്ങൾക്കപ്പുറം (1955 മുതൽ) മലങ്കരകത്തോലിക്കാസമൂഹങ്ങളെ സ്വന്ത കുടുംബമായി കണ്ട് അവയെ വളർത്തിയ പരേതരായ അത്മായ നേതാക്കൾ ഇന്ന് സ്വർഗ്ഗത്തിൽ ഇരുന്ന് എല്ലാം കണ്ട് സന്തോഷിക്കുന്നു. ഇന്നും പ്രവർത്തിച്ചു കൊണ്ടിരിക്കുന്ന അത്മായനേതാക്കളെപ്പോലെ സ്വന്തസഭാസമൂഹങ്ങൾക്കുവേണ്ടി ഇത്ര മാത്രം സ്വയസമർപ്പണം ചെയ്തിട്ടുള്ളവരെ മറ്റെവിടെ എങ്കിലും കണ്ടെത്തുമോ എന്തോ? ആശ്രമജീവിതത്തിന്റെ ബാധ്യതകൾക്കൊന്നും കോട്ടം തട്ടാതെ പൂനായിലെ മലങ്കര കത്തോലിക്കാ സമൂഹത്തിന് ഊടും പാവും വിരിച്ച പരേതരായ ബഥനിയിലെ ഗബ്രിയേൽ, പീറ്റർ, ജേക്കബ്, ഡൊമിനിക്, ലോറൻസ്, ലൂയിസ് അച്ചന്മാർ സ്വർഗ്ഗത്തിൽ ഇരുന്ന് നമ്മേ അനുഗ്രഹിക്കുന്നു. ബാഹ്യകേരള, MCCETRI, ETRI ആയി കുതിച്ചുയർന്ന മലങ്കരകത്തോലിക്കാ സമൂഹങ്ങളെ പടുത്തുയർത്തിയവരും, ഇപ്പോഴും എല്ലുമുറിയെ പണിയെടുക്കുന്നവരുമായ രൂപതാ -ആശ്രമവൈദികർ ഇന്ന് പുളകം കൊള്ളുകയാണ്, ആനന്ദാശ്രുക്കൾ പൊഴിക്കുന്നവരും ഉണ്ടാകും.

### 2. ഒരു ചുരുക്കൽ

ഡൽഹി കേന്ദ്രമായ ഗുഡ്ഗാവ് രൂപതയേപ്പറ്റിയും അതിന്റെ നിയുക്ത ഇടയനായ ജേക്കബ് മാർ ബർണബാസ് തിരുമേനിയെപ്പറ്റിയും ഈ ലക്കത്തിൽ തന്നെ പ്രഗത്ഭരായ വിശദീകരണങ്ങൾ ഉളളതുകൊണ്ട്, നിർദ്ദേശപ്രകാരം , ഞാൻ പൂനായിലേക്ക് ഒതുങ്ങുകയാണ്. നിയതരൂപതാതിർത്തികൾക്കു പുറത്ത് ഇൻഡ്യയിലെ വൻ നഗരങ്ങളിലേക്കുള്ള ബാഹ്യകേരളമലങ്കരകത്തോലിക്കാസഭയുടെ വളർച്ചയേപ്പറ്റി ഞാൻ MCCETRI യുടെ കോർഡിനേറ്റർ ആയിരുന്ന കാലത്തും പിന്നീടും പ്രസിദ്ധപ്പെടുത്തിയിട്ടുള്ള Vishal Malankara Voice കളിലും സ്മരണികകളിലും പലപ്പോഴായി വിവരിച്ചിട്ടുണ്ട്. എല്ലാം ആവർത്തിക്കാനാവാത്തതുകൊണ്ട് ചില തലക്കെട്ടുകൾ മാത്രം തെരഞ്ഞെടുക്കുകയാണ്. ഏതാനും സുപ്രധാന ചരിത്രമുഹൂർത്തങ്ങൾ അവതരിപ്പിക്കുന്നതോടൊപ്പം അവയ്ക്ക് ജീവൻ പകർന്ന ദൈവശാസ്ത്ര -സഭാപര ചിന്തകൾ കൂടി അവതരിപ്പിക്കാൻ ശ്രമിക്കുന്നു.

### ഏതാനും ചരിത്ര മുഹൂർത്തങ്ങൾ

**3.** 1950 കളിൽ പൗരസ്ത്യ സംഘത്തിന്റെ Prefect ആയിരുന്ന കർദ്ദിനാൾ Tisserant ന്റെ നിർദ്ദേശപ്രകാരം ബഥനി ആശ്രമത്തിന്റെ പഠനഗൃഹം 1955ൽ പൂനായിൽ ആരംഭിച്ചതോടെ മലങ്കരകത്തോലിക്കാ സഭയുടെ പുറത്തേക്കുള്ള വികസനത്തിന്റെ വിത്തു പാകി. ഇതു എടുത്ത് പറയുന്നത് ആശ്രമത്തിന്റെ വലിമ പറയാനല്ല,



മലങ്കരകത്തോലിക്കാസഭയും ആശ്രമവും മറന്ന് തള്ളിക്കളയാൻ സാധ്യതയുള്ള ഒരു ചരിത്രയാഥാർത്ഥ്യമായതുകൊണ്ടാണ്. അതുകൊണ്ടുതന്നേയാണ് ഗുഡ്ഗാവ് രൂപതയും പൂനാ എക്സാർക്കേറ്റും സ്ഥാപിച്ചുകൊണ്ടുള്ള ഡിക്രിയിൽ പറയുന്നത്: The mission of the Syro Malankara Church outside the proper territory began in 1955 with the foundation of *Bethany Ashram* in Poona (the Statement on Exarchate). ബഥനി ആശ്രമം മലങ്കരസഭയുടെ പിള്ളതൊട്ടിൽ ആണെന്നു പറയുന്നതു പോലെ തന്നെ സത്യമാണ് ബാഹ്യകേരള മലങ്കര കത്തോലിക്കാസഭയുടെ പിള്ളതൊട്ടിൽ പൂനാ ബഥനി ആശ്രമം ആണെന്നത്. മലങ്കരകത്തോലിക്കാസഭയ്ക്ക് ബഥനി ആശ്രമത്തോടും ബഥനി ആശ്രമത്തിന് മലങ്കര കത്തോലിക്കാസഭയോടുമുള്ള ബന്ധം രണ്ടിന്റെയും അടിസ്ഥാനസിദ്ധിയുടെ (constitutional charism) ഭാഗമാണ്.

4. വത്തിക്കാൻ സൂനഹദോസിനെ തുടർന്ന് അതിൽ നിന്നുള്ള പ്രചോദനം ഉൾക്കൊണ്ടു കൊണ്ടായിരിക്കണം 1965ൽ അന്നത്തെ പൂനാ രൂപതാദ്ധ്യക്ഷനായിരുന്ന അഭിവന്ദ്യ ആൻഡ്രൂസ് തിരുമേനി ജശാ്യൂശ ഇവശിരവംമറ പ്രദേശങ്ങളിലെ മലയാളികൾക്കുവേണ്ടി മലയാളം കുർബ്ബാന ചൊല്ലുന്നതിന് (to say malayalam Mass for the Malayalis) അന്നത്തേ ആശ്രമസുപ്പീരിയർ ആയിരുന്ന ബഹു.ജയിക്കബച്ചനേ നിയോഗിച്ചത്. ആ പ്രദേശത്ത് അച്ചൻ ചൊല്ലുന്ന മലങ്കരകുർബ്ബാനയിൽ ഏതാനും സീറോ മലബാർ വിശ്വാസികൾ സംബന്ധിച്ചുകൊണ്ട് അത് തുടർന്നു.

5. ആ കാലഘട്ടത്തിൽ ബോംബെയിൽ Ambernath, Wadala, Borivli, Vikhroli, Thane യിലും പിന്നീട് Nasik, Aurangabad എന്നീ സ്ഥലങ്ങളിലും അപ്പോഴപ്പോൾ വി.കുർബ്ബാന നടത്തുകയും ക്രിസ്തുമസ്, ഹാശാ, ഉയിർപ്പ് ശുശ്രൂഷകളും നടത്തുന്ന പതിവ് ആരംഭിച്ചു. *സഭ ഒന്നാണ്* ഇൻഡ്യയിൽ ഒരു സഭയേ ഉള്ളു യേശുക്രിസ്തുവിന്റെ സഭ. അതിനെ ലത്തീൻ, സീറോ മലബാർ, മലങ്കര ആയി കീറി മുറിക്കരുത് എന്ന ചിന്തയും പൊങ്ങി വന്നു. ഈ ചിന്ത ഒരു വന്ദ്യ ലത്തീൻ മെത്രാപ്പോലീത്താ ഇങ്ങനെ വിവരിക്കുകയുണ്ടായി: In India there is only one Church, Church of Jesus Christ, so don't come here to talk about or ask for Malankara Church.

6. 1965 നുശേഷം മലങ്കരകത്തോലിക്കാ വിശ്വാസികളുടെ ഒരു വലിയ ഒഴുക്കു തന്നേ പൂനാ –ബോംബെ നഗരങ്ങളിലേക്ക് ഉണ്ടായി. സാധാരണ ഓഫീസ് ജീവനക്കാർ ആയിരുന്ന അവർക്ക് ഉണ്ടായിരുന്ന ഏറ്റവും വലിയ കൈമുതൽ മലങ്കര ആരാധനാക്രമത്തോടുള്ള വിട്ടുവീഴ്ച ഇല്ലാത്ത ഭക്തി ആയിരുന്നു. രണ്ടാം വത്തിക്കാൻ സൂനഹദോസു കഴിഞ്ഞതോടെ പൂനായിലും, ബോംബെയിലും സ്വന്തമായ ആരാധനാ സംവിധാനങ്ങൾ ഉണ്ടാകുന്നതിനും ഉണ്ടാക്കുന്നതിനും ഉള്ള ആകാംക്ഷ ശക്തമായി. ഇപ്പോൾ കാലേവാടി നിർമ്മൽ ബഥനി ഹൈസ്കൂൾ ഇരിക്കുന്ന സ്ഥലത്ത് വാങ്ങിയ 14 സെന്റ് സ്ഥലത്ത് ബഹു. ഇഗ്നേഷ്യസ് അച്ചന്റെ തീക്ഷണ നേതൃത്വത്തിൽ 13 ദിവസം കൊണ്ട് പണിത ഷെഡ് പള്ളിയായിരുന്നു പുനായിലെ ആദ്യത്തേ മലങ്കരകത്തോലിക്കാദേവാലയം. ബോംബെയിൽ ബഹു. പൊസേന്തിയച്ചൻ ഒരു മാന്യദേഹത്തിന്റെ ഗാരേജിൽ താമസമാക്കിക്കൊണ്ടാണ് അവിടുത്തേ മലങ്കരമിഷൻ ആരംഭിക്കുന്നത്.

7. സഭയുടെ ജീവിതത്തിലും ആഭിമുഖ്യങ്ങളിലും വലിയ മാറ്റങ്ങൾ വരുത്തിയ രണ്ടു പരമോന്നത സഭാവിജ്ഞാനീയ ആവിഷ്കാരങ്ങൾ വത്തിക്കാൻ സൂനഹദോസ് നടത്തുകയുണ്ടായി. 1. ദൈവജനമാണ് സഭ (Church is the People of God) 2. കത്തോലിക്കാസഭ, സഭകളുടെ കൂട്ടായ്മയാണ് (Church is the communion of (sui juris) Churches). സൂനഹദോസിൽ ഇൻഡ്യൻ മെത്രാന്മാരുടെ നേതാവായി വർത്തിച്ച കർദ്ദിനാൾ ഗ്രേഷ്യസ് തന്നേ ഇക്കാര്യം ഇങ്ങനെ പ്രഖ്യാപിച്ചു: Catholic Church is not the same as Latin Church. പാശ്ചാത്യസഭ വത്തിക്കാൻ സൂനഹദോസിൽ പുനരാവിഷ്കരിച്ച ദൈവജനമാണ് സഭ എന്ന സത്യം സഭയേ *വിശ്വാസികളായ ദൈവത്തിന്റെ ജനമായി* മലങ്കര കത്തോലിക്കാസഭ എന്നും ആരാധനയിൽ പ്രഘോഷിച്ചിരുന്നതാണ്. രണ്ടാമത്തേത് Communion Ecclesiology

എന്ന സഭാവിജ്ഞാനീയം. അന്ന് പ്രബലമായിരുന്ന ലത്തീൻ സഭാനേതൃത്വം സങ്കൽപ്പിച്ചതുപോലെ കത്തോലിക്കാസഭ എന്നു പറയുന്നത്, ലത്തീൻ സഭയല്ല, വ്യക്തിഗതസഭകളുടെ കൂട്ടായ്മയാണ് എന്ന സഭാവിജ്ഞാനീയം വത്തിക്കാൻ സൂനഹദോസിൽ അടിവരയിട്ട് Orientalium Ecclesiarum എന്ന പ്രാമാണികരേഖയിലൂടെ അംഗീകരിച്ചു. ആഗോള സഭയിൽ തന്നെ ഈ പുതിയ ദർശനം വളർത്തി യെടുക്കുന്നതിന് മുൻപന്തിയിൽ നിന്ന് പരിശ്രമിച്ചത് ഇൻഡ്യയിലെ സീറോ മലബാർ- മലങ്കരസഭകളാണ്. മറുവശത്ത് ഇൻഡ്യയിലെ ലത്തീൻ സഭാനേതൃത്വ ത്തിലെ ഒരു വിഭാഗം Bangalore National Seminar ലൂടെ ഇൻഡ്യ ഒരു മിഷൻ രാജ്യമാണ് അവിടെ ഒരു റീത്തു മതി (One Rite Movement) എന്ന് ശക്തമായി വാദിച്ചു. ലത്തീൻ മെത്രാന്മാരിൽ ഏതാനും ചിലർ സൂനഹ ദോസിലൂടെ വെളിപ്പെട്ട സഭയുടെ ഔദ്യോഗിക നിലപാടു അംഗീകരിച്ചു. ഉദാ. മുകളിൽ ഉദ്ധരിച്ച കർദ്ദിനാൾ ഗ്രേഷ്യസിന്റെ പ്രഖ്യാപനം.

8. പൂനാ - ബോംബെയിലെ മലങ്കരകത്തോലിക്കാ വിശ്വാസികൾ പഠനങ്ങളുടെയോ ചർച്ചകളുടെയോ പിൻബലത്തിൽ അല്ല, ഒരു സ്വാഭാവികപ്രേരണ കൊണ്ടെന്നപോലെ *ഞങ്ങളാണ് സഭ, ലത്തീൻ* സഭയിൽ നിന്ന് വ്യതിരക്തമായ ഒരു സഭയായി ഞങ്ങൾക്കു വളരണം എന്ന ഉൾക്കാഴ്ചയുടെ ബലത്തിൽ സാധിക്കുന്നിടത്തെല്ലാം വി. കുർബ്ബാനയും പലയിടത്തും കുടുംബപ്രാർത്ഥനയും കുട്ടികൾക്കുവേണ്ടിയുള്ള വിശ്വാസപരിശീലനസംവിധാനങ്ങളും ആരംഭിച്ചു. അതാതുസ്ഥലത്തേ ലത്തീൻ വൈദികനേതൃത്വം ഈ സംരംഭങ്ങളേ ഒരിക്കലും തടഞ്ഞിട്ടില്ല എന്നത് നന്ദി പൂർവ്വം സ്മരിക്കേണ്ടതാണ്.

9. ഈ പശ്ചാത്തലത്തിൽ പൂനായിലെ മലങ്കര കത്തോലിക്കാ സമൂഹത്തെ സ്വന്ത പാരമ്പര്യങ്ങളിലും ആദ്ധ്യാത്മികഭാവങ്ങളിലും വളർത്തുന്നതിന് അന്നത്തെ ബഥനി ആശ്രമസുപ്പീരിയർ ജനറലും സഭയുടെ തലവനായിരുന്ന അഭിവന്ദ്യ ബനഡിക്ട് മാർ ഗ്രിഗോറി യോസ് തിരുമേനിയും കൂടി കണ്ടെത്തിയ വ്യക്തി ഫാ. ആന്റണി വലിയവിളയിൽ ഒ.ഐ.സി തന്നേയായിരുന്നു. തിരുമേനി നാമനിർദ്ദേശം ചെയതതനുസരിച്ച് 1983 ൽ പൂനാ ബിഷപ്പ് വലേരിയൻ ഡിസൂസ ആന്റണി അച്ചനെ പൂനായിലെ മലങ്കരകത്തോലിക്ക ചാപ്ലയിൻ ആയി നിയമിച്ചു. 1986 വരെ ഈ ജോലി നിർവ്വഹിച്ച ശേഷം റോമിൽ കാനൻ നിയമത്തിൽ ഉപരിപഠനത്തിന് അദ്ദേഹം പോയി.

10. ഈ കാലത്ത് വ്യക്തിഗതസഭകൾ അതാതിന് ആവശ്യമായ ദൈവശാസ്ത്ര അജപാലന ആഭി മുഖ്യങ്ങൾ സ്ഥലത്തേ സംസ്കാരങ്ങളോട് കഴിവതും താദാത്മ്യപ്പെടുത്തി ആഴപ്പെടുത്തണം എന്ന വത്തിക്കാൻ സൂനഹദോസിന്റെ നിർദ്ദേശം ഇൻഡ്യൻ സഭാമണ്ഡല ങ്ങളിൽ ശക്തിപ്പെട്ടു (അങ്ങനെ ആരംഭിച്ചതാണ് Jesuites ന്റെ Regional Theologates). മലങ്കര കത്തോലിക്കാസഭ ഒരു Regional സഭയല്ല ഒരു Individual (Sui Juris) Church ആണ്. അതിന്റേതായ ദൈവശാസ്ത്ര, അജപാലന ആഭിമുഖ്യങ്ങൾക്ക് ഊർജ്ജം പകരുന്നതിന് 1983ൽ പൂനാ ബഥനി ആശ്രമത്തോട് അനുബന്ധിച്ച് Bethany Veda Vinjana Peeth (BVP) എന്ന പേരിൽ ഒരു പഠനകേന്ദ്രം ആരംഭിച്ചു. 1986 മുതൽ ബഥനിയ്ക്കുവേണ്ടി വൈദിക പട്ടം സ്വീകരിച്ച വരിൽ മിക്കവാറും എല്ലാവരും തന്നേ ഈ പഠനപദ്ധതിയിൽ കൂടി കടന്നുപോയവരാണ്. അവിടുത്തേ ഒന്നാമത്തേ ബാച്ചിൽ പെട്ട ആളാണ് അഭിവന്ദ്യ ജേക്കബ് മാർ ബർണബാസ് തിരുമേനി. അദ്ദേഹവും അഭിവന്ദ്യ തോമസ് മാർ അന്തോണിയോസ് പിതാവും BVP യിലെ *പ്രഗത്ഭരായ* അദ്ധ്യാപകരാണ് ഇപ്പോഴും. BVP യിലെ പഠനങ്ങളിലൂടെയും പഠന കാലത്ത് ETRI ഇടവകകളിൽ നടത്തിയിരുന്ന അജപാല നശുശ്രൂഷ കളിലൂടെയും ഒരു സമഗ്രമായ അജപാലക സംസ്കാരവും ആദ്ധ്യാത്മികതയും സമ്പാദിച്ചവരാണ് കഴിഞ്ഞ കാലങ്ങളിൽ ETRI യിൽ ശുശ്രൂഷ ചെയ്തിട്ടുള്ള ബഥനി ആശ്രമവൈദികരെല്ലാം. ഭാവിയിൽ രൂപതാ, എക്സാർക്കേ റ്റുകൾക്ക് BVP പരീക്ഷണശാലയിൽ നിന്ന് പലതും ഉൾക്കൊള്ളാനുണ്ടാകും. കാരണം നിലവിലുള്ള ഒരു വൈദികപരിശീലനസംവിധാനവും രൂപതാ, എക്സാർക്കേറ്റ് വൈദികരുടെ പരിശീലനത്തിന് മതിയാകുന്നതല്ല.

11. ബിഷപ്പ് ജേക്കബ് മാർ ബർണബാസ് തിരുമേനി അപ്പസ്തോലിക് വിസിറ്റേറ്റർ ആയി ഡൽഹി ആസ്ഥാന മാക്കി പ്രവർത്തനമാരംഭിക്കുന്നതുവരെ ബാഹ്യകേരള കേന്ദ്രങ്ങളിലെ മലങ്കര കത്തോലിക്കരുടെ അജപാലന ശുശ്രൂഷതാഴെപ്പറയുന്നതുപോലെകയാണ് ക്രമീകരിച്ചി രുന്നത്.

| | | |
|---|---|---|
| 1 | Pune | Bethany Ashram |
| 2 | Bombay | Bethany Ashram |
| 3 | Nasik-Aurangabad | Bethany Ashram |
| 4 | Ahmedabad -Surat | Bethany Ashram |
| 5 | Hyderabad | Bethany Ashram |
| 6 | Calcutta | Bethany Ashram |
| 7 | Nagpur, Bhilai | Bethany Ashram |
| 8 | Delhi | Diocese of Thiruvalla |
| 9 | Chennai | Archdiocese of Tvm |
| 10 | Bhopal | Archdiocese of Tvm |
| 11. | Bangalore | DioceseofSulthan Bathery |

ആശ്രമത്തിനും രൂപതകൾക്കും അതാത് പ്രദേശത്ത് കൂടുതൽ കാര്യക്ഷമമായി പ്രവർത്തിക്കാൻ താൽപര്യം വർദ്ധിക്കും എന്ന മെച്ചവുംപരസ്പരബന്ധമില്ലായ്മയുടെ (Coordination)കുറവുംഈക്രമീകരണത്തിനുണ്ടായിരുന്നു.

ഈ കുറവു ഒരു പരിധി വരെയെങ്കിലും പരിഹരിക്കുന്നതിന് ക്രാന്തദർശിയായ ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനി തന്നേ നിർദ്ദേശിച്ച ഒരു മാർഗ്ഗമായിരുന്നു കൺവൻഷൻ. ഇൻഡ്യയിൽ രൂപതകൾക്കു പുറത്തുള്ള മലങ്കരകത്തോലിക്കരെ സഭാത്മകമായി ചിന്തിപ്പിക്കുവാനും ഒരു ഒരു രൂപത പോലെ വളരുവാനും ബാഹ്യകേരളകൺവൻഷനുകൾ ഒരു വലിയ പങ്കു വഹിച്ചിട്ടുണ്ട്. സുവിശേഷ പ്രഘോഷണവേദി മാത്രമായിട്ടല്ല, വിശ്വാസപരിശീലന കളരികളായി കൺവൻഷനുകളേ എല്ലാവരും കണ്ടു.

1997ൽ പൂനാ ബഥനി ആശ്രമത്തിൽ വച്ചു നടന്ന 7-ാമത് ബാഹ്യകേരളകൺവൻഷനിൽ ഇൻഡ്യയിൽ നിയതരൂപതാർത്തികൾക്ക് പുറത്തുള്ള എല്ലാ മലങ്കര കത്തോലിക്കാസമൂഹങ്ങളേയും ഒരു പതാകയ്ക്കു പിന്നിൽ അണി നിരത്തുന്നതിനും അവരുടെ സഭാജീവിതം കൂടുതൽ ശക്തിപ്പെടുത്തുന്നതിനും ഒരു രൂപതയായി വളരുന്നതിനും ഒരു Coordinator നെ നിയമിക്കണം എന്ന ആശയം പുറത്തു വന്നു. ആശയം ഒരു resolution ആക്കി അന്നത്തേ സഭയുടെ തലവനായ സിറിൾ മാർ ബസേലിയോസ് മെത്രാപ്പോലീത്തായ്ക്ക് അയച്ചു കൊടുക്കുകയും അദ്ദേഹം 1997 ഡിസംബർ 26-ാം തീയതി Fr. John Berchmans OIC യെ MCCETRI Coordinator ആയി നിയമിക്കുകയും ചെയ്തു. പ്രധാനമായി Coordinator ശ്രദ്ധിച്ചത്, അത്യാവശ്യവും സാധ്യതയുമുള്ള സ്ഥലങ്ങളിൽ ആരാധനാസ്ഥലങ്ങൾ ഉണ്ടാക്കുക, MCYM, Catechism, Mathrusangam, Conventions ഇവയെ ശക്തിപ്പെടുത്തുക, Vishal Malankara Voice എന്ന പേരിൽ ഒരു ദ്വൈമാസിക പ്രസിദ്ധീകരിക്കുക ഇതിലൊക്കെ ആയിരുന്നു. ഇതിന്റെ എല്ലാം പശ്ചാത്തലത്തിൽ MCCETRI ഒരു രൂപതാ സംവിധാനത്തിലേക്ക് കുതിക്കുകയായിരുന്നു. പക്ഷേ Wait, Wait എന്ന സന്ദേശമായിരുന്നു റോമിൽ നിന്ന് കിട്ടിക്കൊണ്ടിരുന്നത്. പകരം, വിവിധ സ്ഥലങ്ങളിൽ personal parishes ന്റെ സ്ഥാപനം, ഡൽഹി കേന്ദ്രമാക്കി ETRI യേ മുഴുവൻ നയിക്കാൻ Metropolitan പദവിയോടുകൂടി ജേക്കബ് മാർ ബർണബാസ് തിരുമേനിയേ അപ്പസ്തോലിക് വിസിറ്റേറ്റർ ആയുള്ള നിയമനം. ഇവ വഴിETRIവളർന്നുകൊണ്ടേയിരുന്നു.മലങ്കര കത്തോലിക്കാ സഭയുടെ ഇൻഡ്യയിലുള്ള നൈയാമിക വളർച്ചയിൽ വളരെ താൽപര്യമെടുത്ത ഒരു വന്ദ്യ ദേഹമായിരുന്നു ബോംബെ ആർച്ചുബിഷപ്പ് ആയിരുന്ന കാർഡിനൽ സൈമൺ പിമന്റാ. വസായിറോഡ് ഉൾപ്പടെ ബോംബെയിലെ എല്ലാപ്രധാനകേന്ദ്രങ്ങളിലുമുള്ള മലങ്കരമക്കൾക്ക് വേണ്ട ആദ്ധ്യാത്മിക-സഭാപര-കൗദാശികശുശ്രൂഷകൾനടത്തിക്കൊടുക്കുന്നതിന് ആശ്രമവൈദികരേ അദ്ദേഹം പ്രോത്സാഹിപ്പിച്ചിരുന്നു. അതോടൊപ്പം നൈയാമിക വളർച്ചയ്ക്കുള്ള മലങ്കരമക്കളുടെ ആകാംക്ഷയും ശക്തിപ്പെട്ടു കൊണ്ടേയിരുന്നു. അന്നത്തെ മലങ്കരസഭയുടെ തലവനായിരുന്ന ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ 1991 ആഗസ്റ്റ് 3-ാം തീയതിയിലെ അപേക്ഷ അനുവദിച്ചുകൊണ്ട് 1992 ഒക്ടോബർ 28-ാം തീയതിയിലെ ഡിക്രി അനുസരിച്ച് ബോംബെയിൽ ഉല്ലാസ്നഗർ, സാക്കിനാക്കാ, ബോറിവിലി മലങ്കര കത്തോലിക്കാ ഇടവകകൾ കേന്ദ്രമാക്കി 3 മലങ്കര കത്തോലിക്കാ Personal Parishes അദ്ദേഹം സ്ഥാപിച്ചു. ഈ ക്രമീകരണം ലത്തീൻ കാനൻ നിയമത്തിലെ 518 നമ്പർ ഉം വത്തിക്കാൻ സൂനഹദോസിന്റെ കിഴക്കൻ സഭകൾക്കുവേണ്ടിയുള്ള പ്രാമാണികരേഖയിൽ *വിശ്വാസികളുടെ ആദ്ധ്യാത്മികനന്മ ആവശ്യപ്പെടുന്നിടത്ത് അതാതു വ്യക്തി ഗതസഭകളുടെ ഇടവകകളും ഹൈരാർക്കിയും സ്ഥാപിക്കണം* എന്ന നിർദ്ദേശവും അനുസരിച്ചായിരുന്നു. Personal Parishes എന്ന സംവിധാനം അതിനു മുൻപ് മറ്റെവിടെയെങ്കിലും പ്രയോഗത്തിൽ വരുത്തിയിട്ടുണ്ടോ എന്ന് അറിവില്ല. പാരീസിലെ Ukranian Catholic Bishopന് ഫ്രാൻസ് മുഴുവനിലുമുള്ള ഉക്രേനിൻ കത്തോലിക്കരുടെ മേൽ അജപാലനാധികാരമുള്ളത് ഇതിന് സമാന്തരമായി കാണാവുന്നതാണ്. ഈ ക്രമീകരണം അനുസരിച്ച് ആരാധനാക്രമം, ദൈവശാസ്ത്രം, ആദ്ധ്യാത്മികത ഇക്കാര്യങ്ങളിൽ മലങ്കരസഭാവിശ്വാസികൾ മലങ്കര സഭയുടെ തലവനും, സഭയുടെ ശിക്ഷാക്രമത്തോടു ബന്ധപ്പെട്ട കാര്യങ്ങളിൽ jurisdiction ആവശ്യമുള്ളിടത്ത് അവർ സ്ഥലത്തെ മെത്രാനും വിധേയപ്പെട്ടിരിക്കുന്നു. കാർഡിനൽ സൈമൺ പിമന്റാ ചെയ്ത ക്രമീകരണം ലത്തീൻ- പൗരസ്ത്യസഭകൾ തമ്മിലുള്ള ബന്ധത്തേപ്പറ്റി പല ലത്തീൻ രൂപതാദ്ധ്യക്ഷന്മാർക്കും വലിയ ഉൾക്കാഴ്ച നൽകി. 1998ൽ പൂനായിലും വസായി ഒരു രൂപതയായി തിരിഞ്ഞപ്പോൾ അവിടെയും അതേവർഷം തന്നെ നാസികിലും ബോംബെ മാതൃകയിൽ Personal Parishes സ്ഥാപിക്കപ്പെട്ടു.

13. Personal Parishesകളുടെ സ്ഥാപനത്തോടുകൂടി jurisdiction നോടുള്ള ലത്തീൻ സഭയുടെ സമീപനം വലിയ മാറ്റത്തിന് വിധേയമായിരിക്കയാണ്. ലത്തിൻ സഭയക്ക് jurisdictionനേ നിയതമായ ഒരു സ്ഥലത്തോട് ബന്ധപ്പെടുത്തി മാത്രമേ നിർവ്വചിക്കാനാവൂ (territorial jurisdiction). Jurisdiction പൗരസ്ത്യരുടെ ഇടയിൽ പൈതൃകഭാവമാണ്. മക്കൾ എവിടെയായിരുന്നാലും അവരുടെ മേലുള്ള അപ്പന്റെ കരുതലും അവകാശവുമായാണ് jurisdiction നേ പൗരസ്ത്യർ കാണുന്നത് (personal jurisdiction). അവർക്ക് ആത്മാക്കളുടെ നന്മയാണ് jurisdiction ന്റെ പശ്ചാത്തലം. ഇൻഡ്യ മുഴുവനിലും അധിവസിക്കുന്ന മലങ്കരകത്തോലിക്കാ വിശ്വാസികളേ ഗുഡ്ഗാവ് രൂപതയിലും പൂനാ എക്സാർക്കേറ്റ് ലും ആക്കിക്കൊണ്ട് jurisdiction ന് ഒരു പുതിയ നിർവ്വചനം നൽകിയിരിക്കുകയാണ് ആഗോള കത്തോലിക്കസഭ. ഒരു സ്ഥലത്ത് ഒരു മെത്രാൻ എന്ന ലാറ്ററൻ കൗൺസലിന്റെ 9-ാമത്തെ കാനൻ ഒരു പ്രാദേശികസഭയുടെ മെത്രാസനത്തിൽ ഒരു മെത്രാൻ

എന്നു മനസ്സിലാക്കേണ്ടതാണ്. നൂറ്റാണ്ടുകൾക്കു മുൻപ് നടന്ന ആ കൗൺസിലിന്റെ സമയത്ത് ഒരേ സ്ഥലത്ത് രണ്ടോ അതിലധികമോ സഭകളേപ്പറ്റി അന്നാരും ചിന്തിച്ചിട്ടേ ഇല്ല എന്ന തിരിച്ചറിവ് വത്തിക്കാൻ കൗൺസിലിന് 50 വർഷങ്ങൾക്കുശേഷം ബന്ധപ്പെട്ടവർക്കുണ്ടായത് സഭയേപ്പറ്റിയുള്ള കാഴ്ചപ്പാടുകൾ തീർച്ചയായും തിരുത്തിക്കുറിക്കും. ഈ തിരിച്ചറിവ് സഭയ്ക്ക് ലഭിച്ച ദാനമാണ്. അതിന് ദൈവത്തിന് നന്ദി കരേറ്റാം. പുതിയ രൂപതയുടെയും എക്സാർക്കേറ്റിന്റെയും രൂപീകരണത്തോടെ എല്ലാ വ്യക്തിഗതസഭകളും (sui juris Churches) തുല്യ ബഹുമാനം അർഹിക്കുന്നു. തുല്യ കടമകളും അവകാശങ്ങളും ഉള്ളവയാണ് എന്ന സഭാവിജ്ഞാനീയം ഇൻഡ്യയിൽ ആദ്യമായി നടപ്പാകുകയാണ്. ഇൻഡ്യൻ കത്തോലിക്കാസഭയ്ക്ക് അത് ഒരു വലിയ ബഹുമതി തന്നെയാണ്.

### 14. ചില പ്രവാചകശബ്ദങ്ങളുടെ പൂവണിയൽ

മാർ ഈവാനിയോസ് പിതാവ് സഭാവിജ്ഞാനീയത്തിന്റെ പ്രവാചകൻ ആണ്. പുനരൈക്യത്തിനു വേണ്ടിയുള്ള അദ്ദേഹത്തിന്റെ ആദ്യ മെമ്മോറാണ്ഡത്തിൽ പരിശുദ്ധമായ അന്ത്യോക്യൻ സുറിയാനി റീത്ത് തുടരുന്നതിനുള്ള അനുവാദവും പുനരൈക്യപ്പെടുന്ന മെത്രാന്മാർക്ക് പുനരൈക്യപ്പെടുന്ന യാക്കോബായക്കാർ എവിടെയായിരുന്നാലും അവരുടെമേലുള്ള അജപാലനാധികാരവും അഭ്യർത്ഥിച്ചിരുന്നു.

അദ്ദേഹത്തിന്റെ കാലത്തേ സഭാവിജ്ഞാനീയത്തിൽ Sui Juris -Individual Church എന്ന ആശയങ്ങൾ സുപരിചിതങ്ങളായിരുന്നോ എന്നറിവില്ല. പക്ഷേ അദ്ദേഹത്തിന്റെ നിവേദനം അനുവദിച്ചപ്പോൾ ഒരു ഔശഷൗൃശ സഭയുടെ വിത്തുകൾ പാകുകയായിരുന്നു. പുനരൈക്യസഭയുടെ മക്കൾ ഇൻഡ്യയിൽ എവിടെയായിരുന്നാലും പുനരൈക്യപ്പെട്ട മെത്രാന്മാർക്ക് അവരുടെ മേലുള്ള അജപാലനാധികാരം നൈയാമികമായി ഉറപ്പിക്കുകയാണ് ഇപ്പോഴത്തേ ക്രമീകരണങ്ങൾ വഴി.

15. ഭാഗ്യസ്മരണാർഹനായ ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയേപ്പറ്റി പറഞ്ഞുകേട്ടിട്ടുള്ള ഒരു പരാതി: സഭയേപ്പറ്റി മാർ ഈവാനിയോസ് പിതാവിനേപ്പോലെയോ മാർ ബസേലിയോസ് പിതാവിനെപ്പോലെയോ എഴുതുകയോ സംസാരിക്കുകയോ ചെയ്തിട്ടില്ല അദ്ദേഹം, കൃഷിയിലും പാവങ്ങളിലും ആയിരുന്നു ശ്രദ്ധ മുഴുവൻ. ചരിത്രം അറിയാതെയുള്ള ഒരു വിധിയെഴുത്ത്, ഇതേപ്പറ്റിയുള്ള ഒരു പൂർണ്ണവിലയിരുത്തൽ ഇവിടെ സാധ്യമല്ലല്ലോ. ഇൻഡ്യയിലെ പൗരസ്ത്യസഭകളുടെ വളർച്ചയ്ക്കു വേണ്ടിയുള്ള ആവേശം രണ്ടാം വത്തിക്കാൻ സൂനഹദോസിനുശേഷമാണല്ലോ ശക്തിപ്പെടുന്നത്. ആവേശം പകർന്ന പൗരസ്ത്യസഭകളേപ്പറ്റിയുള്ള പ്രാമാണിക രേഖയായ Orientalium Ecclesiarum ന്റെ രൂപീകരണത്തിൽ തിരുമേനി വഹിച്ച പങ്ക് നമ്മേ അത്ഭുതപ്പെടുത്തുന്നതാണ്. സൂനഹദോസിന്റെ രണ്ടാം സമ്മേനത്തിൽ പൗരസ്ത്യസഭകളേപ്പറ്റിയുള്ള ചർച്ചയിൽ *വ്യത്യസ്ത റീത്തുകളിലെ വിശ്വാസികൾ ഉള്ളിടത്ത് വ്യക്തിഗതരൂപതകൾ സ്ഥാപിക്കപ്പെടണം* എന്ന നിർദ്ദേശത്തെ ഇൻഡ്യയിൽ നിന്നുള്ള 40 ലത്തീൻ മെത്രാന്മാർ ഒറ്റക്കെട്ടായി എതിർത്തപ്പോൾ (Bombay Archbishop Cardinal Gracius, Varappuzha Archbishop Joseph Attipetti, Madras Archbishop Louis Mathias എന്നിവർ എതിർപ്പിൽനിന്ന് മാറി നിന്നു. Bombay ഉം Madras ഉം ആണ് മലങ്കരസഭയേ പിന്നീട് ഹാർദ്ദവമായി സ്വാഗതം ചെയ്തത്. വരാപ്പുഴയോടു ചേർന്ന്, സൂനഹദോസിന്റെ സമയത്തു തന്നെ എറണാകുളം സീറോ മലബാർ അതിരൂപത നിലവിൽ ഉണ്ടായിരുന്നല്ലോ). മൂന്നാം സമ്മേളനത്തിൽ വിഷയത്തേപ്പറ്റിയുള്ള ചർച്ചയിൽ തിരുമേനി ധൈര്യമായി, അസന്നിഗ്ധമായി പ്രഖ്യാപിച്ചു: The solution to all the problems (regarding the tention between Latin and Oriental Catholic Chuuches in India) is the establishment of Oriental Parishes and Eparchies (Acta Synodalia III/5).അദ്ദേഹം മുൻപോട്ടു വച്ച ന്യായങ്ങൾ ആർക്കും നിഷേധിക്കാനാവാത്തതായിരുന്നു (cfr. Paul Pulickkan, Indian Church at Vat II, p.387.Fn.139). മാത്രമല്ല ഈ ന്യായങ്ങളാണ് പിന്നീട് വിഷയത്തിന് മാർഗ്ഗരേഖകളായി മാറിയത്. ബോംബെയിൽ 3 ഉം മദ്രാസിൽ 1 ഉം Personal Parishes സ്ഥാപിതമായത് തിരുമേനിയുടെ ധിഷണാശക്തിയും അതാതു സ്ഥലത്തേ മെത്രാന്മാരോട് ഇടപെടുന്നതിൽ കാണിച്ച ആർജ്ജവത്വവും കൊണ്ടാണെന്നത് എല്ലാവർക്കും അറിയാവുന്നതാണ്. ക്രമേണെ ഇൻഡ്യയിലെ മിക്കവാറും എല്ലാ വൻ നഗരങ്ങളിലും Personal Parishes സ്ഥാപിച്ചത് Bombay യേ അനുകരിക്കുക മാത്രമായിരുന്നു. (Hyderabadൽ Personal Parish കാര്യം പറയാൻ ചെന്നപ്പോൾ Archbishop Arulappa എന്നോടു ചോദിച്ചത് Are you Mar Gregorios man?എന്നാണ്. Yes എന്ന് ഞാൻ പറഞ്ഞപ്പോൾ *your request is granted* എന്നായിരുന്നു അദ്ദേഹത്തിന്റെ മറുപടി. Benedict Mar Gregorios തിരുമേനി രണ്ടാം വത്തിക്കാൻ സൂനഹദോസിൽ വച്ച അടിസ്ഥാനപരമായ നിർദ്ദേശമാണ് ഇപ്പോൾ രൂപതയുടെയും എക്സാർക്കേറ്റിന്റെയും സ്ഥാപനം കൊണ്ട് സാധിച്ചിരിക്കുന്നത്.

16. മലങ്കരകത്തോലിക്കാസഭയേപ്പറ്റിയുള്ള ഏറ്റം ആധികാരികഗ്രന്ഥം സിറിൾ മാർ ബസേലിയോസ് തിരുമേനിയുടെതാണല്ലോ. മലങ്കരസഭയേ ആണ് അദ്ദേഹം ശ്വസിക്കയും ഉച്ഛ്വസിക്കുകയും ചെയ്തിരുന്നത്. മേജർ ആർച്ച് ബിഷപ്പ് ആയി ഉയർത്തപ്പെട്ടപ്പോൾ സ്വയാർജ്ജിതമായിത്തന്നേ കാതോലിക്കാസ്ഥാനം കൂടി അദ്ദേഹം സ്വീകരിച്ചു. സ്ഥാനപ്പേര് ഇല്ലെങ്കിലും എല്ലാ പാത്രിയർക്കാ അധികാരങ്ങളും ഉള്ള ആളാണ് പൗരസ്ത്യ കത്തോലിക്കാസഭയിൽ മേജർ ആർച്ചു ബിഷപ്പ്. അദ്ദേഹത്തേ കാതോലിക്കാബാവായായി പൊതുജനവും മാധ്യമങ്ങളും സന്തോഷമായി

അംഗീകരിച്ചു. അന്തോക്യൻ (ഓർത്തഡോക്സ്)സഭ കാതോലിക്കോസിനെ Catholicose of the East എന്നാണ് എപ്പോഴും വിശേഷിപ്പിക്കുക. അന്തോഖ്യായ്ക്ക് കിഴക്ക് സഭാതലവന് എത്തിപ്പെടാൻ സാധിക്കാത്ത സുറിയാനി സഭാസമൂഹങ്ങളുടെ തലവനും പിതാവും എന്നാണ് ഈ സംജ്ഞ സൂചിപ്പിക്കുന്നത്. മലങ്കര കത്തോലിക്കാ സഭയുടെ കാതോലിക്കാ സർവ്വതന്ത്ര സ്വതന്ത്രനായ കാതോലിക്കാ അല്ല, റീശ് പാത്രിയർക്കീസായ റോമാ മാർപ്പാപ്പായുടെ കാതോലിക്കാ ആണ്. മക്കൾ, ഇൻഡ്യയിൽ എവിയെല്ലാം ഉണ്ടോ അവർക്കെല്ലാം അജപാലനശുശ്രൂഷ ചെയ്യുവാൻ നൈയാമിക അജപാലകരെ കൊടുക്കുകയാണ് ഫ്രാൻസീസ് മാർപ്പാപ്പാ രൂപതയുടെയും എപ്പാർക്കിയുടെയും സ്ഥാപനം വഴി. സിറിൾ മാർ ബസേലിയോസ് തിരുമേനി കണ്ട സ്വപ്നം പരിശുദ്ധാത്മാവ് സാക്ഷാത്കരിക്കയാണ് ഇപ്പോൾ.

**17. അന്തോനിയോസ് പിതാവിന് പൂനാ ഒരു രണ്ടാം ജന്മനാട്**

സംക്ഷിപ്തമായി ഇംഗ്ലീഷിൽ ഈ വിഷയം അവതരിപ്പിക്കുകയാണ്.

1. Priestly Training in Bethany Ashram /JDV, Pune 1976-1981
2. Religious Ministries at Bethany Ashram, Pune-1981-1986
3. Chaplain to Malankara Catholic Faithful of Pune, 1983-1986
4. Religious Ministries at Bethany Ashram,Pune 1992-2000
5. Parish Priest of Pune Central (Vishranthawadi), Kirkee, Warje Malwadi
6. Superior Bethany Ashram Pune, Director Bethany Veda Vinjana Peeth 2001-2004

1976 മുതൽ 2004 വരെ 28 വർഷങ്ങളിൽ, പഠനത്തിനായി റോമിൽ ചിലവഴിച്ച 5 വർഷങ്ങൾ ഒഴികെ ബാക്കി സമയം മുഴുവൻ പഠനം, പഠിപ്പിക്കൽ, അജപാലനശുശ്രൂഷകൾക്കായി അന്തോനിയോസ് പിതാവിന്റെ യൗവനകാലം മുഴുവൻ പൂനായിലാണ് ചിലവഴിക്കുന്നത്. ദൂരെയെങ്കിലും പൂനായുമായി ഒരു ആത്മീയ - അജപാലന -വൈകാരിക ബന്ധം അദ്ദേഹം എപ്പോഴും കാത്തുസൂക്ഷിച്ചിരുന്നു. ഈ വലിയ കൈമുതലുമായിട്ടാണ് ഇപ്പോൾ പൂനായിലേക്ക് മേൽപ്പട്ട ശുശ്രൂഷയ്ക്കായി അദ്ദേഹം കടന്നുവരുന്നത്.

**18. ഭാവിയിലേക്ക്**

അന്തോനിയോസ് പിതാവ് പൂനാ-ബോംബെയിൽ കണ്ടുമുട്ടുവാൻ പോകുന്നത് വളരുവാൻ തിടുക്കം കൂട്ടി ഓടി നടക്കുന്ന ഒരു സഭാശിശുവിനേ അല്ല, യുവത്വവും സ്വയാവബോധവും നിറഞ്ഞുനിൽക്കുന്ന ഒരു സഭാസമൂഹത്തേയാണ്. മലങ്കര കത്തോലിക്കാസഭയും ETRI സഭയും വളരെ ഏറെ പ്രതീക്ഷ യോടെയാണ് ഈ സഭയേ കാണുന്നതും പുതിയ ക്രമീകരണത്തെ സ്വാഗതം ചെയ്യുന്നതും. അംഗസംഖ്യ യിൽ മലങ്കര കത്തോലിക്കാരൂപതകളിൽ ഒന്നിനോടും കിടപിടിക്കില്ല എങ്കിലും പൂനാ-ബോംബെ സഭ, മലങ്കര കത്തോലിക്കാസഭയുടെ വിവിധ മേഖലകൾക്ക് ഏറെ ആരോഗ്യകരമായ പ്രചോദനങ്ങൾ പകർന്നിട്ടുണ്ട്. 80കളിലേയോ 90കളിലേയോ ഇൻഡ്യയോ മലങ്കര കത്തോലിക്കാസഭയോ, ബാഹ്യകേരള മലങ്കര കത്തോലിക്കാസഭയോ അല്ല ഇന്നത്തേത്. 80 കളിലേ 90കളിലേ പൂനാ -ബോംബെ മലങ്കരകത്തോലിക്കാ സഭകളേ വലുതാക്കിയ Catechism, MCYM, Ladies Wing, Pithruvedi, MCCL, Marriage Preparation Courses, Young Couples Meet, Ecumenical Contacts ഇതെല്ലാം കുറെ പ്രോഗ്രാമുകൾ ആയിട്ടല്ല, തുടർവിശ്വാസപരിശീലന(faith formation) പ്രോഗ്രാമുകളായി തന്നെ നിലനിർത്തണം. മാതൃ സഭയോടുള്ള ഊഷ്മളമായ ബന്ധം മാർ ഈവാനിയോസ് ഓർമ്മപ്പെരുന്നാൾ, Reunion Anniversary ഇവ വഴി ശക്തിപ്പെടുത്തണം. Parish Administration നും Pastoral Care ഉം തമ്മിലുള്ള ബന്ധവും വ്യതിരിക്തതയും തിരിച്ചറിയുന്ന ഒരു വൈദികനേതൃനിരയേ സജ്ജമാക്കണം. മലങ്കരസഭ പൊതുവെയും വൈദികരും വൈദികവിദ്യാർത്ഥികളും ETRI യിലെ ഓരോ ഇടവകകളും സന്ന്യാസിസന്ന്യാസിനികളും മറ്റുള്ളവരിൽ നിന്നു ധാരാളമായി സ്വീകരിച്ചിട്ടുള്ളവരാണ്. ഒരു പരിധി വരെ ഇത് തുടരേണ്ടതും ആവശ്യമാണ്. സ്വീകരിച്ചിട്ടുള്ളവരായ നാം കൊടുക്കുന്നതിൽ ആനുപാതികമായി മുൻപന്തിയിലാണ് എന്ന് അറിഞ്ഞുകൊണ്ടുതന്നേയാണ് പറയുന്നത്, രൂപതയും എക്സാർക്കേറ്റും, വിശ്വാസികളും ഈ കൊടുക്കൽ ശുശ്രൂഷയിൽ കുറേ കൂടി വളരേണ്ടതുണ്ട്. ഒന്നാമതായി, പങ്കുവയ്ക്കേണ്ടത് നാം കാണുകയും കേൾക്കുകയും കരങ്ങൾ കൊണ്ട് സ്പർശിക്കുകയും ചെയ്യുന്ന മലങ്കര കത്തോലിക്കാ സഭാനുഭവമാണ്. അതോടൊപ്പം ആ അനുഭവത്തിലേക്ക് കടന്നുവരാൻ ആഗ്രഹിക്കുന്നവർക്ക് സംവിധാനങ്ങൾ ആവശ്യമുള്ളിടത്ത് അത് ഒരുക്കുന്നതിൽ സഹകരിക്കണം. ഒരു Suri Juris Church ആയി വളരുവാൻ ആവശ്യമായ എല്ലാ സാധ്യതകളും ഫ്രാൻസീസ് മാർപ്പാപ്പാ നമുക്കായി തുറന്നുതന്നിരിക്കയാണ്. അവകാശവാദങ്ങൾ ഉയർത്തിയിരുന്ന നമുക്ക് ഇതൊരു വെല്ലുവിളിയായി മാറിയിരിക്കയാണ്. അവസരത്തിനൊത്ത് ഉയരാൻ ബന്ധപ്പെട്ടവർക്കെല്ലാം സാധിക്കട്ടെ. അതോടൊപ്പം പൂനാ-ബോംബെയിലുള്ള ചെറുതും വലുതുമായ ഓരോ ഇടവകയുടെയും വിജാതീയമിഷൻ ആഭിമുഖ്യവും അവയോടുള്ള ഉൾചേരലും നിജപ്പെടുത്തുകയും ആവശ്യമായ volunteer groups നെ തയ്യാറാക്കുകയും ചെയ്യണം.

# സഫലമീയാത്ര



ഗീവർഗീസ് കൈതവന

ഇക്കഴിഞ്ഞ മിഷൻ ഞായറാഴ്ച അത്താഴത്തിനിടയിൽ സീറോ മലബാർ സഭയുടെ ബിജ്നൂർ രൂപതാംഗമായ ഫാ.ജോജി, ഉത്തരാഞ്ചലിലെയും ഹിമാലയത്തിലെയും ദുഃസഹമായ പ്രേഷിത അനുഭവങ്ങളെക്കുറിച്ച് വിവരിച്ചപ്പോഴാണ് ഭാരതത്തലെ ഏതെങ്കിലും ഒരു മിഷൻ പ്രദേശം സന്ദർശിക്കണമെന്ന് തോന്നിയത്.... അങ്ങനെ ഒരു മിഷൻ യാത്ര... ബിജ്നൂർ രൂപതയിലേക്ക്.... ഘോരവനങ്ങളിലൂടെയും ദുർഘടമായ മലയിടുക്കുകളിലൂടെയും തണുത്തുറഞ്ഞ ഹിമാലയ മലനിരകളിലൂടെയുമുള്ള ഒരു യാത്ര... ആ യാത്രയിലുടനീളം രൂപതയുടെ ആദ്യകാലത്തെക്കുറിച്ചായിരുന്നു ഫാ.ജോജി സംസാരിച്ചത്.... മിഷൻ കേന്ദ്രങ്ങൾ സ്ഥാപിക്കാനുള്ള വൈദികരുടെ താത്പര്യവും അവർ സഹിച്ച സഹനങ്ങളും കഷ്ടപ്പാടുകളും ഒക്കെ സംസാര വിഷയങ്ങളായി... ഈ യാത്രയുടെ മദ്ധ്യേയാണ് ഒപ്പം യാത്ര ചെയ്യുന്ന വൈദികരെ അസൂയാലുക്കളാക്കുന്ന വാർത്ത അറിഞ്ഞത്.... മലങ്കര കത്തോലിക്കാ സഭയ്ക്ക് ഭാരതം മുഴുവനുമുള്ള അജപാലനാധികാരം...!!! പിന്നീടുള്ള സംസാരം മാർ ഈവാനിയോസ് പിതാവിന്റെ ഭാരത സുവിശേഷ സ്വപ്നത്തെക്കുറിച്ചായി... (ബഹു. ജോസ് മരിയദാസച്ചൻ കുറിച്ച ഭാരതീയം സഭാത്മകം എന്ന ലേഖനം മാസങ്ങൾക്കു മുൻപ് അവർത്തിച്ചു വായിച്ചില്ലായിരുന്നുവെങ്കിൽ ശരിക്കും നാണക്കേടാകുമായിരുന്നു. പ്രസ്തുത ലേഖനം, ഗീവർഗീസ് കൈതവന, വിളിയും പൊരുളും, എം. സ്. പബ്ലിക്കേഷൻസ്, 2014, 206-223 പ്രസിദ്ധീകരിച്ചിട്ടുണ്ട്). ആ യാത്ര അവസാനിക്കുമ്പോഴേക്കും തിരുസഭയുടെ പ്രേഷിത പ്രവർത്തനങ്ങൾക്കു ചുക്കാൻ പിടിച്ചവരോടുള്ള ആദരവ് വർദ്ധിക്കുകയായി... പിന്നീടുള്ള ഇടവേളകളിലെ സംഭാഷണത്തിലൂടെയാണ് മലങ്കര സഭയുടെ മിഷനുകൾക്ക് നേതൃത്വം വഹിച്ച വൈദികരെ മനസ്സിലാക്കുന്നത്... പക്ഷെ, ഇതു കുറിക്കുമ്പോഴും ആരെയെങ്കിലും വിട്ടുപോയാൽ അത് ചരിത്രത്തെ വിസ്മരിക്കുന്ന ഒരു അപരാധമാകും എന്ന തിരിച്ചറിവോടെയാണ് അപൂർണ്ണമെന്ന് കരുതപ്പെടാവുന്ന ഈ ഉദ്യമത്തിന് ഞാൻ മുതിരുന്നത്... ദീർഘമായ ഒരു ചരിത്ര വിവരണമല്ല ഇത്... മറിച്ച് ആദ്യകാലത്തിൽ മലങ്കര മിഷനുകൾ രൂപവത്കരിക്കാൻ നിസ്തുലമായ പങ്കുവഹിച്ച വൈദികരെയും സന്യസ്തരെയും പരിചയപ്പെടുത്തുകമാത്രമാണ് ഇവിടെ... ഇതിൽ കണ്ണോടിക്കുമ്പോൾ മനസ്സിലേക്കേണ്ട സത്യം എല്ലാ മിഷനുകളും തുടങ്ങുന്നത് ദൈവജനത്തിന്റെ സഹകരണത്തിലും നേതൃത്വത്തിലുമാണ് എന്നതാണ്... വൈദികരും സന്യസ്തരും അവയെ ക്രമീകൃതമാക്കിയെന്നു മാത്രം..

ചെന്നൈയിൽ നിന്നും ആരംഭിക്കാം... ചെന്നൈയിലെ മിഷന്റെ തുടക്കം 1970 കളിലാണ്. മദ്രാസിലുള്ള മലങ്കരക്കാരുടെ വിശ്വാസജീ വളർച്ചയിൽ ഇടപെടണമെന്ന ബിഷപ്പ് അരുളപ്പായുടെ ആഹ്വാനത്തപ്രകാരം ഫാ. സാമുവൽ പള്ളിവാതുക്കൽ, ഫാ. സാമവൽ ഇടമണ്ണിൽ എന്നിവരെ അഭിവന്ദ്യ ബനഡിക്ട് മാർ ഗ്രിഗോറിയോസ് പിതാവ് താത്കാലികമായി ക്രമീകരിക്കുകയും പിന്നീട് 1974 ൽ ബഹു. ജോർജ്ജ് ജേക്കബ് കോർ എപ്പിസ്കോപ്പാച്ചനെ ആദ്യ വികാരിയായി നിയമിക്കുകയും ചെയ്തു. സേക്രഡ് ഹാർട്ട് സ്കൂൾ അരംഭിക്കുകയും പുതിയ ഒരു ദൈവാലയം നിർമ്മിക്കുകയും ചെയ്ത അച്ചൻ 1979 ൽ ബിഷപ്പ് അരുളപ്പയിൽ നിന്നും വ്യക്തിഗത പാരിഷ് എന്ന അംഗീകാരവും നേടിയെടുക്കുകയുമുണ്ടായി. പെരമ്പൂർ (1977), തിരുവെട്ടിയൂർ (1978) എന്നീ മിഷനുകൾ ഇക്കാലത്ത് ആരംഭിച്ചു. 1982 മുതൽ ബഹു. കോശി വർഗ്ഗീസച്ചൻ (ബിഷപ്പ് ജോഷ്വാ മാർ ഇഗ്നാത്തയോസ്) അസിസ്റ്റന്റ് വികാരിയായി വരികയും പിന്നീട് 1985 ൽ ജോർജ്ജ് ജേക്കബച്ചനുശേഷം വികാരിയായി സേവനം അനുഷ്ഠിക്കുകയും മിഷനെ ശക്തിപ്പെടുത്തുകയുമുണ്ടായി. മാർ ഗ്രിഗോറിയോസ് കോളേജിന്റെ തുടക്കവും ഇക്കാലത്താണ്. ആവടി,താംബരം തുടങ്ങിയ മിഷനുകളുടെയും ആരംഭം ഇക്കാലത്താണ്. മോൺ. ജോർജ്ജ് ചരുവിള കോർ എപ്പിസ്കോപ്പ (1996), മോൺ. ജോസ് ചാമക്കാലയിൽ കോർ എപ്പിസ്കോപ്പ (2000,) ഫാ. ജോർജ്ജ് പുത്തൻപുര(2007), ജാൺസൺ പാറയ്ക്കലച്ചൻ (2008) തുടങ്ങിയവരുടെ പ്രവർത്തനങ്ങൾ ചെന്നെയിലെ പ്രവർത്തനങ്ങളെ ശക്തിപ്പെടുത്തി. ഫാ. സ്റ്റീഫൻ കുളത്തുംകരോട്ട്, ഫാ. ബോബൻ മോൺ. ഫാ. മാത്യു മനക്കരക്കാവിൽ, ഫാ. സ്ലീബാദാസ് ചരിവുപുരയിടത്തിൽ, മാത്യു പുത്തൻപുരയ്ക്കൽ, ഫാ. പ്ലാസിഡ് ഒ. ഐ. സി, ഫാ. ഫിലിപ്പ് വൈശ്യനേത്ത് ഒ. ഐ. സി, എന്നിവരും ഇക്കാലഘട്ടങ്ങളിൽ ഇവിടെ പ്രവർത്തിച്ചത് ചെന്നെയുടെ വളർച്ചയ്ക്കിയയാക്കി. ഇപ്പോൾ അടയാർ എന്ന മിഷന്റെ രൂപീകരണത്തോട് സാബുവച്ചനും ജേക്കബച്ചനും ജേക്കബച്ചനും ചെന്നൈയെ ഉയരങ്ങളിലേക്കു നയിക്കുന്നു.

ചെന്നൈയിൽ നിന്നും യാത്ര ബാംഗ്ലൂർ മേഖലയിലേക്ക് യാത്ര. 1984 മുതൽ ഇവിടെ പ്രേഷിത പ്രവർത്തനങ്ങൾ ആരംഭിക്കുകയുണ്ടായി. ബത്തേരി ഭദ്രാസനത്തിലെ വൈദികരുടെ സാന്നിദ്ധ്യവും ഉപരിപഠനാർത്ഥം എത്തുന്ന വൈദികരുടെ സാന്നിദ്ധ്യവും ബാംഗ്ലൂരിലെ കൂട്ടായ്മയെ ശക്തമാക്കി. 1984-86 കാലയളവിൽ ഉപരി

പഠനാർത്ഥം ധർമ്മാരാമിൽ എത്തിയ ഡോ. ജോൺ പടിപ്പുരയ്ക്കലച്ചൻ ബാംഗ്ലൂരിലെ മലങ്കര മക്കളെ ഒരുമിപ്പിക്കുകയും ഇടവക രൂപീകരണത്തിനായി ശ്രമിക്കുകയും ചെയ്തു. തുടർന്ന് 1986 ൽ ഫാ. ഐസക് തോട്ടുങ്കലിന്റെ (കർദ്ദിനാൾ ബസേലിയോസ് മാർ ക്ലീമിസ്) പ്രവർത്തനം മത്തിക്കരെ കേന്ദ്രമാക്കി ഇടവകയുടെ രൂപീകരണത്തിനു വഴിതെളിച്ചു. തുടർന്ന് ഫാ. സഖറിയാസ് കോട്ടയിൽ, ഫാ. സെബാസ്റ്റ്യൻ കീപ്പള്ളിൽ തുടങ്ങിയവരുടെ പ്രവർത്തനങ്ങൾ ഹെന്നൂർ ഇടവകയുടെ രൂപീകരണത്തിനും ഫാ. ബെന്നി പനച്ചിപ്പറമ്പിൽ, ഫാ. കോശി കാക്കനാട്ട് എന്നിവരുടെ പ്രവർത്തനങ്ങൾ സിങ്സാന്ദ്രെ ഇടവകയുടെ രൂപീകരണത്തിനും വഴിതെളിയിച്ചു. ഫാ. മാത്യു പെരുമ്പള്ളിക്കുന്നേൽ, ഫാ.ജയിംസ് ചരുവിള, ഫാ. ജോഷി വാഴപ്പിള്ളേത്ത്, ഫാ. മാത്യു വാരിക്കാട്ടേത്ത്, ഫാ. വർഗീസ് തേക്കട, ഫാ. ജോസഫ് വെണ്മാനത്ത്, ഫാ. ജോർജ്ജ് തോമസ് കൊച്ചുവിള, ഫാ. ഗീവർഗീസ് കൈതവന, ഫാ. പ്രശോഭ് ഒ. ഐ.സി., ഫാ. ആന്റണി മരിയഭവൻ, തുടങ്ങയവരുടെ പ്രവർത്തനങ്ങൾ ബാംഗ്ലൂർ കൂട്ടായ്മയെ ശക്തിപ്പെടുത്തി. ഫാ. വർഗീസ് കടയ്ക്കകത്തിന്റെ നേതൃത്വവും ഇപ്പോൾ ഇതിന്റെ വളർച്ചയെ ത്വരിതപ്പെടുത്തുന്നു.

ഹൈദ്രാബാദ്– സെക്കന്ദ്രാബാദ് മേഖലയിലുടെയുള്ള ഒരു യാത്ര. ബഥനി ആശ്രമത്തിലെ വൈദികരുടെ പ്രത്യേകിച്ച് ഫാ. ജോൺ ബർക്കുമെൻസ് ഒ. ഐ.സി.,യുടെ ശക്തമായ നേതൃത്വം മലങ്കര മക്കളെ കൂടുതൽ ഉന്നതിയിലേക്കുനയിച്ചു. 1994 ൽ സജി എടനാട്ട് ഒ. ഐ.സി., യുടെ നേതൃത്വത്തിൽ കൂട്ടായ്മ വളരാൻ തുടങ്ങി. ഫാ. ജോർജ്ജ് അയ്യനേത്ത് ഒ. ഐ.സി., ഫാ. പോൾ മാത്യു കൈതവന ഒ. ഐ.സി., ഫാ. ജോസഫ് വട്ടപ്പറമ്പിൽ ഒ. ഐ.സി ഫാ. ജയിംസ് മാമൂട്ടിൽ ഒ.ഐ.സി., ഫാ. ജയിംസ് കൃപാനന്ദ് ഒ.ഐ.സി. ഫാ.ഫെലിക്സ് തൊണ്ടലിൽ ഒ.ഐ.സി. ഫാ. ജോൺ തുണ്ടിയത്ത് എന്നിവരുടെ തീക്ഷ്ണമായ പ്രവർത്തനം മലങ്കര സഭയുടെ വളർച്ചയ്ക്കു നെടും തൂണായി...

തൊഴിലീനായി വേരുറപ്പിച്ച മഹാരാഷ്ട്രയുടെ മണ്ണിലൂടെയാണ് ഇപ്പോൾ നമ്മുടെ യാത്ര. പൂന, മുംബൈ എന്നീ രണ്ടു മേഖലകളെ കേന്ദ്രീകരിച്ചായിരുന്നു മലങ്കര സഭയുടെ ഇവിടുത്തെ വളർച്ച. പൂനായിലെ കൂട്ടായ്മയുടെ വളർച്ച പൂനായിലെ ബഥനി ആശ്രമത്തിനെ ചുറ്റിപ്പറ്റിയായിരുന്നു, ധാരാളം അല്മായരും കെ. സി. എ. യും ഇതിന്റെ കൂട്ടായ്മയുടെ വളർച്ചയ്ക്ക് ചുക്കാൻ പിടിച്ചു. യാത്ര പുതിയ എക്സാർക്കേറ്റിലൂടെ... പരേതരായ ഫാ. ഗബ്രീയേൽ തൈക്കടവിൽ ഒ. ഐ.സി., ഫാ. ഡോമനിക്ക് ഒ. ഐ.സി. ഫാ. പീറ്റർ കോഴിമണ്ണിൽ ഒ. ഐ.സി.,, ഫാ. ജേക്കബ് പെരുമ്പ്രാൽ ഒ. ഐ.സി., ഫാ. ലോറൻസ് ഒ. ഐ.സി.,, ഫാ. ലൂയിസ് ഒ. ഐ.സി., എന്നിവരുടെ പ്രവർത്തനങ്ങൾ സ്മരണീയമാണ്. കാലേവാടി ആസ്ഥാനമാക്കി ഫാ. ഇഗ്നേഷ്യസ് ഒ. ഐ.സി., ആദ്യ മലങ്കര ദൈവാലയത്തിന് തുടക്കം കുറിച്ചു. ഫാ. പൊസേന്തി ഒ. ഐ.സി ഒരു ഗാരേജിൽ താമസിച്ചും പ്രവർത്തനം ആരംഭിച്ചു. 1983 ൽ ഫാ. ആന്റണി വലിയവീട്ടിൽ ഒ. ഐ. സി., (ബിഷപ്പ് തോമസ് മാർ അന്തോണിയോസ്) മിഷൻ പ്രവർത്തനങ്ങൾക്ക് നേതൃത്വം വഹിക്കാനായി നിയമിതനായി. 1983 ൽ സ്ഥാപിതമായ ബഥനി വിദ്യാപീഠത്തിന്റെ സ്ഥാപനം, കൂട്ടായ്മയുടെ വളർച്ചയ്ക്കു സഹായകമായി. ധാരാളം വൈദിക വിദ്യാർത്ഥികൾ, അദ്ധ്യാപകർ തുടങ്ങിയവർ പൂനായുടെ വിവിധ ഭാഗങ്ങളിൽ ശുശ്രൂഷയ്ക്കും കൂട്ടായ്മകളെ ശക്തിപ്പെടുത്തുന്നതിനായി സഹായിച്ചു. വന്ദ്യ ജോൺ ബർക്കുമെൻസ് അച്ചന്റെ സ്തുത്യർഹവും മികവുറ്റതുമായ പ്രവർത്തനവും സ്മരണീയമാണ്. ഫാ. സഖറിയാസ് നന്ത്യാട്ട് ഒ. ഐ.സി., ഫാ.ജോസ് പ്രകാശ് ഒ.ഐ.സി., ഫാ. ഇഗ്നേഷ്യസ് തങ്ങളത്തിൽ ഒ.ഐ.സി., ഫാ. ജോൺ ഇലവിനാക്കുഴി ഒ. ഐ.സി., ഫാ. ഗീവർഗീസ് കുറ്റിയിൽ ഒ. ഐ.സി., ഫാ. മാത്യു ജോയേൽ ഒ. ഐ.സി., ഫാ. സത്യൻ തോമസ് ഒ. ഐ.സി., ഫാ. ജേക്കബ് ഒറവയ്ക്കൽ ഒ. ഐ.സി., ഫാ. ആന്റണി പടിപ്പിരയ്ക്കൽ ഒ. ഐ.സി., ഫാ. ജോൺ ഇലവിനാക്കുഴി ഒ. ഐ.സി.,, ഫാ. ഗീവര്ഗീസ് പാലവിള ഒ.ഐ.സി, ഫാ. നോബിൾ കണ്ണൻകുളം ഒ. ഐ.സി., ഫാ. ബനഡിക്ട് ഒ. ഐ.സി., കട്കി, പിംമ്പ്രി, പൂനെ സെൻട്രൽ, തടിവാല, കാലേവാടി, ബോസാരി, ചിഞ്ചാട്, ദേഹുറോഡ്, ഗുരാവ് പിമ്പിൾ, വിശ്രന്തവാടി, വഡ്ഗോണേശ്വരി, തുടങ്ങിയ വിവിധ കൂട്ടായ്മകൾ രൂപപ്പെട്ടു.

പൂനെ ആശ്രമത്തിൽ നിന്നുമുള്ള വൈദികരുടെ പ്രവർത്തനമാണ്. 1970 കളോടുകൂടിയാണ് മുംബൈ കേന്ദ്രീകരിച്ചുള്ള മിഷൻ പ്രവർത്തനം ആരംഭിച്ചത്. 1974 ൽ വഡാല കേന്ദ്രീകരിച്ച് ക്രമീകൃതമായ ഒരു സമൂഹത്തിന് തുടക്കമായി. ഫാ. അഗസ്റ്റിൻ കൈലാത്ത് ഒ.ഐ. സി., ഫാ. ഗബ്രിയോൽ പൊസേന്തി ഒ.ഐ.സി., ഫാ. ദാനിയോൽ കടകംപള്ളിൽ,ഒ.ഐ.സി ഫാ. ജയിംസ് മാമ്മൂട്ടിൽ ഒ.ഐ.സി. ഫാ. ഇഗ്നേഷ്യസ് കടിയൻകുന്നിൽ ഒ.ഐ.സി. ഫാ. പീറ്റർ ജോൺ ഒ.ഐ.സി., ഫാ. ഇഗ്നേഷ്യസ് തങ്ങളത്തിൽ ഒ.ഐ.സി., ഫാ. സജീവ് തെക്കേച്ചരുവിൽ ഒ.ഐ.സി., ഫാ. ഗീവർഗീസ് പാലവിളയിൽ ഒ.ഐ.സി. ഫാ. ജോർജ്ജ് ജോസഫ് അയ്യനേത്ത് ഒ.ഐ. സി.., ഫാ. സജി ജോർജ്ജ് എടനാട്ടുകുന്നിൽ ഒ.ഐ. സി., ഫാ. സഖറിയ നന്തയിട്ടഒ.ഐ.സി്., ഫാ. മത്തായി ഐരാണിത്തറഒ.ഐ.സി., ഫാ. അഗസ്റ്റിൻ ചാമക്കാലയിൽഒ.ഐ.സി., ഫാ. ആന്റണി പടിപ്പുരയ്ക്കൽ ഒ.ഐ. സി., ഫാ. ജയിംസ് ഒറ്റപ്ലാക്കൽ, ഫാ. കുര്യൻ തൊണ്ടുകുഴിയിൽ, ഫാ. സ്റ്റീഫൻ പ്ലാത്തോട്ടം, ഫാ പയസ് പ്ലാത്തോട്ടം ഒ.ഐ.സി. ഫാ. ജോൺ ബ്രീട്ടോ ഒ.ഐ.സി. ഫാ. വര്ഗീസ് കണിയാന്റയ്യത്ത് ഒ.ഐ.സി. ഫാ. ഫാ വര്ഗീസ് തൈക്കൂട്ടത്തിൽ ഒ.ഐ.സി. ഫാ.ജോസഫ് മേനികളിക്കൽ ഒ.ഐ.സി. ഫാ. ഫിലിപ്പ് നരിയോലിമുരുപ്പേൽ ഒ.ഐ.സി. ഫാ. ജോൺ ഇലവിനാക്കുഴിയിൽ ഒ.ഐ.സി.ഫാ.മാത്യു എബ്രഹാം മോഡിയിൽ ഒ.ഐ. സി., ഫാ. മാത്യു സി. അഗസ്റ്റിൻ ഒ.ഐ.സി. തുടങ്ങിയ വൈദികരെ ശ്രേഷ്ഠരുടെ ശ്രമഫലമായി ബോർവിലി, അംബർനാഥ്, മലാഡ്, വസായി, സാകിനാക, ബാർക്, ന്യു മുംബൈ, വിക്രോളി, താനെ, ഉൽസൻനഗർ എന്നിവടങ്ങളിൽ മുംബൈ മലങ്കര മിഷന്റെ വേരോടി, ഫാ. ഇഗ്നേഷ്യസ് തങ്ങളത്തിൽ ഒ. ഐ.സി., ഫാ. ജോൺ ബർക്ക്മെൻസ് ഒ. ഐ.സി., എന്നിവർ മിഷൻ പ്രവർത്തനങ്ങളെ ഏകോപിപ്പിക്കുകയും മുന്നോട്ട് നയിക്കുകയും ചെയ്തു.

മലങ്കര സഭയുടെ വളർച്ചയുടെ മറ്റൊരു മേഖലയാണ്

ഭോപ്പാൽ... 1960 കളുടെ ആരംഭം മുതൽക്കേ ഭോപ്പാലിൽ മലങ്കര മക്കളുടെ സാന്നിദ്ധ്യം ഉണ്ടായിരുന്നുവെന്ന് എഴുത്തുകുത്തുകളിൽ നിന്ന് മനസ്സിലാക്കാം. ബിഷപ്പ് യൂജിൻ ഡിസൂസയുടെ ആവശ്യപ്രകാരം ചന്ദനപ്പള്ളിക്കാരനായ ഭോപ്പാൽ രൂപതാംഗം ഫാ. സാമുവൽ കാവിൽ മലങ്കര മക്കൾക്കായി ശുശ്രുഷകൾ ചെയ്തുസഹായിച്ചിരുന്നു. 1982–84 കാലയളവിൽ ഫാ. ജോർജ്ജ് ജേക്കബ്, ഫാ. ജോൺ ബർക്കമെൻസ് ഒ. ഐ. സി., ഫാ. മാത്യു കാലായിൽ എന്നിവർ ക്രിസ്തുമസ്–ഹാശാ ശുശ്രൂഷകൾക്ക് സഹായിക്കുകയും ചെയ്തുവന്നു. ഭോപ്പാൽ ദുരന്തത്തിന്റെ ദുഃഖത്തിലാഴ്ന്നിരുന്ന ഭോപ്പാലിലേക്ക് 1984 ൽ ഫാ. ജോസ്ഫ് കുരുമ്പിലേത്ത് ആദ്യത്തെ വികാരിയായി കടന്നുവന്നു. 1985 മുതൽ 1996 വരെ ഭോപ്പാലിലെ സമൂഹത്തിന്റെ രൂപീകരണവും വളർച്ചയുമായിരുന്നു. സെന്റ് തോമസ് സ്കൂളിന്റെ സ്ഥാപനവും ഇക്കാലത്തായിരുന്നു. 1996 മുതലുള്ള രണ്ടാം ഘട്ടം ഫാ. ജോൺ നെടുഞ്ചേരിലിന്റെ വരവോടെ ആരംഭിച്ചു. അയോദ്ധ്യാ നഗറിലെ സ്കുളിന്റെ ആരംഭം ഇക്കാലത്തായിരുന്നു. മൂന്നാം ഘട്ടമാകട്ടെ 2007 ൽ ഫാ. ബോബി മലഞ്ചരുവിലിന്റെ വരവോടെ ആരംഭിച്ചു. അതാകട്ടെ മാർ ബസേലിയോസ് നഴ്സിംഗ് കോളേജിന്റെ ആരംഭം കുറിച്ചു. ഫാ. ജോർജ്ജ് ആലുമ്മൂട്ടിലിന്റെ പ്രവർത്തനങ്ങളും ഈ സമൂഹത്തിനു ശക്തി പകരുന്നു. പുതിയ ഒരു മിഷനും അതു തുടക്കമായി.. ജബദൽപ്പുർ എന്ന മിഷൻ.

മഹാരാഷ്ട്രയിലൂടെയുള്ള യാത്ര ഛത്തീശ്ഗഡിലെ ഭിലായിൽ വന്നു നിൽക്കുമ്പോൾ മലങ്കരയുടെ മറ്റൊരു കൂട്ടായ്മയെ ദർശിക്കാനാകും. ക്രിസ്തുമസ്, ഹാശാ ശുശ്രൂഷകളിൽ കേരളത്തിൽ നിന്നും വന്നിരുന്ന വൈദികരുടെ പ്രോത്സാഹനം ഭിലായ് സമൂഹത്തെ വളർത്താൻ തുടങ്ങി. 1985 മുതൽ ഫാ. ജോസഫ് കുരുമ്പിലേത്ത് ഭിലായ് കൂട്ടായ്മയെ വളർത്തുന്നതിനുള്ള പരിശ്രമങ്ങൾ ആരംഭിച്ചു. തുടർന്ന് 1991 ൽ ആശ്രമ വൈദികർ ഈ സമൂഹത്ത കൂടുതൽ വളർത്തുവാൻ തുടങ്ങി. ഫാ. സാമുവൽ കിടങ്ങൽ ഒ. ഐ.സി.. ഇതിനു ചുക്കാൻ പിടിച്ചു. തുടർന്ന് ഫാ. സജി ജോർജ്ജ് ഒ. ഐ.സി..ഫാ.ജയിംസ് മാമ്മൂട്ടിൽ ഒ. ഐ.സി., ഫാ. മാത്യു തിരുവാലിൽ ഒ. ഐ.സി., ഫാ. മാത്യു മണലുവിള ഒ. ഐ.സി., ഫാ. സിജു കെ. ബേബി ഒ. ഐ.സി., ഫാ. ജോർജ്ജ് അഭയാനന്ദ് എന്നിവരെ വിസ്മരിക്കാനാവില്ല. ഐ. റ്റി. സി., പിന്നീട് നഴ്സിംഗ് കോളേജ് ഇവയുടെ സ്ഥാപനത്തിലൂടെ മലങ്കര സഭയുടെ സാന്നിദ്ധ്യം ഇവിടെ സ്ഥാപിക്കാനുമായി. റായ്പൂർ എന്ന പുതിയ മിഷന്റെ സ്ഥാപനം ഫാ. വർഗീസ് വാലിക്കോടത്ത് തുടങ്ങിയത് പുതിയ ഒരു കാൽവയ്പ്പാണ്.

യാത്ര തുണിമില്ലുകളുടെ നാടായ അഹമ്മദാബാദു വഴിയാണ്. 1960 മുതൽ മലങ്കര മക്കൾ ഇവിടെയുണ്ടെന്ന് അല്മായ സഹോദരങ്ങൾ സാക്ഷിക്കുന്നു. അവരുടെ നേതൃത്വത്തിൽ ആദ്യത്തെ കൂടിവരവ് ഫാ. ജോൺ നെടുഞ്ചേരിയുടെ സാന്നിദ്ധ്യത്തിൽ നടന്നു. തുടർന്ന് ബഹു. ജോൺ ബർക്കുമെൻസച്ചൻ മലങ്കരക്കാരുടെ കൂടിവരവിന് അവസരങ്ങളൊരുക്കി. ഫാ. മാത്യു പെരുമ്പള്ളിക്കുന്നേൽ അഹമ്മദാബാദിൽ മലങ്കരക്കാരെ ഒരുമിപ്പിക്കുകയും കൂട്ടായ്മയെ ശക്തമായി നയിക്കുകയുമുണ്ടായി. തുടർന്ന് ഫാ. സാം പതാക്കൽ , ഫാ. ജോർജ്ജ് വർഗീസ് ഒ. ഐ. സി., തുടങ്ങിയവർ അഹമ്മദാബാദിലെ കൂട്ടായ്മയെ ശക്തിപ്പെടുത്താൻ തുടങ്ങി.

സൂററ്റിലെയും കൂട്ടായ്മയെ ശക്തിപ്പെടുത്താൻ ബർക്ക്മെൻസച്ചന്റെ നേതൃത്വം ഉണ്ടായിരുന്നു. പിന്നീട് ഫാ. മാത്യു പെരുമ്പള്ളിക്കുന്നിൽ കൂട്ടായ്മയെ ഒരുമിപ്പിച്ചു. തുടർന്ന് ഫാ. മാത്യു സി. അഗസ്റ്റിൻ ഒ. ഐ. സി., ഫാ. മാത്യു മോഡിയിൽ ഒ. ഐ. സി., ഫാ. ജോർജ്ജ് വർഗീസ് ഒ. ഐ. സി., തുടങ്ങിയവർ കൂട്ടായ്മയെ ശക്തിപ്പെടുത്താൻ കടന്നുവന്നു.

ബറോഡായിലും മലങ്കരമക്കളുടെ സാന്നിദ്ധ്യമുണ്ടന്ന് തിരിച്ചറിഞ്ഞ ബർക്കമെൻസച്ചൻ കൂട്ടായ്മ അവിടെ ശക്തിപ്പെടുത്തുന്നതിനുള്ള മാർഗ്ഗങ്ങൾ കണ്ടെത്തി. ഫാ. മാത്യു പെരുമ്പള്ളിക്കുന്നിൽ അതിനുള്ള ശ്രമങ്ങൾ ആരംഭിക്കുകയും ഫാ. വർഗീസ് വാലിക്കോടത്ത് ആദ്യത്തെ വികാരിയായി നിയമിതനാവുകയുമുണ്ടായി. ഫാ. ഗീവർഗീസ് പാലനിൽക്കുന്നതിൽ, ഫാ. വർഗീസ് കടയ്ക്കകത്ത്, ഫാ. ജോസ് കുന്തറയിൽ തുടങ്ങിയവർ ഈ കൂട്ടായ്മയെ കൂടുതൽ വളർത്തി.

യാത്ര പിങ്ക് സിറ്റിയിൽക്കൂടിയാണ്. ജയ്പൂർ...!!! ജോൺ ബെർക്കുമെൻസച്ചന്റെ കരുതലും ഡൽഹിയിൽ നിന്നും ഹാശാ ക്രിസ്തുമസ് ശുശ്രൂഷകൾക്കായി വന്ന വൈദികരെയും എങ്ങനെ വിസ്മരിക്കും. ഫാ. ചെറിയാൻ താഴമണ്ണിലിന്റെയും ഫാ. തോമസ് മൂത്താന്റേത്തിന്റെയും പ്രവർത്തനങ്ങൾ കൂട്ടായ്മയെ ഒരുക്കുകയും 2004 മുതൽ ഫാ. സാജൻ വട്ടക്കാട്ടിൽ, ഫാ. സാം പതാക്കൽ എന്നിവർ തുടർ പ്രവർത്തനത്തിന് നേതൃത്വം നൽകുകയുമുണ്ടായി. പിന്നീട് ഫാ. ബിനു കൊച്ചുപുരയ്ക്കൽ, ഫാ. മാത്യു വാരിക്കാട്ടും ഇപ്പോൾ ഫാ. വർഗീസ് നെടുവേലിയും ശുശ്രൂഷയ്ക്കു നേതൃത്വം നൽകുന്നു.

മാർ ഈവാനിയോസ് പിതാവ് പോകണമെന്നാഗ്രഹിച്ച പഞ്ചാബിലൂടെയാണ് യാത്ര. ഫാ. ചെറിയാൻ മാമ്പ്രക്കുഴിയിലിന്റെ സന്ദർശനങ്ങളും ബർക്ക്മെൻസ് അച്ചന്റെ പ്രോത്സാഹനവും പഞ്ചാബിലെ പ്രത്യേകിച്ച് ലുധിയാനയിലെ മിഷനെ ശക്തിപ്പെടുത്തി. ഫാ. ചെറിയാൻ താഴമൺ, ഫാ. അബ്രഹാം വെട്ടുപറമ്പിൽ, ഫാ. ജോസ് കരിമ്പിൽ, ഫാ. മാത്യു ചിറയിൽ, ഫാ. മാത്യു മൂത്താന്റേത്ത്, ഫാ. സാജൻ വട്ടക്കാട്ട് എന്നിവരുടെ പ്രവർത്തനം മിഷനെ ശക്തിപ്പെടുത്തി. ഫാ. ജയിംസ് മാമ്മൂട്ടിൽ ഒ. ഐ. സി , ഫാ. വർഗീസ് വിനയാനന്ദ് ഒ. ഐ. സി,. സിജു ഒ. ഐ. സി., ഫാ. ഗീവർഗീസ് ഒ. ഐ. സി എന്നിവരുടെ പ്രവർത്തനങ്ങൾ പഞ്ചാബിനെ ശക്തിപ്പെടുത്തുന്നു.

വന്ദ്യ ലൂയിസ് മൂലവിട്ടിലച്ചൻ ഒ. ഐ.സി. രക്തസാക്ഷിത്വം വരിച്ച നാഗ്പൂരിലൂടെയാണ് യാത്ര. 1960 മുതൽക്കെയുള്ള മലങ്കര കൂട്ടായ്മ ജോൺ ബെർക്ക്മെൻസച്ചന്റെ നേതൃത്വത്തിൽ കൂടുതൽ ശക്തിപ്പെട്ടു. പിന്നിട് ഫാ. സാം പതാക്കൽ ഈ കൂട്ടായ്മയെ കൂടുതൽ ശക്തിപ്പെടുത്തി. ഫാ. മാത്യുവിനുശേഷം ഫാ. ജോർജ്ജ് ആലുമ്മൂട്ടിൽ പുതിയ ഉയരങ്ങളിലേക്കിതിനെ നയിക്കുന്നു.

യാത്ര ഡൽഹിയിലെത്തുമ്പോൾ ഒരു രൂപതയുടെ സംവിധാനങ്ങളുടെ പച്ചപ്പ് നമുക്ക് കാണാനാകും. യൂഹാനോൻ പിതാവിന്റെയും തിമോത്തിയോസ് പിതാവി



ന്റെയും കരുതൽ ഏറെ അനുഭവിച്ച ഈ കൂട്ടായ്മയെ ശക്തമായ അല്മായ നേതൃത്വം ആദ്യകാലങ്ങളിൽ മുന്നോട്ട് നയിച്ചു. തിരുവല്ലയിലെ ഫാ. എബ്രഹാം കളക്കുടി സി.ബി. സി.ഐ യിൽ പ്രവർത്തിക്കുന്ന കാലം മുതൽക്കേ ഈ സമൂഹത്തെ വളർത്തുന്നതിനുള്ള സംരഭങ്ങൾ ആരംഭിച്ചു. മാമ്മച്ചനച്ചനെന്നു സ്നേഹപൂർവ്വം വിശേഷപ്പിക്കപ്പെടുന്ന കൂറിലോസ് പിതാവും പിന്നീട് സ്തേഫാനോസ് പിതാവും ഫരീദാബാദിൽ താമസിച്ചു കൊണ്ട് ഡൽഹിയിലെ പ്രവർത്തനങ്ങൾക്ക് നെടുനായകത്വം വഹിച്ചു. കുറെക്കൂടി ക്രമീകൃതവും ശക്തവുമായ രിതിയിൽ കൂട്ടായ്മയെ ഫാ. ചെറിയാൻ താഴമണ്ണിൽ നയിച്ചു. കുറെക്കൂടി സംഘടനാത്മകമായ പ്രവർത്തനം ഇക്കാലത്തിലുണ്ടായി. വ്യക്തിഗത പാരിഷുകൾ എന്ന സ്ഥാനം പല കൂട്ടായ്മകൾക്കും ലഭ്യമായത് ഇക്കാലത്താണ്. ഫാ.ചെറിയാൻ മാമ്പ്രക്കുഴി, ഫാ. എബ്രഹാം വെട്ടുപറമ്പിൽ എന്നിവർ തുടർന്നും ഈ കൂട്ടായ്മയെ നയിക്കുകയുണ്ടായി. ബർക്കമെൻസച്ചൻ, ഫാ. തോമസ്കുട്ടി പതിനെട്ടിൽ, ഫാ. വർഗീസ് അങ്ങാടിയിൽ, ഫാ. ജോളി കരിമ്പിൽ, ഫാ.ബാബു മൂത്താന്റേത്ത്, ഫാ. അലക്സ് കണ്ണമല, ഫാ. രഞ്ജിത്ത് ആലുങ്കൽ, ഫാ. ജോസഫ് വാളപറമ്പിൽ, നൈനാൻ ചക്കാലപ്പടിക്കൽ, ഫാ. കുര്യാക്കോസ് നെല്ലാട്ട്, ഫാ. വർഗീസ് മഠത്തിൽകുന്നത്ത്, ഫാ. അജി എന്നിവരുടെയും മറ്റ് അനേകം വൈദികരുടേയും പ്രവർത്തനങ്ങൾ നെബ്സാറായ്, മയൂർ വിഹാർ, ഗാസിയാബാദ്, വെസ്റ്റ് ഡൽഹി, ഫരീദാബാദ്, ജസോള, ദിൽസാദ് ഗാർഡൻ, തുടങ്ങിയ ധാരാളം കൂട്ടായ്മകൾ രൂപംകൊണ്ടു.

യാത്ര നാസിക്ക്- ഔറംഗബാദ് വഴി. 1990 കളുടെ ആദ്യ കാലത്ത് ബർക്ക്മെൻസച്ചന്റെ ശ്രമഫലമായി നാസിക്കുലും ഔറംഗബാദിലും മലങ്കര കൂട്ടായ്മകൾ രൂപംകൊണ്ടു. ആശ്രമവൈദികരുടെ കരുതലും പ്രവർത്തനവും ഇതിനെ രണ്ടും പച്ചപിടിപ്പിച്ചു. ഫാ. ജറോം ഒ. ഐ. സി., ഫാ, ഗീവർഗീസ് പാലവിള ഒ. ഐ. സി.,ഫാ. ജോർജ്ജ് അയ്യനേത്ത് ഒ. ഐ. സി., ഫാ.ജോയേൽ ഒ. ഐ. സി., ഫാ. കുര്യൻ ഒ. ഐ. സി., ഫാ. ജോസഫ് വട്ടപ്പറമ്പിൽ ഒ. ഐ. സി., ഫാ.ജോസഫ് കുറവൻകട ഒ. ഐ. സി., ഫാ. ജോസഫ് വട്ടവന ഒ. ഐ. സി., ഫാ ജയിംസ് മാമ്മൂട്ടിൽ ഒ. ഐ. സി.,ഫാ. ആന്റണി പടിപ്പുരയ്ക്കൽ ഒ. ഐ. സി., ഫാ. വിനീത് പോൾ ഒ. ഐ. സി., ഫാ. ജോസഫ് ഒ. ഐ. സി., ഫാ. ആലുമ്മൂട്ടിൽ, വന്ദ്യ അപ്രേം റമ്പാൻ, ഫാ. വിശാഖം സ്കറിയ എന്നിവരെ ഈ സമൂഹം നന്ദിയോടെ ഓർക്കുന്നു.

ഒറീസയിലെ കാലാഹന്ദി എന്ന സ്ഥലത്തുകൂടി യാത്ര ചെയ്യുമ്പോൾ മലങ്കരയുടെ പുതിയ മിഷനെ പരിചയപ്പെടുന്നു. ഫാ. ദേവസ്യ തുടങ്ങിവച്ച പ്രേഷിത പ്രവർത്തനം ഫാ. വർഗീസ് വാലിക്കോടത്ത് തുടരുന്നു. അതിന്റെ അലയടികൾ കാലഹന്ദിയിലും നബറാങ്ങ്പുരിലും പുതിയ കൂട്ടായ്മകളായി രൂപം പ്രാപിക്കുന്നു. യാത്ര അവസാനിക്കാറായി. കൊൽക്കത്തായിലൂടെയുള്ള യാത്രയോടുകൂടി. തങ്ങളത്തിലച്ചനും സി. എം. ഐ അച്ചന്മാരും ആദ്യ കാലത്തിൽ പരിപാലിച്ച കൊൽക്കത്ത...!!! 1990 കളിൽ സെബാസ്റ്റ്യൻ കുറ്റിക്കാട്ടിൽ ഒ. ഐ. സി., സ്ഥലം വാങ്ങനാനുള്ള നടപടികൾ ആരംഭിച്ചതോടെയും ഫാ. മരിയദാസ് ഒ. ഐ. സി., അത് പൂർത്തീകരിക്കുകയും ചെയ്തതോടെ കൂട്ടായ്മയുടെ പ്രവർത്തനങ്ങൾ ശക്തമാകാൻ തുടങ്ങി. മരിയദാസച്ചൻ വികാരിയായുള്ള രണ്ടു വർഷങ്ങൾ കൊൽക്കത്താ മിഷന്റെ സുവർണ്ണകാ



ലമായാണ് വിശേഷിപ്പിക്കപ്പെടുന്നത്. തുടർന്ന് ഫാ. ജേക്കബ് ഇട്ടിത്തടത്തിൽ ഒ. ഐ. സി., ഫാ. മാത്യു പാറയ്ക്കൽ ഒ. ഐ. സി.,ഫാ. ജയിംസ് മാമ്മൂട്ടിൽ ഒ. ഐ. സി.,ഫാ. സിറിൾ ഒ. ഐ. സി., ഫാ. ടൈറ്റസ് ജോൺ ഒ. ഐ. സി.,ഫാ. ജേക്കബ് ദയാനന്ദ് ഒ. ഐ. സി., ഫാ. ഗീവർഗീസ് കോയിക്കലേത്ത് ഒ. ഐ. സി., എന്നിവരുടെ പ്രവർത്തനങ്ങൾ മേഖലയെ കൂടുതൽ ശക്തമാക്കി.

കേരളത്തിനു പുറത്തെ മലങ്കര കൂട്ടായ്മകളിലൂടെയുള്ള യാത്ര ഇവിടെ അവസാനിക്കുന്നു. മാർ ഈവാനിയോസ് കാലങ്ങൾക്കുമുമ്പേ കണ്ട സ്വപ്നം സഫലമായി എന്ന ചാരിതാർത്ഥ്യത്തോടെ.... ഈ സ്വപ്നത്തിനായി വിയർപ്പൊഴുക്കിയ മൺറഞ്ഞ പിതാക്കന്മാരുടെയും വൈദികരുടെയും സന്യാസി സന്യാസിനികരുടെയും അല്മായരുടെയും ഓർമ്മകൾക്കുമുൻപിൽ കൃതഞ്ജതയുടെയും പ്രാർത്ഥനയുടെയും നറുമലരുകൾ നേദിക്കുകയും ഇവയുടെ വളർച്ചയ്ക്കായി കണ്ണീരോടെ വിയർപ്പൊഴുക്കിയ എല്ലവരെയും ചരിത്രത്തിന്റെ ഗതിവിഗതികളിൽ വസ്മരിക്കപ്പെട്ടുപോയവരെയും നന്ദിയോടെ സ്മരിക്കുകയും ചെയ്യുന്നു.

# മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ ഇന്ത്യയാകമാനമുള്ള അജപാലനാധികാരവും നൈയാമിക വശങ്ങളും



റവ. ഡോ. ജോർജ് തോമസ് കൊച്ചുവിളയിൽ



നവസുവിശേഷവൽക്കരണത്തിന്റെ പാതയിൽ ആഗോളസഭ മുന്നേറുമ്പോൾ, സുവിശേഷവൽക്കരണത്തിന്റെ പുതിയ പന്ഥാവുകൾ വെട്ടിത്തെളിച്ചുകൊണ്ട് ദൈവം മലങ്കര സുറിയാനി കത്തോലിക്കാസഭയെ പ്രത്യേകമായി ഈ കാരുണ്യവർഷത്തിൽ പുതിയ വയലേലകളിലേക്ക് വിളിക്കുകയാണ്. പുതിയ രണ്ടു ഭദ്രാസനങ്ങൾ പരിശുദ്ധ സിംഹാസനം കല്പിച്ച് നൽകുന്നതിലൂടെ രാജ്യത്താകമാനം അജപാലനാധികാരം നൽകികൊണ്ട് മലങ്കരസഭയെ ചരിത്രപരമായ നിയോഗത്തിലേക്ക് നയിക്കുകയാണ്. പുതിയ ഒരു ഭദ്രാസനവും ഒരു എക്സാർക്കേറ്റും സഭയ്ക്ക് ലഭ്യമായതോടെ നമുക്ക് കൈവരുന്ന അധികാരത്തിന്റെ നൈയാമികവശങ്ങൾ വിശകലനം ചെയ്യുകയാണിവിടെ.

വൈദികരുടെ സഹകരണത്തോടെ അജപാലന ധർമ്മം നടത്താനായി മെത്രാനെ ഭരമേൽപിച്ചിരിക്കുന്ന ദൈവജനത്തിന്റെ ഭാഗവും, അതിന്റെ ഇടയനോട് ചേർന്നുനിന്നുകൊണ്ട്, വി. കുർബാനയിലൂടെയും സുവിശേഷത്തിലൂടെയും പരിശുദ്ധാത്മാവിനാൽ ഒന്നിച്ചു ചേർക്കപ്പെട്ടും, ഏകവും വിശുദ്ധവും കാതോലികവും ശ്ലൈഹികവുമായ ക്രിസ്തുവിന്റെ സഭ യഥാർത്ഥത്തിൽ സന്നിഹിതവും പ്രവർത്തനനിരതവും ആയിരിക്കുന്ന ഒരു പ്രാദേശികസഭ (Particular Church) യാണ് ഒരു ഭദ്രാസനം (പൗരസ്ത്യ കാനൻ നിയമസംഹിത (CCEO c.177). ആഗോളകത്തോലിക്കാസഭയിൽ 640 അതിഭദ്രാസനങ്ങളും 2206 ഭദ്രാസനങ്ങളും നിലവിലുണ്ട്. ഇതിൽ ഭൂവിസ്തൃതിയിൽ ഏറ്റവും വലിയ ഭദ്രാസനങ്ങളിൽ ഒന്നായി ഗുഡ്ഗാവ് ഭദ്രാസനം മാറുന്നു. വടക്കുകിഴക്കൻ പ്രദേശങ്ങളിലെ 22 സംസ്ഥാനങ്ങളിലായിട്ടാണ് ഗുഡ്ഗാവ് ഭദ്രാസനം വ്യാപിച്ചു കിടക്കുന്നത്.

പൂനെ-കട്കി എകാസാർക്കേറ്റ് ആകട്ടെ, കേരളം ഒഴികെയുള്ള 6 സംസ്ഥാനങ്ങളിലായിട്ടാണ് നിലനിൽക്കുന്നത്. പൗരസ്ത്യ കാനൻ നിയമസംഹിത അനുസരിച്ച്, ഒരു ഭദ്രാസനത്തിന്റെ സ്ഥാനത്തേയ്ക്ക് ഉയർത്തപ്പെടാത്തതായ, അതേസമയം ഭദ്രാസനസ്ഥാപനത്തിനുള്ള ഒരുക്കം എന്ന നിലയിൽ അതിനോടു സാദൃശ്യമുള്ളതായ, ദൈവജനത്തിന്റെ ഒരു ഭാഗം ഉൾപ്പെടുന്ന സ്ഥലത്തെ എക്സാർക്കി എന്നും അവിടുത്തെ വൈദികമേലദ്ധ്യക്ഷനെ എക്സാർക്ക് എന്നു വിളിക്കുന്നു (CCEO, c:310) എക്സാർക്ക് തന്റെ എക്സാർക്കേറ്റിന്റെ സ്ഥാപനകല്പനയിൽ പറഞ്ഞിരിക്കുന്ന വിധത്തിൽ തന്നെ നിയമിച്ച ആളിന്റെ (മാർപാപ്പാ/പാത്രിയാർക്കീസ്/മേജർ ആർച്ചുബിഷപ്പ്) പേരിലോ തന്റെ സ്വന്തം പേരിലോ ഭരിക്കുന്നു (CCEO c.312). എക്സാർക്കേറ്റിന്റെ ഭരണകാര്യങ്ങൾ പൊതുവെ ഭദ്രാസനഭരണം പോലെയാണ് നടത്തുന്നത് (CCEO c.313).

മലങ്കര കത്തോലിക്കാസഭയുടെ അതിർത്തിക്കു പുറത്തുള്ള ഭദ്രാസനത്തിലെയും എക്സാർക്കേറ്റിലേയും മെത്രാന്മാരെ നിയമിക്കുന്നത് മാർപാപ്പയാണ് (CCEO c.181 § 2). ഇതിനായി പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ് മൂന്നു പേരുടെ പാനൽ കതോലിക്കാബാവായിലൂടെ മാർപാപ്പയ്ക്ക് നൽകേണ്ടതുണ്ട് (CCEO c.149). മാർപാപ്പ ഈ പാനലിൽ നിന്നോ ഇതിനുപുറത്തു നിന്നോ മെത്രാന്മാരെ നിയമിക്കുന്നു.

രാജ്യമൊട്ടുക്കും അജപാലനാധികാരം നൽകുന്നതിലൂടെ മലങ്കരസഭയ്ക്ക് ചരിത്രപരമായി ഉണ്ടായിരുന്ന നൈയാമിക അധികാരം പുനരുജ്ജീവിപ്പിച്ച് നൽകുകയാണ് പരിശുദ്ധ സിംഹാസനം. മലങ്കര കത്തോലിക്കാ

സഭയുടെ തലവനും പിതാവുമായ കാതോലിക്കാബാവാ, "The Metropolitan of All India" എന്ന ശീർഷകത്തിന് അർഹനാണ് എന്ന് മലങ്കര കത്തോലിക്കാ സഭയുടെ പ്രത്യേക നിയമങ്ങൾ കാനൻ 18 പ്രസ്താവിക്കുന്നു (മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ പ്രത്യേക നിയമസംഹിത (CPCSMCC c.18). ഇന്ത്യ ആകമാനം അജപാലന അധികാരം ലഭിച്ചതോടെ ഈ കാനൻ അന്വർത്ഥമായിരിക്കുന്നു. മാർതോമ്മാ ക്രിസ്ത്യാനികളുടെ തലവൻ, "ഇന്ത്യയുടെ മെത്രാപ്പോലീത്താ" എന്ന ശീർഷകത്തിൽ അറിയപ്പെടുകയും ഇതേ ശീർഷകത്തിൽതന്നെ ഒപ്പിട്ടിരുന്നതായും ചരിത്രരേഖകൾ സാക്ഷിക്കുന്നു. പുത്തൻകൂർ വിഭാഗത്തിന്റെ തലവനും "Metropolitan of All India" എന്ന ശീർഷകം ഉപയോഗിച്ചിരുന്നു. ഇത് ഭാരതമാകമാനം മലങ്കര സഭയുടെ തലവനുണ്ടായിരുന്ന അധികാരമാണ് സൂചിപ്പിക്കുന്നത്.

കത്തോലിക്കാസഭയുമായുള്ള പുനരൈക്യം മുതൽ ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനി ആഗ്രഹിക്കുകയും പരിശ്രമിക്കുകയും ചെയ്ത രണ്ടു കാര്യങ്ങളാണ്. കാതോലിക്കാബാവാ നേതൃത്വം നൽകുന്ന സുന്നഹദോസിനാൽ ഭരിക്കപ്പെടുന്ന ഭരണസംവിധാനവും ഭാരതം മുഴുവൻ സുവിശേഷം പ്രസംഗിക്കാനും അജപാലനം നടത്തുവാനുമുള്ള അവകാശവും. 2005-ൽ വി. ജോൺപോൾ രണ്ടാമൻ മാർപാപ്പ, അന്ത്യോക്യൻ പാരമ്പര്യം അഭംഗുരം കാത്തുസൂക്ഷിക്കുന്ന, അതിശീഘ്രം വളരുന്ന വ്യക്തിഗതസഭയായ മലങ്കര കത്തോലിക്കാ സഭയെ ഒരു മേജർ ആർക്കിഎപ്പിസ്കോപ്പൽ സഭയായി ഉയർത്തിയതിലൂടെ മലങ്കരസഭയുടെ തലവൻ പാത്രിയാർക്കീസിന് അടുത്ത നൈയാമിക അവകാശങ്ങളുള്ള സഭാതലവനായി മാറി. മലങ്കര സഭയുടെ പാരമ്പര്യത്തിന്റെ പിൻബലത്തിലും പ്രത്യേക നിയമങ്ങളുടെ വിവക്ഷയിലൂടെയും കാതോലിക്കാബാവാ നേതൃത്വം നൽകുന്ന പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ് ഭരണം നടത്തുന്നു. എന്നാൽ ഭാരതം മുഴുവനുമുള്ള അജപാലനാധികാരവും, സുവിശേഷം പ്രസംഗിക്കാനുള്ള അവകാശവും നല്കപ്പെട്ടിരുന്നില്ല. ഇക്കാര്യങ്ങൾക്കായി ലത്തീൻ സഭയിലെ വിവിധ രൂപത മെത്രാൻമാരുടെ അനുവാദവും കരുതലും ആവശ്യമായിരുന്നു (CCEO c. 916 § 5). ലത്തീൻസഭയുടെ ലേബലിൽ മാത്രമേ സുവിശേഷം പ്രസംഗിക്കാൻ അനുവാദം ഉണ്ടായിരുന്നുള്ളൂ. എന്നാൽ രാജ്യം മുഴുവൻ അജപാലനാധികാരം ലഭിക്കുന്നതിലൂടെ, മലങ്കര സഭയുടെ പൈതൃകത്തിലും പാരമ്പര്യത്തിലും ക്രിസ്താനുഭവം പങ്കുവയ്ക്കാനും മലങ്കര സഭയുടെ ആരാധനാക്രമം പരിപാലിക്കാനും സാധിക്കുന്നു എന്നുള്ളത് ഒരു ചരിത്രനേട്ടമാണ്. ആഗോള കത്തോലിക്കാസഭയുടെ അമൂല്യമായ സമ്പത്താണ് ഓരോ വ്യക്തിഗതസഭയുടെയും ആരാധനാക്രമവും പാരമ്പര്യങ്ങളും നിയമങ്ങളും. 23 വ്യക്തിഗതസഭകളുടേയും ആരാധനാക്രമവും പാരമ്പര്യങ്ങളും ആഗോള കത്തോലിക്കാസഭയുടെ അലങ്കാരവും തനിമയുമായി മാറുന്നു. ഈ തനിമയ്ക്ക് മാറ്റുകൂട്ടാൻ പുതിയ നൈയാമിക ക്രമീകരണം സഹായിക്കും എന്നുള്ളതിൽ സംശയമില്ല.

പുതിയ ഭദ്രാസനവും എക്സാർക്കേറ്റും മലങ്കര കത്തോലിക്കാ സഭയുടെ അതിർത്തിക്ക് (Proper Territory) പുറത്താണെങ്കിലും പൗരസ്ത്യകാനൻ നിയമസംഹിതയ്ക്കൊപ്പം മലങ്കര കത്തോലിക്കാസഭയുടെ പ്രത്യേക നിയമങ്ങളും അനുസരിച്ചാണ് ഭരിക്കപ്പെടേണ്ടത്. സാധാരണഗതിയിൽ പേട്രിയാർക്കൽ/മേജർ ആർക്കി എപ്പിസ്കോപ്പൽ സഭയുടെ സുന്നഹദോസ് പാസാക്കുന്ന നിയമങ്ങൾ ആ സഭയുടെ ശരിയായ അതിർത്തിക്കുള്ളിൽ മാത്രമേ ബാധകമാവുകയുള്ളൂ (CCEO c. 150 § 2). എന്നാൽ ഈ നിയമങ്ങൾ പരിശുദ്ധ സിംഹാസനം അംഗീകരിച്ച നിയമങ്ങൾ ആണെങ്കിൽ അവ ലോകം മുഴുവൻ ബാധകമാണ് (CCEO c.150 § 3). മലങ്കര കത്തോലിക്കാസഭയുടെ പ്രത്യേക നിയമങ്ങൾ 2011 സെപ്റ്റംബർ 7-ന് പരിശുദ്ധ സിംഹാസനം അംഗീകരിക്കുകയും ഈ അംഗീകാരത്താൽ "Pontifical Particular Law" എന്നു വിശേഷിപ്പിക്കാവുന്ന നിയമസംഹിതമായി മാറുകയും ചെയ്തു. ഈ നിയമങ്ങൾ 2012 മാർച്ച് 10-ാം തീയതി മോറാൻ മോർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവാ വിളംബരം ചെയ്യുകയും ഇത് 2012 മെയ് 27 മുതൽ പ്രാബല്യത്തിൽ വരുകയും ചെയ്തു. പ്രത്യേക നിയമങ്ങൾ തന്റെ ഭദ്രാസനത്തിൽ പ്രാബല്യത്തിൽ വരുത്താൻ ഭരണസീമയ്ക്ക് പുറത്തുള്ള ഭദ്രാസനാദ്ധ്യക്ഷന്മാർക്ക് സ്വാതന്ത്ര്യമുണ്ട് (CCEO c.150 § 2). എന്നാൽ മലങ്കര സഭയുടെ പ്രത്യേക നിയമങ്ങൾ പരിശുദ്ധ സിംഹാസനത്താൽ അംഗീകരിക്കപ്പെട്ടതായതിനാൽ എല്ലാ ഭദ്രാസനങ്ങൾക്കും ഇത് ബാധകമായിരിക്കും.

അതിർത്തിക്കുള്ള പുറത്തുള്ള പുതിയ ഭദ്രാസന അദ്ധ്യക്ഷന്മാരും മലങ്കര കത്തോലിക്കാസഭയുടെ എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ അംഗങ്ങളാണ് (CCEO c. 150 § 1).

ഇതുവരെ ഓരോ പ്രദേശത്തെയും ലത്തീൻ സഭയുടെ ക്രമീകരണങ്ങൾക്ക് വിധേയപ്പെട്ടു മാത്രമേ ഒരു മലങ്കര കത്തോലിക്കാ വിശ്വാസിക്ക് തന്റെ വിശ്വാസം ജീവിക്കാൻ സാധിച്ചിരുന്നുള്ളൂ. ഒരു മേൽപട്ടക്കാരന്റെ നേതൃത്വത്തിൽ മലങ്കരയുടെ തനിമയിൽ ദൈവത്തെ ആരാധിക്കുവാൻ കൂട്ടായ്മകളും ഇടവകയും ഇന്ത്യയിലെവിടെയും യഥേഷ്ടം സ്ഥാപിക്കാൻ ഇനി മലങ്കര സഭയ്ക്ക് സാധിക്കും.

അതിവിശാലമായ രണ്ടു ഭദ്രാസനങ്ങളിലും അജപാലനവും സുവിശേഷ പ്രഘോഷണവും അതിവേഗം ക്രമീകരിച്ച് ജീവിക്കാൻ നമ്മുടെ വിശ്വാസികൾക്ക് സാധിക്കണം. വിളഭൂമിയേറെ ആയതിനാൽ ശുശ്രൂഷകരെ ഏറെ ലഭിക്കാനും നിയമപരമായി ലഭിച്ചിരിക്കുന്ന അധികാരവും അവകാശങ്ങളും സഭയുടെ കെട്ടുപണിക്കായി ഉപയോഗിക്കുവാനും ദൈവം നമ്മെ പ്രാപ്തരാക്കട്ടെ.

സാർവ്വത്രിക സഭാകൂട്ടായ്മയിൽ ഒരു വ്യക്തിഗതസഭയായി വളർന്ന്, വിടർന്ന് പരിമളം പരത്തിയ സഭയ്ക്ക് ഇന്ത്യ മുഴുവനും അജപാലനാധികാരം കൈവന്നത് ദൈവാനുഗ്രഹത്തിന്റെ നീരൊഴുക്കന്നല്ലാതെ എന്ത് പറയാൻ? ഇന്ത്യ മുഴുവൻ സുവിശേഷപ്രഘോഷണം നടത്താൻ ദൈവം തിരഞ്ഞെടുത്ത ആദ്യ പൗരസ്ത്യ സഭയായും മലങ്കര കത്തോലിക്കാ സഭ മാറുന്നു. ഈ ദൈവകാരുണ്യത്തിനു മുമ്പിൽ നമുക്ക് നമ്രശിരസ്കരായിരിക്കാം.

# ബഥനി സന്യാസിനീ സമൂഹം ബാഹ്യകേരള മിഷനിൽ



റവ. സി. ബഞ്ചമിൻ എസ്.ഐ.സി.
മദർ ജനറൽ, ബഥനി സന്യാസിനീ സമൂഹം

സർവ്വശക്തനായ ദൈവം മലങ്കര സുറിയാനി കത്തോലിക്കാ സഭയിൽ ഈ കാലഘട്ടത്തിൽ നൽകികൊണ്ടിരിക്കുന്ന നിരവധിയായ നന്മകൾ ഓർത്ത് ദൈവത്തിന് നന്ദി പറയുന്നു. ഭാരതത്തെ മുഴുവൻ സുവിശേഷ വെളിച്ചത്തിലേക്ക് ആനയിക്കുക എന്നത് ദൈവദാസൻ ആർച്ചുബിഷപ്പ് മാർ ഈവാനിയോസ് പിതാവിന്റെ ആഗ്രഹവും പ്രാർത്ഥനയുമായിരുന്നു. അതിനുവേണ്ടി ദൈവം തുറന്നു തന്ന വലിയ ഈ അനുഗ്രഹത്തെ ഓർത്ത് ദൈവത്തെ സ്തുതിക്കുകയാണ്. ഡൽഹി ഗുഡ്ഗാവ് കേന്ദ്രമാക്കി ഡൽഹി രൂപതയും പൂനായിൽ കട്കി കേന്ദ്രമാക്കി എക്സാർക്കേറ്റും രൂപീകരിക്കപ്പെടുവാനുള്ള പരിശുദ്ധ പിതാവ് ഫ്രാൻസിസ് മാർപാപ്പായുടെ പ്രഖ്യാപനം ഹൃദയം നിറഞ്ഞ സന്തോഷത്തോടെയാണ് ശ്രവിച്ചത്. ഇതിന്റെ പിന്നിൽ പ്രവർത്തിച്ച സഭയുടെ തലവനും പിതാവുമായ കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാ ബാവായെ അങ്ങേയറ്റം അഭിനന്ദിക്കുകയും പിതാവിന് നല്ല നന്മകളും നേരുകയും ചെയ്യുന്നു. അതുപോലെ തന്നെ ഭാരത സുവിശേഷവത്കരണം എന്ന വലിയ നിയോഗത്തിൽ ഇടയന്മാരായി നിയുക്തരായിരിക്കുന്ന അഭിവന്ദ്യ ബർണ്ണബാസ് പിതാവിനും അന്തോണിയോസ് പിതാവിനും അഭിനന്ദനങ്ങളും ആശംസകളും പ്രാർത്ഥനയും അർപ്പിക്കുന്നു.

**പ്രാരംഭപ്രവർത്തനങ്ങൾ**

ETRI ലെ മിഷൻ പ്രവർത്തനങ്ങളിൽ ആരംഭകാലം മുതലെ അജപാലകരോടൊപ്പം സുവിശേഷ പ്രവർത്തനങ്ങളിൽ ബഥനി സന്യാസിനി സമൂഹം അതീവ താല്പര്യത്തോടെ പങ്കെടുത്തിരുന്നു. ആരംഭകാലഘട്ടത്തിൽ വളരെ ത്യാഗവും ബുദ്ധിമുട്ടും ഉണ്ടായിരുന്നുവെങ്കിലും അവയെല്ലാം ഇന്ന് സന്തോഷത്തിന്റെയും നന്ദിയുടേയും സ്മരണകളായി നിലകൊള്ളുന്നു. ഓരോ ഭവനത്തിലും ബൈബിളും പ്രാർത്ഥന പുസ്തകവും ഉണ്ടായിരിക്കുവാനും പ്രാർത്ഥനഗ്രൂപ്പുകളിൽ പങ്കെടുക്കുവാൻ അവരെ പ്രോത്സാഹിപ്പിക്കുവാനുമായി നടത്തിയിട്ടുള്ള ഭവനസന്ദർശനങ്ങൾ ഒന്നും പാഴ്വേലയായി തീർന്നില്ല. നമുക്കു നമ്മുടേതായ മലങ്കര ദൈവാലയങ്ങൾ ഇല്ലാതിരുന്ന ആ കാലഘട്ടങ്ങളിൽ പ്രാർത്ഥനായോഗങ്ങളും സ്ത്രീസമാജങ്ങളും, സണ്ടേസ്കൂളും നടത്തുവാൻ ഓരോരോ വീടുകളിൽ സന്തോഷത്തോടെ മലങ്കരമക്കൾ ഇടം നൽകി. ആ തീക്ഷ്ണതയൊക്കെ അവരെ വിശ്വാസത്തിൽ ആഴപ്പെടുത്തി. യാത്രാസൗകര്യം കുറവായിരുന്ന സ്ഥലങ്ങളിൽ അവരുടെ ഭവനങ്ങളിൽ ഭക്ഷണം നൽകി താമസമൊരുക്കി.

കുടുംബങ്ങളിൽ മാതാപിതാക്കൾ രണ്ടുപേരും അധ്വാനിച്ചാൽ മാത്രമെ കുടുംബം മുമ്പോട്ടു കൊണ്ടു പോകുവാൻ സാധിച്ചിരുന്നുള്ളൂ. ആ സാഹചര്യത്തിൽ മിഷൻ പ്രവർത്തനങ്ങൾ രാത്രികാലങ്ങളിലാണ് പലപ്പോഴും നടത്തിയിരുന്നത്. പ്രതികൂല കാലാവസ്ഥകളുടെ ബുദ്ധിമുട്ടുകളൊന്നും പരിഗണിക്കാതെ യേശുവിനു വേണ്ടി മഴയും മഞ്ഞും ചൂടും സഹിക്കുന്നത് ഒരു ഭാഗ്യമായി കരുതി. ഓരോ കുടുംബത്തിനും വേണ്ടി ഹൃദയത്തിൽ ഉള്ളുനിറയെ പ്രാർത്ഥനയായിരുന്നു. ജാതിമത വ്യത്യാസമന്യേ ഓരോ വീടും കയറിയിറങ്ങിയിരുന്നു. വലിയ നോമ്പുകാലങ്ങളിൽ ഓരോരോ ഭവനങ്ങളിലായി 50 ദിവസവും സന്ധ്യാപ്രാർത്ഥനയ്ക്കായി സിസ്റ്റേഴ്സ് പോയിരുന്നു. അതതു ദിവസത്തെ തിരുവചന ഭാഗത്തെ അടിസ്ഥാനമാക്കി അവർക്ക് ക്ലാസ്സുകൾ നൽകി. ഈ രംഗങ്ങളിലെല്ലാം ബഹു. വൈദീകർ വേണ്ടത്ര പ്രോത്സാഹനവും പ്രവർത്തന സ്വാതന്ത്ര്യവും നൽകി സിസ്റ്റേഴ്സിനെ സഹായിച്ചിരുന്നു. അതുപോലെ സിസ്റ്റേഴ്സിനെ രാത്രികാലങ്ങളിൽ സുരക്ഷിതരായി ഭവനങ്ങളിൽ എത്തിക്കുന്ന കാര്യങ്ങളിലും വൈദികർ ശ്രദ്ധപതിച്ചിരുന്നു. വൈദികരും സിസ്റ്റേഴ്സും ഒന്നിച്ചുചേർന്നു നടത്തിയ ഈ പ്രവർത്തനങ്ങൾ ജനങ്ങൾക്ക് വലിയ ശക്തിയും ഉന്മേഷവും പകർന്നിരുന്നു. ആദിമ ക്രൈസ്തവ സഭ



വളർന്നത് രക്തസാക്ഷികളുടെ ചുടുനിണം വീണമണ്ണിലാണെങ്കിൽ ETRI യുടെ മിഷൻ കേന്ദ്രങ്ങൾ വളർന്നിട്ടുള്ളത് ആദ്യപ്രവർത്തകരുടെ പ്രാർത്ഥനയുടെ കണ്ണുനീരും അദ്ധ്വാനത്തിന്റെ വിയർപ്പുതുള്ളികളും വീണമണ്ണിലാണ്.

## വളർച്ചയുടെ ഘട്ടത്തിലേക്ക്

ഇന്നു സന്തോഷത്തോടും അഭിമാനത്തോടും നമുക്കു പറയാം ETRI യിൽ നമുക്ക് പലയിടങ്ങളിലും പള്ളികളും, സ്കൂളുകളും, സ്ഥാപനങ്ങളും ഉയർന്നു. ഇന്ന് ബഥനി സിസ്റ്റേഴ്സിന് ബാഹ്യകേരളത്തിൽ ഡൽഹി, ഫരീദബാദ്, ബോംബെ, പൂനാ, മദ്രാസ്, കൽക്കത്ത, ഭോപ്പാൽ, ഭിലായ്, സെക്കന്ദ്രബാദ്, നാസിക്, ബാംഗ്ലൂർ, ഒറീസാ എന്നിവിടങ്ങളിലായി മഠങ്ങൾ, സ്കൂളുകൾ, ഹോസ്റ്റലുകൾ എന്നിവയെല്ലാമുണ്ട്. ജാതിമത വ്യത്യാസമെന്യേ അനേകർ നമ്മുടെ പക്കലേക്കു വരുവാൻ വിദ്യാഭ്യാസ സ്ഥാപനങ്ങൾ വഴിയൊരുക്കി, നമ്മുടെ സ്കൂളുകളിൽ പഠിപ്പിക്കുന്ന ടീച്ചേഴ്സും പഠിക്കുന്ന കുട്ടികളും യേശുവിനെ അറിയുവാനും സ്നേഹിക്കുവാനും ഇടയായി. മൂലല്യാധിഷ്ഠിതമായ വിദ്യാഭ്യാസം നൽകുവാൻ സിസ്റ്റേഴ്സ് എപ്പോഴും ശ്രദ്ധിച്ചിരുന്നു. ജീവിതത്തിന്റെ പ്രതിസന്ധികളിലും അനേകർ ആശ്വാസം തേടി സിസ്റ്റേഴ്സിന്റെ പക്കൽ എത്തുകയും അങ്ങനെ യേശുവിനെ അറിയുവാനും സ്നേഹിക്കുവാനും അവർക്ക് ഇടയാകുകയും ചെയ്തു. ഭവനങ്ങളുടെ ഉള്ളറകളിലേക്ക് കടന്നുചെല്ലുവാനും പല പ്രശ്നങ്ങളും പരിഹരിക്കുവാനും സിസ്റ്റേഴ്സ് അന്നുമിന്നും പരിശ്രമിക്കുന്നു.

അഞ്ചു പ്രോവിൻസുകളിൽ നിന്നായി 50 സിസ്റ്റേഴ്സ് ഇന്ന് വിവിധങ്ങളായ ശുശ്രൂഷാവേദികളിൽ സേവനം ചെയ്യുന്നു. ശുശ്രൂഷാവേദികളും വിപുലമായി. സ്കൂളുകൾ, ഇടവക പ്രവർത്തനങ്ങൾ, മാതൃവേദി, പിതൃവേദി, കാറ്റിക്കിസം ക്ലാസ്സുകൾ, പ്രാർത്ഥനാകൂട്ടായ്മകൾ, യൂത്ത്മിനിസ്ട്രി, സാമൂഹ്യക്ഷേമ പ്രവർത്തനങ്ങൾ, ഇൻഫോർമൽ എഡ്യൂക്കേഷൻ എന്നിങ്ങനെ അനേകരംഗങ്ങളിൽ ബഥനി സിസ്റ്റേഴ്സ് താല്പര്യപൂർവ്വം പ്രവർത്തിക്കുന്നു. എല്ലാറ്റിലും ഉപരിയായി മലങ്കരസഭയുടെ ആരാധനാരീതികളും, ആത്മീയതയും, പാരമ്പര്യങ്ങളും കാത്തുസൂക്ഷിക്കുന്നതിന് മലങ്കരമക്കളെ പഠിപ്പിക്കുകയും ചെയ്യുന്നു.

## പുതിയ കാൽവയ്പ്

ETRI പ്രവർത്തനങ്ങൾ ഒരു കാലഘട്ടം വരെ പ്രധാനമായും ശ്രദ്ധകേന്ദ്രീകരിച്ചിരുന്നത് കേരളത്തിനു പുറത്തുള്ള മലങ്കരമക്കളെ ലക്ഷ്യം വച്ചുകൊണ്ടായിരുന്നു. എന്നാൽ ഇത് അതിലുപരിയായി മുമ്പോട്ടു പോകേണ്ടിയിരിക്കുന്നു. ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ വലിയ ഒരു ദർശനമായിരുന്നു വിജാതീയ മിഷൻ. സ്വർഗ്ഗത്തിലിരുന്ന കൊണ്ട് ആ വന്ദ്യതാതൻ തന്റെ മക്കളിലൂടെ ഈ ദൗത്യം ഭാരതമണ്ണിൽ പ്രാവർത്തികമാക്കുവാൻ മാദ്ധ്യസ്ഥം വഹിക്കുന്നു. അഭിവന്ദ്യ ബർണ്ണബാസ് പിതാവിന്റെ ദൗത്യബോധത്തിന്റെയും പ്രാർത്ഥനയുടേയും ഫലമായി പുതിയ ഒരു കാൽവയ്പ് അദ്ദേഹം നടത്തി. അതാണ് ഇപ്പോൾ ആരംഭിച്ച ഒറീസാ മിഷൻ. പിതാവിന്റെ ഈ ആഗ്രഹവും ദർശനവും ഉൾകൊള്ളുവാൻ ബഥനി സന്യാസിനീ സമൂഹം മുമ്പോട്ടുവന്നു. മൂന്നു സിസ്റ്റേഴ്സ് ഒറീസാ മിഷനിലേക്ക് അയയ്ക്കപ്പെട്ടു. പരിമിതമായ ജീവിതസാഹചര്യങ്ങളിൽ വാടകവീട്ടിൽ അവർ ഒറീസാ മിഷനിൽ പ്രവർത്തനം ആരംഭിച്ചുകഴിഞ്ഞു. ജീവിതസൗകര്യങ്ങളുടെ പരിമിതികളൊന്നും മിഷൻ പ്രവർത്തനങ്ങളുടെ സന്തോഷത്തെ കുറക്കുകയില്ല. യേശുവിനു വേണ്ടി ദാഹിക്കുന്ന ജനം. ഇന്നും യേശുവിനെ അറിയുവാനും സ്നേഹിക്കുവാനും ഉള്ള ഭാഗ്യം ലഭിക്കാത്ത എത്രയോ ലക്ഷങ്ങൾ. "തങ്ങൾ വിശ്വസിച്ചിട്ടില്ലാത്ത ഒരുവനെ അവർ എങ്ങനെ വിളിച്ചപേക്ഷിക്കും. പ്രസംഗകനില്ലാതെ എങ്ങനെ കേൾക്കും? അയയ്ക്കപ്പെടുന്നില്ല എങ്കിൽ എങ്ങനെ പ്രസംഗിക്കും"? (റോമ 10/14-15). ഇനിയും ETRI മിഷന് വളരെയേറെ വളരുവാനും പ്രവർത്തിക്കാനുമുള്ള വേദികളാണുള്ളത്. അനേകർ ദൈവം സ്വരം ശ്രവിക്കാനും ദൈവശുശ്രൂഷയ്ക്കായി മുമ്പോട്ടു വരാനും ഇടയാകട്ടെ. ഇനിയും പല രൂപതകളുടെ വളർച്ചയിലേയ്ക്കും ETRI മിഷൻ വളരുവാൻ ഇടയാകട്ടെ. ബഥനി സന്യാസിനീ സമൂഹത്തിന്റെ മുഴുവൻ ആശംസകളും പ്രാർത്ഥനകളും നേരുന്നു.

# മേരീമക്കൾ ബാഹ്യകേരള മിഷനുകളിൽ



റവ. സി. ജൈൽസ് ഡി.എം.
മദർ ജനറൽ, മേരീമക്കൾ സന്യാസിനീ സമൂഹം



"കർത്താവിന്റെ ആത്മാവ് അവന്റെമേൽ ആവസിക്കും. ജ്ഞാനത്തിന്റെയും വിവേകത്തിന്റെയും ആത്മാവ്, ഉപദേശത്തിന്റെയും ശക്തിയുടെയും ആത്മാവ്, അറിവിന്റെയും ദൈവഭക്തിയുടെയും ആത്മാവ്" (ഇസ്രാ. 11:2).

മലങ്കര സുറിയാനി കത്തോലിക്കാ സഭയെ സംബന്ധിച്ചും പ്രത്യേകമായി ബാഹ്യകേരള മലങ്കര കത്തോലിക്കാ സംവിധാനത്തെ സംബന്ധിച്ചും ഇതിന്റെ നേതൃത്വത്തിൽ ശുശ്രൂഷചെയ്യുന്ന സന്യാസമൂഹങ്ങളെയും, അത്മായരെയും സംബന്ധിച്ചും, ഏറെ പ്രത്യേകമായി മേരീമക്കളെ സംബന്ധിച്ചും ദൈവകൃപയുടെ പ്രത്യേക കരുതലും വാത്സല്യവും ഒഴുകിയിറങ്ങിയതാണ് മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് ഡൽഹി കേന്ദ്രമായി ഗുഡ്ഗാവ് ഭദ്രാസനവും, അതിന്റെ പ്രഥമ മെത്രാപ്പോലീത്താ അഭിവന്ദ്യ ബിഷപ്പ് ജേക്കബ് മാർ ബർണബാസും – പൂന കേന്ദ്രമാക്കി ലഭ്യമായ കട്ക്കി എക്സാർക്കേറ്റും അതിന്റെ പ്രഥമ ഇടയൻ അഭിവന്ദ്യ ബിഷപ്പ് തോമസ് മാർ അന്തോണിയോസും. ഈ നല്ല ഇടയന്മാർക്ക് ഭാരതത്തിലും വിദേശരാജ്യങ്ങളിലും ക്രിസ്തു സുവിശേഷമറിയിച്ചുകൊണ്ട് മാർ തോമാശ്ലീഹാ കൊളുത്തിയ ദീപശിഖ – ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ പുനരൈക്യപാതയിലൂടെ – വന്ദ്യ മോൺ. ജോസഫ് കുഴിഞ്ഞാലിലൂടെയും ബഹു. മദർ മേരി കല്ലറയ്ക്കലിലൂടെയും ഉരുത്തിരിഞ്ഞ സ്ഥലകാലഭേദമില്ലാതെ, ജാതിവ്യവസ്ഥകളില്ലാതെ ദൈവവചനം എവിടെയും എത്തിച്ചുകൊടുക്കാനുള്ള ആഹ്വാനവുമായി തീവ്രതീക്ഷ്ണതയിലോടുന്ന എല്ലാ മേരീമക്കളുടെയും ഹൃദയം നിറഞ്ഞു കവിയുന്ന – പ്രാർത്ഥനാപൂരിതമായ അഭിനന്ദനാശംസകൾ. ദൈവദാസനും പുണ്യപിതാവുമായ മാർ ഈവാനിയോസ് തിരുമേനിയുടെ അഭിലാഷം പൂർത്തികരിച്ചുകൊണ്ട് മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് – ഈ സമർപ്പിതവർഷത്തിൽ – ബാഹ്യകേരള മലങ്കര കത്തോലിക്കാ സഭാശുശ്രൂഷകളാരംഭിച്ച ഭാഗ്യസ്മരണാർഹനായ ആർച്ചുബിഷപ്പ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ ജന്മശതാബ്ദി വർഷത്തിൽ – 2015 നവംബർ 20 മുതലാരംഭിക്കുന്ന ദൈവകരുണാ വർഷത്തിന്റെ മുന്നോടിയായി പരിശുദ്ധ ഫ്രാൻസിസ് പാപ്പാ നൽകിയ ഏറ്റം വിശിഷ്ടമായ സമ്മാനമാണ് ഭാരതം മുഴുവൻ ദൈവവചനം എത്തിച്ചു കൊടുക്കുവാനുള്ള പരിപൂർണ്ണ ഭരണസ്വാതന്ത്ര്യം. അഭിമാനത്തോടെ ആനന്ദതിമിർപ്പോടെ മലങ്കരമക്കൾ ഒന്നായി ദൈവത്തിനു നന്ദിയർപ്പിക്കുന്നു.

**ഡൽഹി കേന്ദ്രമാക്കി ബാഹ്യകേരള മലങ്കര കത്തോലിക്കാ സഭയുടെ ശുശ്രൂഷാവേദിയിൽ – പുതുതായി രൂപം കൊണ്ട ഗുഡ്ഗാവ് ഭദ്രാസനത്തിൽ മേരീമക്കളുടെ സാന്നിദ്ധ്യം.**

ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ സ്വപ്നസാക്ഷാത്കാരത്തിന് 1975-ൽ തന്നെ മേരീമക്കൾ പഞ്ചനദികളുടെ നാട്ടിൽ – ഹിമാലയൻ സാനുക്കളിൽ തങ്ങളുടെ പ്രത്യേകദൗത്യമായ ഭവനസന്ദർശനത്തിലൂടെയുള്ള സുവിശേഷവത്കരണവുമായി എത്തിക്കഴിഞ്ഞിരുന്നു. മാർ ഈവാനിയോസ് തിരുമേനിയുടെയും, സഭാസ്ഥാപകരുടെയും കൂടെ മാർത്താണ്ഡത്ത് മേരീമക്കൾ ആരംഭിച്ച സുവിശേഷവത്കരണം ഇതരവിശ്വാസങ്ങളുടെ തറക്കല്ലായിരുന്ന മാർത്താണ്ഡം പ്രദേശത്തെ കാലാന്തരത്തിൽ ഒരു മലങ്കര കത്തോലിക്കാ രൂപതയാക്കി ഉയർത്തി. അപ്രകാരം സ്ഥിതിചെയ്തിരുന്ന മലങ്കര കത്തോലിക്കാ മിഷൻ – അഭിവന്ദ്യ ബർണബാസ് തിരു

മേനിയോട് ചേർന്നുനിന്ന് സന്യാസസഭകളും വൈദികരും അത്മായരും ഒന്നുപോലെ ദൈവകൃപയോട് സഹകരിച്ചതിന്റെ ഫലമായി ഒരു രൂപതയായി- ഇന്നത്തെ ഗുഡ്ഗാവ് ഭദ്രാസനമായി ഉയർത്തപ്പെട്ടതിൽ മേരീമക്കൾ അഭിമാനവും ആനന്ദവും നിറഞ്ഞവരാണ്.

മയൂർവിഹാർ, ദിൽഷദ് ഗാർഡൻ, ഉത്തംനഗർ (വെസ്റ്റ് ഡൽഹി) എന്നീ ഇടവകകള കേന്ദ്രീകരിച്ചും പഞ്ചാബിൽ ലുധിയാനാ, ജലന്തർ എന്നീ ഇടവകകൾ കേന്ദ്രീകരിച്ചും ഒറീസായിലും മലങ്കര കത്തോലിക്കാ മിഷനുകളിൽ മേരീമക്കൾ ഇന്നു സജീവമായി ശുശ്രൂഷ ചെയ്യുന്നു. 1995-ൽ മയൂർവിഹാറിൽ മേരീമക്കൾ ഭവനം ആരംഭിച്ചപ്പോൾ മുതൽ ഫേസ് 3 യിൽ ദേവാലയസംവിധാനം ഉണ്ടായ നാൾവരെ നമ്മുടെ ചാപ്പൽ മലങ്കര കത്തോലിക്കാ ദൈവാലയമായി ഉപയോഗിക്കപ്പെട്ടു എന്നത് വലിയ അനുഗ്രഹമായി ഞങ്ങൾ കരുതുന്നു.

**മലങ്കര കത്തോലിക്കാ സഭയോടൊത്ത് വിവിധ ശുശ്രൂഷകളിൽ**

മയൂർ വിഹാർ Phase II വിലുള്ള നമ്മുടെ ഭവനത്തിൽ 3 സിസ്റ്റേഴ്സ് താമസിച്ച് മയൂർ വിഹാർ Phase III, Dilshad garden ഈ ഇടവകകളിൽ ശുശ്രൂഷ ചെയ്യുന്നു. ദ്വാരകാ മോഡ് കോൺവെന്റിലായിരുന്നുകൊണ്ട് 150 കുടുംബങ്ങളുള്ള ഉത്തംനഗർ ഇടവകയിൽ ശുശ്രൂഷ ചെയ്യുന്നു. ഈ ഇടവകയുടേതായ മാർ ഈവാനിയോസ് സ്കൂളിന്റെ ചാർജ് വഹിക്കുകയും സ്കൂൾ നടത്തുകയും ചെയ്യുന്നു. ഇവിടെയും 3 സിസ്റ്റേഴ്സ് സേവനം ചെയ്യുന്നു.

ഈ ഇടവകകളിലെല്ലാം ഭവനസന്ദർശനം, രോഗീസന്ദർശനം, പ്രാർത്ഥനാസമ്മേളനം, ആശുപത്രി സന്ദർശനം, ഇടവകയിലാരെങ്കിലും രോഗികളായാൽ സന്ദർശിച്ചു പ്രാർത്ഥന, ഇടവക കൂട്ടായ്മയിൽ പങ്കെടുക്കൽ, വചനം പങ്കുവയ്ക്കൽ, കുമ്പസാരം, ആദ്യകുർബാന, വി. കുർബാന, വിവാഹം തുടങ്ങിയുള്ള കൂദാശകൾക്കായി ക്ലാസ്സുകളെടുത്ത് മറ്റു സഹായങ്ങൾ ചെയ്ത് ഇടവകാംഗങ്ങളെ ഒരുക്കിയെടുക്കുന്നു. മറ്റു മതങ്ങളിൽ നിന്നുവരുന്നവരെ പഠിപ്പിച്ച് മാമ്മോദീസാ, വിവാഹം ഇവയ്ക്കായി ഒരുക്കിയെടുക്കുന്നു. സണ്ടേസ്കൂൾ ക്ലാസ്സുകളെടുക്കുന്നു. പരീക്ഷകൾക്കും മത്സരങ്ങൾക്കും ഒരുക്കുന്നു. പിതൃവേദി, മാതൃവേദി, എം.സി.വൈ.എം. തുടങ്ങിയവയിലെല്ലാം മാതാപിതാക്കളെ, യുവജനങ്ങളെ, കുഞ്ഞുങ്ങളെ ഒക്കെ ഒരുക്കിയെടുക്കുന്നു. അൾത്താര ശുശ്രൂഷകരെ പരിശീലിപ്പിക്കുന്നു. ആവശ്യക്കാർക്ക് കൗൺസിലിംഗ് നൽകുന്നു. ഇതിനെല്ലാം പുറമെ സെമിനാരിയിലും മലങ്കര ലിറ്റർജി ഗാനങ്ങൾ സി. അമൽ ജോർജ് പഠിപ്പിക്കുന്നു.

ഒക്ടോബർ മാസത്തിൽ കുടുംബങ്ങളെ ഒന്നിച്ചുകൂട്ടി ജപമാല ചൊല്ലിക്കുന്നു. ഇടവക പള്ളിയിൽ നടക്കുന്ന ജപമാല, സന്ധ്യാപ്രാർത്ഥന, ഇവയിലും പങ്കെടുക്കുന്നു. ചില അവസരങ്ങളിൽ സന്ധ്യാപ്രാർത്ഥന കുടുംബങ്ങളിൽ നടത്തി പ്രോത്സാഹിപ്പിക്കുന്നു. എട്ടുനോമ്പാചരണം, മാർ ഈവാനിയോസ് പിതാവിന്റെ പദയാത്ര, ഒരുക്കദിവസ നൊവേനകൾ, മദ്ധ്യസ്ഥപ്രാർത്ഥന ഇവയ്ക്കെല്ലാം നേതൃത്വം നൽകുന്നു.

മാർ ഈവാനിയോസ് സ്കൂളിലെ കുഞ്ഞുങ്ങളെ സ്കൂൾ പഠനത്തോടൊപ്പം ആത്മീയമായും പരിശിലിപ്പിക്കുന്നു. കാഷ്മീർ റിലീഫ് ഫണ്ടിലേക്ക് 12000 രൂപ അവരിൽ നിന്ന് പിരിച്ചെടുത്തു നൽകി. പഴയ വസ്ത്രങ്ങൾ ശേഖരിച്ച് സാധുക്കൾക്ക് നൽകുന്നു. Food for hungry - പ്രചോദനക്കായി എല്ലാ മാസവു് 100 ഭക്ഷണപ്പൊതികൾ ഇവിടെ നിന്നും ലഭ്യമാക്കുന്നു. അവനവന്റെ ഭക്ഷണത്തിനു പുറമെ ഓരോ പൊതികൾ കൂടി അവർ കൊണ്ടുവരുന്നു.

മയൂർ വിഹാർ ഇടവകയിൽ മാസത്തിലൊരിക്കൽ വി. കുർബാനയുടെ ആരാധന, സുവിശേഷസംഘം, മാതൃസമാജം, എം.സി.വൈ.എം., എം.സി.സി.എൽ. ഇവയുടെ മാറിമാറിയുള്ള നേതൃത്വത്തിൽ നടക്കുന്നു. സിസ്റ്റേഴ്സിന്റെ സാന്നിദ്ധ്യം ഇവക്കു പ്രോത്സാഹനം നൽകുന്നു. എല്ലാ വെള്ളിയാഴ്ചകളിലും കോൺവെന്റ് ചാപ്പലിൽ അത്മായ സഹോദരങ്ങളോടൊപ്പം ആരാധന നടത്തപ്പെടുന്നു. എല്ലാ ചൊവ്വാഴ്ചകളിലും വീടുകളിൽ മദ്ധ്യസ്ഥ പ്രാർത്ഥന സിസ്റ്റേഴ്സിന്റെ നേതൃത്വത്തിൽ നടത്തി വരുന്നു. 'വചനോത്സവം' 'സൺഡേ ശാലോം' തുടങ്ങിയവ വരുത്തി വായനയ്ക്കായി നൽകുന്നു.

**പ്രചോദന - സോഷ്യൽ സർവീസ് സൊസൈറ്റി (food for the Hungry)**

അഭിവന്ദ്യ ബർണബാസ് തിരുമേനി - വിശക്കുന്നവനാഹാരവും വസ്ത്രമില്ലാത്തവന് അതും-രോഗിക്കും പരിത്യജിക്കപ്പെട്ടവനും-മരുന്നും പരിഗണനയും നൽകുവാൻ കണ്ടെത്തിയ മാർഗമാണ് പ്രചോദന അഥവാ food for the Hungry. ഏകദേശം 600 മുതൽ 800 വരെ ഭക്ഷണപ്പൊതികൾ ദിവസേവന ജാതി-മത ഭേദമന്യേ ആളുകളിൽ നിന്നും, ഹോട്ടലുകളിൽ നിന്നും ഒക്കെ ശേഖരിക്കപ്പെടുന്നു. കാഷ്മീരി ഗെയ്റ്റ്, പാലങ്ങളുടെയും ഓവർ ബ്രിഡ്ജിന്റെയും അടിവശം, വഴിയോരങ്ങൾ തുടങ്ങി ഡൽഹിയുടെ റയിൽവേ സ്റ്റേഷൻ വരെ മണ്ണിലും മരച്ചുവടുകളിലും ഒക്കെ അഭയം പ്രാപിക്കുന്ന അനാഥർ, ജോലിക്കായി ദൂരദേശങ്ങളിൽ വന്നിട്ട് ഒന്നും ലഭിക്കാതെ അപകടങ്ങൾ സംഭവിച്ചവർ, ആലംബഹീനർ, അംഗവൈകല്യമുള്ളവർ, മാനസികരോഗികൾ, ഒരു നേരത്തെ ഭക്ഷണത്തിനായി കാത്തിരിക്കുന്നവർ, തണുപ്പിന്റെ ഘോര ആക്രമണത്തിൽ നിന്നു രക്ഷപ്പെടാൻ വസ്ത്രത്തിനായി കൈനീട്ടുന്നവർ, പുണ്ണുകൾ പഴുത്ത് പുഴുക്കളുടെ ഘോഷയാത്ര നടത്തുന്ന വ്രണങ്ങൾ, കൈകാലുകൾ ഇല്ലാത്തവർ, വർഷങ്ങളായി വെള്ളം കാണാത്ത ശരീരങ്ങൾ, കിടക്കുന്നിടത്തു നിന്നു ഒന്നു മാറ്റിക്കിടത്തുവാൻ ആരുമില്ലാത്തവർ എന്നു വേണ്ട ഇങ്ങനെ മനുഷ്യഹൃദയങ്ങളെയും, മനസാക്ഷിയെയും പിടിച്ചുലയ്ക്കുന്ന ആയിരക്കണക്കിനു മനുഷ്യക്കോലങ്ങളെയാണ് ഡൽഹി-ഭാരതത്തിന്റെ തലസ്ഥാന നഗരിയുടെ വിവിധ ഭാഗങ്ങളിൽ നമ്മൾ കാണുന്നത്. അഭിവന്ദ്യ ബർണബാസ് തിരുമേനിയുടെ സാധുക്കളോടുള്ള നിസ്സീമമായ കരുണയിലുദിച്ച പ്രചോദനം ഇങ്ങനെയുള്ളവർക്ക് ഭക്ഷണപ്പൊതികളെത്തിക്കുന്നു. വസ്ത്രങ്ങൾ നല്കുന്നു. മരണാസന്നരെ സംരക്ഷണകേന്ദ്രങ്ങളിലെത്തിക്കുന്നു. മുറിവുകളും

വ്രണങ്ങളും നിലത്തു തന്നെയിരുന്ന് First Aid Kit ഉപയോഗിച്ച് കഴുകി വൃത്തിയാക്കി മരുന്നുവച്ചുകെട്ടുന്നു, കുളിപ്പിക്കുന്നു, മുടിവെട്ടി വൃത്തിയാക്കുന്നു. മരിച്ച് ഈച്ചയരിച്ച ശരീരങ്ങൾ പോലീസിന്റെ സഹായത്തോടെ മറവുചെയ്യുന്നു. ഇക്കാര്യങ്ങളിലെല്ലാം പിതാവിനോടും മറ്റു ശുശ്രൂഷകരോടും ചേർന്ന് മേരീമക്കളും തങ്ങളുടെ കാരിസത്തിന്റെ ഭാഗമായി കണ്ടുകൊണ്ട് ഈ ശുശ്രൂഷയിൽ സഹകരിച്ചു പ്രവർത്തിക്കുന്നു. 300 ലധികം ഭക്ഷണപ്പൊതികള സിസ്റ്റേഴ്സ് തന്നെ പലരിൽ നിന്നും സംഘടിപ്പിക്കുകയും, ഉണ്ടാക്കിയും നല്കി വരുന്നു. ഈ ശുശ്രൂഷയിൽ മേരീമക്കൾ ഏറെ പ്രചോദിതരാണ്.

തീർത്തും അവശരായവരെ ഡൽഹിയിൽ 'ജസോള' (Jassola) എന്ന സ്ഥലത്ത് അഭിവന്ദ്യ ബർണബാസ് പിതാവു തന്നെ സ്ഥാപിച്ച 'ശാന്തി ആശ്രമത്തിൽ' താമസിപ്പിച്ച് ശുശ്രൂഷിക്കുന്നു. ഈ ശുശ്രൂഷയ്ക്കും നമ്മുടെ സ്നേഹിതർ, ബന്ധുക്കൾ, പരിചയക്കാർ, പ്രാർത്ഥന കൂട്ടായ്മകൾ ഇവരുടെയൊക്കെ ഔദാര്യവും സാമ്പത്തിക സഹായവും ലഭിക്കുന്നുണ്ട്.

### Option for the poorest of Poor – ഏറ്റം ചെറിയവരോടൊത്ത് ബാഹ്യകേരള മലങ്കര കത്തോലിക്കാ സഭ

ഡൽഹിയിൽ – മാനസരോവർ – മെട്രോ സ്റ്റേഷനു കീഴിൽ ചാക്കുകളും തുണികളും കൊണ്ടു മറച്ച അനേകം കുടിലുകൾ ഭാരതത്തിന്റെ നാനാഭാഗത്തു നിന്നും വന്നിട്ടുള്ള നൂറുകണക്കിനു കുടുംബങ്ങൾ ശരാശരി ആറോ എട്ടോ അതിൽ കൂടുതലോ കുഞ്ഞുങ്ങൾ ഓരോ കുടിലിലുണ്ട്. ഭക്ഷണം വസ്ത്രം ചികിത്സ എല്ലാം അപരന്റെ കരുണയിൽ എന്നാൽ കടുക്കകൾ പോലെ ചിതറി നടക്കുന്ന ഓമനക്കുഞ്ഞുങ്ങൾ, നിത്യരോഗികൾ – ഇവരിലേക്ക് കർത്താവിന്റെ കരുണയും സ്നേഹവും ഒഴുക്കുവാൻ അഭിവന്ദ്യ ബർണബാസ് പിതാവ് പദ്ധതി ആരംഭിച്ചു കഴിഞ്ഞതാണ് മാനസരോവർ പ്രോജക്ട്.

Non Formal Education, പോഷകഗുണമുള്ള ഭക്ഷണം, വസ്ത്രം, പഠനസാമഗ്രികൾ എന്നിവ സൗജന്യമായി നൽകിക്കൊണ്ട് കുഞ്ഞുങ്ങളെ, കുടുംബങ്ങളെ ദൈവമക്കളുടെ സ്വാതന്ത്ര്യത്തിലേക്കും സന്തോഷത്തിലേക്കും കൈ പിടിച്ചുയർത്തുവാൻ ബഹു. അച്ചന്മാരോടൊപ്പം മേരീമക്കളും മുൻനിരയിൽ പ്രവർത്തിക്കുന്നു. രണ്ടു സെറ്റ് യൂണിഫോം ഈ കുഞ്ഞുങ്ങൾക്കു നല്കി എങ്കിലും വീടുകളിലെത്തും മുൻപേ അമ്മമാർ അവ ഒളിപ്പിച്ചു വച്ച് പഴയകീറിയ വസ്ത്രങ്ങളുമായി വീണ്ടും അവരെ നമ്മുടെയടുത്തേയ്ക്കയക്കുന്നു. എങ്കിലും അഭിവന്ദ്യ പിതാവിന്റെ Installation നായി ഈ കുഞ്ഞുങ്ങൾ വലിയ ഉത്സാഹത്തോടെ ഒരുങ്ങിക്കൊണ്ടിരിക്കുന്നു. ഇത് ഇവർക്കുവേണ്ടി അധ്വാനിക്കുന്ന വൈദീകർക്കും സിസ്റ്റേഴ്സിനും വലിയ സന്തോഷം നൽകുന്നു.

ഗുഡ്ഗാവ് ഭദ്രാസനത്തിന് വളർച്ചയ്ക്കുള്ള സാധ്യതകൾ ഏറെയാണ്. ഏതു സംസ്ഥാനത്തിലേക്കും ധൈര്യപൂർവ്വം വചനപ്രഘോഷണത്തിനായും സഭയുടെ വളർച്ചയ്ക്കായും കടന്നുചെന്ന് പ്രവർത്തിക്കാം. പുതുതായി സഭാപ്രവേശനം നടക്കുമ്പോൾ മലങ്കര ആരാധനക്രമത്തിലൂടെ അവരെ സഭയിൽ വളർത്തിയെടുക്കാം. സഭയുടെ വളർച്ച സാധിക്കുന്നതോടൊപ്പം ധാരാളം ദൈവവിളികൾ പുരോഹിതപദവിയിലേക്കും, സന്യാസി സന്യാസ സഭകളിലേക്കും മാതൃകാജീവിതവും, ക്രിസ്തു കേന്ദ്രീകൃത ജീവിതവും വഴി നേടിയെടുക്കാം.

കാലഘട്ടത്തിന്റെ വെല്ലുവിളികളെ നേരിടുന്ന സഭ ചുരുങ്ങുന്നതിനു പകരം ഭാരതം നിറഞ്ഞു നില്ക്കുന്നതുപോലെ വളരുന്നതിന്റെ പ്രതീകമാണ് ETRI ഭദ്രാസനമായി ഉയർത്തപ്പെട്ടതിലൂടെ സാദ്ധ്യമായിരിക്കുന്നത്. ക്രിസ്ത്യാനി എന്ന നാമം തന്നെ മരണകാരണമായിരിക്കെ – ക്രിസ്തുവിന്റെ പീഢാനുഭവവും – അപ്പസ്തോലന്മാരുടെയും മറ്റു രക്തസാക്ഷികളുടെയും ഈ കാലഘട്ടത്തിൽ നടന്നുകൊണ്ടിരിക്കുന്ന രക്തസാക്ഷിത്വങ്ങൾ മീഡിയയിലൂടെ വേണ്ടത്ര ദൈവവചന സാക്ഷ്യങ്ങളോടെ ക്രിസ്തീയ വിഭാഗത്തിനു മാത്രമല്ല ജാതിമതഭേദമെന്യേ സകലർക്കും സംലഭ്യമാക്കുക – ദൈവവചന ലഘുലേഖകൾ വിതരണം ചെയ്യുക – മനുഷ്യവ്യക്തിത്വത്തെ മാനിച്ചും വ്യക്തികളെ സ്നേഹിച്ചും ക്രിസ്തുവിന്റെ വാത്സല്യത്തിലേക്കും സ്നേഹത്തിലേക്കും ക്രിസ്തുവിന്റെ വ്യക്തിത്വത്തിലേക്കും സകല ജനതകളെയും ആകർഷിക്കുക. ഇവ മലങ്കര കത്തോലിക്കാ സഭയ്ക്കു വലിയ നേട്ടങ്ങളുണ്ടാക്കും എന്നതിൽ സംശയമില്ല. വന്ദ്യപിതാവ് സുവിശേഷസംഘത്തിനും മറ്റു സംഘടനകൾക്കും നല്കിക്കൊണ്ടിരിക്കുന്ന പ്രോത്സാഹനം ഈ വളർച്ചയ്ക്കുള്ള സുഗമമായ മാർഗങ്ങളാണ്.

### ഒറീസായിലെ മലങ്കര കത്തോലിക്കാ മിഷനിൽ മേരീമക്കൾ

2014 ഒക്ടോബർ 24-ന് അഭിവന്ദ്യ ബർണബാസ് തിരുമേനി ആവശ്യപ്പെട്ടതനുസരിച്ച് മേരീമക്കൾ ഒറീസായിലെ നവരംഗ്പൂർ ഡിസ്ട്രിക്ടിൽ എത്തിച്ചേർന്നു. മലങ്കര കത്തോലിക്കാ സഭയ്ക്കു വേണ്ടി പാസ്റ്റർമാരും ബഹു. വൈദികരും മറ്റു ചില സഹോദരിമാരും പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന ഒരു പശ്ചാത്തലത്തിലേക്കാണ് മേരീമക്കൾ എത്തിച്ചേർന്നത്. ബഹു. വർഗീസ് വാലിക്കോടത്തച്ചൻ വളരെ കാര്യമായി സ്വീകരിച്ച് എല്ലാ നിർദ്ദേശങ്ങളും ഉപദേശങ്ങളും നൽകി. കൂദാശകൾക്കായി മലങ്കര രീതിയിൽ എപ്രകാരം പഠിപ്പിക്കണമെന്നും ദൈവവചനം ആ പശ്ചാത്തലത്തിൽ എങ്ങനെ അവർക്കു പങ്കുവയ്ക്കണമെന്നുമെല്ലാം ക്ലാസ്സുകളെടുത്ത് പഠിപ്പിച്ചതനുസരിച്ച് സിസ്റ്റേഴ്സ് 8 വില്ലേജുകളിൽ ജനങ്ങളുടെ ഇടയിൽ പ്രവർത്തിച്ചു. ഇപ്പോൾ ഒരു ചെറിയ വാടകവീട്ടിൽ താമസിച്ചുകൊണ്ട് 75 കി.മീ. ദൂരെയുള്ള ഒരു പാസ്റ്ററിന്റെ വീടുവരെ ബസ്സിൽ പോയി, ആ വീടിനു ചുറ്റുമുള്ള ഗ്രാമങ്ങളിൽ പോയി ഭവനസന്ദർശനം, ക്ലാസ്സുകൾ, പ്രാർത്ഥനാസമ്മേളനം തുടങ്ങിയവ സൗകര്യപ്രദമായ ഓരോ സ്ഥലങ്ങളിൽ ആളുകളെ കൂട്ടി നടത്തിവരുന്നു. സന്ധ്യയോടെ തിരിച്ച് പാസ്റ്ററിന്റെ വീട്ടിൽ താമസിക്കുന്നു.

പശുക്കളെ വളർത്തിയാലും ഇവർ പാലുപയോഗിക്കുന്നില്ലാത്തതിനാൽ സിസ്റ്റേഴ്സിനും കട്ടൻകാപ്പിയും പാലില്ലാത്ത ഒരു കപ്പ് സേമിയായും രാവിലെ ലഭിക്കുന്നു. ഉച്ചയ്ക്കും രാത്രിയിലും ചോറും പരിപ്പും നിത്യേന ലഭി

# ബാഹ്യകേരള മലങ്കര കത്തോലിക്കാ സഭയിലെ വിദ്യാഭ്യാസ ശുശ്രൂഷ



റൈറ്റ് റവ. ദാനിയേൽ കുഴിത്തടത്തിൽ
കോറെപ്പിസ്കോപ്പാ

ഭാരതത്തിന്റെ സാമൂഹികസാംസ്കാരിക ആരോഗ്യ വിദ്യാഭ്യാസ മേഖലകളിൽ ക്രിസ്ത്യൻ മിഷനറിമാർ വഹിച്ചിട്ടുള്ള പങ്ക് അവിസ്മരണീയമാണ്. വിദ്യാഭ്യാസ ത്തിലൂടെ മാത്രമേ ശാരീരികവും മാനസികവുമായ ആരോഗ്യമുള്ള, പക്വതപ്രാപിച്ച ഒരു ജനതയെ വാർത്തെ ടുക്കുവാൻ സാധിക്കുകയുള്ളൂയെന്ന അവബോധം അവ രുടെ പ്രവർത്തനങ്ങളെ സ്വാധീനിച്ചു. അവർ വെറും വചനപ്രഘോഷകർ മാത്രമായിരുന്നില്ല. 'വചനം മാംസ മായി' എന്ന സത്യം ഉൾക്കൊണ്ട് അവരുടെ വചനം ശ്രവി ക്കുന്ന മനുഷ്യരുടെ സമഗ്രമായ വളർച്ചയ്ക്ക് ഊന്നൽ നല്കി പ്രവർത്തിച്ചു. 'പള്ളിയും പള്ളിക്കൂടവും' എന്ന ആശയം അവരുടെ പ്രവർത്തനങ്ങളിൽ പ്രബലമായി കാണപ്പെട്ടു. ഭാരതത്തിന്റെ മിക്ക പ്രമുഖ രാഷ്ട്രീയ സാംസ്കാരിക നേതാക്കന്മാരെല്ലാം ക്രിസ്തീയ വിദ്യാ ഭ്യാസ സ്ഥാപനങ്ങളുടെ സന്താനങ്ങളാണ്. പുണ്യശ്ലോ കനും ക്രാന്തദർശിയുമായ ദൈവദാസൻ മാർ ഈവാനി യോസ് തിരുമേനി ഈ സത്യം മനസ്സിലാക്കിക്കൊണ്ട് തന്റെ വിദ്യാഭ്യാസ നയം രൂപീകരിച്ചപ്പോൾ 'പള്ളിയും പള്ളി ക്കൂടവും' എന്ന ആശയത്തിന് ഊന്നൽ നല്കി. പുന രൈക്യപ്പെട്ട മലങ്കര കത്തോലിക്കാ സമൂഹത്തെ പുന രുദ്ധരിക്കുന്നതിന് വിദ്യാഭ്യാസം അനിവാര്യമാണെന്ന മാർ ഈവാനിയോസ് തിരുമേനിയുടെ ദർശനം മലങ്കര

ക്കുന്നു. സിസ്റ്റേഴ്സ് പല സ്ഥലങ്ങളിലേക്കു പോകു മ്പോൾ ബ്രദർമാരോ, പാസ്റ്റർമാരോ കൂടെ പോകുന്നു. ഇങ്ങനെ 8 വില്ലേജുകളിൽ ജ്ഞാനസ്നാനത്തിനൊരു ക്കുകയും 3 സ്ഥലങ്ങളിലായി 70 പേർ ജ്ഞാനസ്നാനം സ്വീകരിച്ച് മലങ്കര കത്തോലിക്കരായിത്തീരുകയും ചെയ്തു.

പൂനാ-കട്ക്കി എക്സാർക്കേറ്റിന്റെ ഉത്ഭവം ആ പ്രദേ ശത്തുള്ള മേരീമക്കളുടെ ശുശ്രൂഷയ്ക്ക് മാറ്റുകൂട്ടി. ബഥനി സന്യാസസമൂഹത്തിലെ ബഹു. അച്ചന്മാരോ ടൊത്ത് മേരീമക്കൾ പൂന, കട്ക്കി, വിഷ്റാന്തവാടി എന്നീ ഇടവകകളിൽ സേവനമനുഷ്ഠിക്കുന്നു. വേദോപദേശം പഠിപ്പിക്കുന്നു, കൂദാശകൾക്കൊരുക്കുന്നു, മാതൃവേദി, പിതൃവേദി, യുവജനസംഘടനകളിലെല്ലാം സിസ്റ്റേഴ്സ് നേതൃത്വം നൽകിവരുന്നു. 25 കി. മീ. ദൂരെയുള്ള 'വാർജെ' സ്റ്റേഷനിലേക്കും താമസിയാതെ സിസ്റ്റേഴ്സിന്റെ സേവനം വികസിപ്പിക്കുവാൻ പദ്ധതി ഒരുക്കുന്നു.

അഭിവന്ദ്യ തോമസ് മാർ അന്തോണിയോസ് പിതാ വിന്റെ നേതൃത്വത്തിൽ തീർച്ചയായും ഈ എക്സാർക്കേറ്റ് ഏറെ വികസിക്കുകയും മലങ്കര കത്തോലിക്കാ സഭ ഈ എക്സാർക്കേറ്റിൽ ഏറെ ശക്തി പ്രാപിക്കുകയും ചെയ്യും എന്നതിൽ തെല്ലും സംശയമില്ല. അങ്ങനെ ദൈവദാസൻ മാർ ഈവാനി യോസ് തിരുമേനിയുടെ സ്വപ്നങ്ങൾ പൂവണിയുമ്പോൾ ഭാരതത്തിന്റെ മദ്ധ്യഭാഗവും വചനപൂരിതരാൽ നിബി ഡമാകട്ടെയെന്ന് പ്രാർത്ഥിക്കുകയും ആശംസിക്കുകയും ചെയ്യുന്നു.

കത്തോലിക്കാസഭ ഏറ്റുവാങ്ങിക്കൊണ്ട് സുവിശേഷവൽകരണത്തോടൊപ്പം മൂല്യാധിഷ്ഠിതവും മികവുറ്റതുമായ വിദ്യാഭ്യാസം ഒരു ദൗത്യമായി പ്രാവർത്തികമാക്കുവാൻ ശ്രമിക്കുന്നു.

മാർ ഈവാനിയോസ് തിരുമേനിക്കുശേഷം മലങ്കര കത്തോലിക്കാസഭയുടെ സാരഥ്യം ഏറ്റെടുത്ത ഭാഗ്യസ്മരണാർഹനായ ബനഡിക്ട് മാർ ഗ്രീഗോറിയോസ് തിരുമേനി ഈ പാത പിന്തുടർന്നു. എല്ലാ പള്ളികളോടും ചേർന്ന് കുറഞ്ഞത് ഒരു നേഴ്സറി സ്കൂൾ എങ്കിലും ഉണ്ടായിരിക്കണമെന്ന് നിഷ്കർഷിച്ചു. 'വിദ്യാഭ്യാസം സമം വികസനം' എന്ന് അഭിവന്ദ്യ തിരുമേനിയുടെ പ്രസംഗങ്ങളിൽ എപ്പോഴും ആവർത്തിച്ച് ഓർമ്മിപ്പിച്ചിരുന്നു. വിദ്യാഭ്യാസം പുരോഗതിയിലേക്കുള്ള മാർഗമാണ്. അതുകൊണ്ട് സാമ്പത്തികമായ പരാധീനത നിലനില്ക്കുമ്പോഴും വിദ്യാഭ്യാസസ്ഥാപനങ്ങൾ തുടങ്ങുവാൻ അമാന്തിച്ചില്ല. ബാഹ്യകേരള മലങ്കര കത്തോലിക്കാസഭയിലെ ഉന്നതവിദ്യാഭ്യാസ സ്ഥാപനങ്ങളൊക്കെയും അഭിവന്ദ്യ ഗ്രീഗോറിയോസ് തിരുമേനിയുടെ ശ്രമഫലമാണ്. നീണ്ട 41 വർഷത്തെ അജപാലനശുശ്രൂഷയിലൂടെ വിദ്യാഭ്യാസ വിചക്ഷണനായിരുന്ന മാർ ഗ്രീഗോറിയോസ് തിരുമേനി, മാർ ഈവാനിയോസ് തിരുമേനിയുടെ 'പള്ളിയും പള്ളിക്കൂടവും' എന്ന ആശയം സാക്ഷാത്കരിക്കുവാൻ പരിശ്രമിച്ചു. ഇതേ പാത പിന്തുടർന്ന് ഭാഗ്യസ്മരണാർഹനായിരുന്ന മാർ ബസേലിയോസ് കാതോലിക്കാബാവായും പല ഉന്നതവിദ്യാഭ്യാസ സ്ഥാപനങ്ങൾ തുടങ്ങുവാൻ നേതൃത്വം നല്കി.

മലങ്കര കത്തോലിക്കാസഭയുടെ വിദ്യാഭ്യാസദർശനവും നയവും പിന്തുടർന്ന് ബാഹ്യകേരളത്തിലും വിദ്യാഭ്യാസ സ്ഥാപനങ്ങൾ സ്ഥാപിക്കപ്പെട്ടു. സമൂഹസൃഷ്ടിയുടെയും സുവിശേഷവൽകരണത്തിന്റെയും ഭാഗമായാണ് ദേവാലയങ്ങളോട് ചേർന്ന് ഈ സ്ഥാപനങ്ങൾ ജന്മമെടുത്തത്. ബാഹ്യകേരള മലങ്കര കത്തോലിക്കാസഭയുടെ അപ്പസ്തോലിക് വിസിറ്റേറ്ററായിരുന്ന അഭിവന്ദ്യ ജേക്കബ് മാർ ബർണബാസ് തിരുമേനിയും വിദ്യാഭ്യാസത്തിന് വളരെ പ്രാധാന്യം നല്കി. പുതിയ സ്ഥാപനങ്ങൾ തുടങ്ങുന്നതിൽ താല്പര്യം കാണിച്ചു. ഭോപ്പാലിലെ നേഴ്സിംഗ് കോളേജ് ഇതിന് ഒരു ഉദാഹരണമാണ്.

ബാഹ്യകേരള മലങ്കര കത്തോലിക്കാസഭയിൽ (ETRI) ഇന്ന് 3 കോളേജുകൾ, 5 ഹയർസെക്കണ്ടറി സ്കൂളുകൾ, 6 ഹൈസ്കൂളുകൾ, 7 ലോവർ പ്രൈമറി സ്കൂളുകൾ, 3 നേഴ്സറി സ്കൂളുകൾ ഉൾപ്പെടെ 24 വിദ്യാഭ്യാസ സ്ഥാപനങ്ങൾ പ്രവർത്തിക്കുന്നുണ്ട്. ഇത് കൂടാതെ വ്യക്തികളുടെ ഉടമസ്ഥതയിലുള്ള 3 സ്കൂളുകൾ കൂടിയുണ്ട്.

ഈ സ്ഥാപനങ്ങളൊക്കെയും നാലു തരത്തിലുള്ള ഉടമസ്ഥതയിൽ പ്രവർത്തിക്കുന്നവയാണ്.

1. സഭ നേരിട്ട് നടത്തുന്ന സ്ഥാപനങ്ങൾ
2. സന്യാസസമൂഹങ്ങൾ നടത്തുന്ന സ്ഥാപനങ്ങൾ
3. സഭയും അത്മായരും കൂട്ടുടമസ്ഥതയിൽ നടത്തുന്ന സ്ഥാപനങ്ങൾ
4. മലങ്കര വിശ്വാസികൾ വ്യക്തിപരമായ ഉടമസ്ഥതയിൽ നടത്തുന്ന സ്ഥാപനങ്ങൾ
5. അനൗപചാരിക വിദ്യാഭ്യാസ കേന്ദ്രങ്ങൾ

നമ്മുടെ സാമൂഹ്യക്ഷേമപ്രവർത്തനങ്ങളുടെ ഭാഗമായി കെട്ടിടനിർമ്മാണ ജോലിക്കാരുടെയും ഓട്ടോറിക്ഷാ തൊഴിലാളികളുടെയും ചേരി നിവാസികളുടെയും മക്കളുടെ ഉന്നതിക്കായി രണ്ടു അനൗപചാരിക വിദ്യാഭ്യാസകേന്ദ്രങ്ങൾ ഡൽഹിയിൽ പ്രവർത്തിക്കുന്നു. അക്ഷരത്തോടൊപ്പം വസ്ത്രവും ഭക്ഷണവും നല്കുന്നു.

ETRI യുടെ അമരക്കാരനായി ചുമതലയേറ്റതിനു ശേഷം അഭിവന്ദ്യ ജേക്കബ് മാർ ബർണബാസ് തിരുമേനി പ്രത്യേക നിർദ്ദേശം നല്കി, നമ്മുടെ ദൈവാലയങ്ങളുടെ ഒരിഞ്ചു സ്ഥലം പോലും സഭയ്ക്കും സമൂഹത്തിനും പ്രയോജനപ്പെടാതെ പാഴാക്കുവാൻ പാടില്ലായെന്ന്. പ്രദേശത്തിന്റെ ആവശ്യങ്ങൾ മനസ്സിലാക്കി സ്ഥാപനങ്ങൾ തുടങ്ങുക, കുറഞ്ഞത് ഒരു നേഴ്സറി സ്കൂളെങ്കിലും സ്ഥാപിക്കണം. ഈ അടുത്ത സമയത്ത് ഡൽഹിയിലും ചെന്നൈയിലും ഓരോ സി.ബി.എസ്.സി. സ്കൂളുകൾ തുടങ്ങി. ഡൽഹിയിൽ ഗുഡ്ഗാവ് ഡിസ്ട്രിക്റ്റിൽ ധരംപൂർ എന്ന സ്ഥലത്ത് സ്കൂളിനു വേണ്ടി 3.5 ഏക്കർ ഭൂമി വാങ്ങിയിട്ടുണ്ട്. ചെന്നൈയിൽ





# ആയിരങ്ങൾക്ക് പ്രചോദനമായ്

റവ. ഫാ. വർഗീസ് മറ്റമന



എന്താണ് മലങ്കരകത്തോലിക്കാ സഭയെലോകം ആദരിക്കുന്നതിന്റെയും അഭിനന്ദിക്കുന്നതിന്റെയും സാമൂഹ്യമാനം? മറ്റൊരുരീതിയിൽ പറഞ്ഞാൽ സമൂഹത്തിലെ സാധാരണക്കാരിൽ സാധാരണക്കാരായ ജനസമൂഹത്തിന്റെ ഹൃദയങ്ങളിൽ സ്ഥിരപ്രതിഷ്ഠ നേടിക്കൊടുക്കാൻ കാരണമായ വസ്തുത?

ഉത്തരമൊന്നേയുള്ളൂ.

“അവനവന്റെ വിശപ്പിനെക്കുറിച്ച് ചിന്തിക്കുന്നതിൽ തെറ്റൊന്നുമില്ലെങ്കിലും അപരന്റെ വിശപ്പിനെക്കുറിച്ച് ചിന്തിക്കുന്നത് ദൈവികതയാണെന്ന്” (സിറിൽ ബസേലിയോസ് കാതോലിക്കാബാവാ) പഠിപ്പിക്കുകയും നയിക്കുകയും ചെയ്ത സഭാനേതൃത്വവും അതൊരു കെടാത്ത അഗ്നിയായി നെഞ്ചിലേറ്റിയ ഒരു സമൂഹമായി സഭാജനം തങ്ങളുടെ വിശ്വാസത്തെ പ്രതിഫലിപ്പിക്കുകയും ചെയ്തതുകൊണ്ടാണ്.

മലങ്കര കത്തോലിക്കാ സഭ ആതുര വിദ്യാഭ്യാസ, സാമൂഹ്യമേഖലകളിൽ തനതായ ഒരു സംഭാവന നൽകിയിട്ടുണ്ട് എന്നുള്ളത് എടുത്തുപറയേണ്ടതാണ്. പല സർക്കാർ പദ്ധതികൾക്കും കാരണമായി മോഡലുകൾ വികസിപ്പിച്ചെടുത്ത ഒരു പാരമ്പര്യമാണ് നമുക്കുള്ളത്. സർക്കാരിന്റെ ലക്ഷം വീടുപദ്ധതി അഭിവന്ദ്യ ആർച്ചുബിഷപ്പ് ഗ്രീഗോറിയോസ് തിരുമേനിയുടെ ബുദ്ധിയിൽ നിന്നാണ് വിരിഞ്ഞതെന്ന സത്യം സമൂഹത്തിന് നന്നായറിയാം. ആരോഗ്യസുരക്ഷാപദ്ധതി വിദ്യാഭ്യാസം എന്നിവക്കും ആദിവാസി, ഹരിതജനവികസന മേഖലകളിലും സാധാരണക്കാരെ സാമ്പത്തിക ചിട്ടപഠിപ്പിക്കുന്നതിലും

പെരുങ്കാവൂർ എന്ന സ്ഥലത്ത് 4 ഏക്കർ ഭൂമിയോളം ഒരു എൻജിനീയറിംഗ് കോളേജ് തുടങ്ങുന്നതിനു വേണ്ടി വാങ്ങിയിട്ടുണ്ട്. ഒറീസ്സാ മിഷനെ ശക്തിപ്പെടുത്തുവാൻ വിദ്യാഭ്യാസ സ്ഥാപനം തുടങ്ങുന്നതിനുവേണ്ടി വസ്തു അന്വേഷിച്ചുകൊണ്ടിരിക്കുന്നു. സുവിശേഷവല്കരണ പ്രക്രിയയിൽ മിഷൻ പ്രദേശങ്ങളിൽ വിദ്യാഭ്യാസത്തിനും പ്രാധാന്യം നല്കണം.

പുതുതായി രൂപം കൊണ്ട ‘ഗുഡ്ഗാവ്’ രൂപതയുടെ 22 സംസ്ഥാനങ്ങളും വിദ്യാഭ്യാസപരമായും സാംസ്കാരികമായും പിന്നോക്കം നില്ക്കുന്ന മേഖലകളാണ്. അതുകൊണ്ട് വചനപ്രഘോഷണത്തോടൊപ്പം ആ ജനതയുടെ സാമൂഹ്യസാംസ്കാരിക വിദ്യാഭ്യാസ ഉന്നമനം ലക്ഷ്യമാക്കി പ്രവർത്തിക്കുവാനുള്ള ഒരു വലിയ ഉത്തരവാദിത്തം ഏറ്റെടുക്കേണ്ടിയിരിക്കുന്നു. ചിന്തിക്കുന്ന ഒരു ജനതയ്ക്കു മാത്രമേ പുരോഗമിക്കുവാൻ സാധിക്കുകയുള്ളൂ. വിദ്യാഭ്യാസത്തിലൂടെ ചിന്തിക്കുവാൻ പരിശീലിപ്പിക്കണം. ചിന്താ ബോദ്ധ്യങ്ങളിലേക്ക് ഒരുവനെ നയിക്കണം. ബോധ്യങ്ങൾ പ്രവർത്തനങ്ങൾക്ക് ശക്തിപകരും. വിശ്വാസമെന്നത് ചിന്തിച്ച് ആർജ്ജിച്ചെടുക്കുന്ന ഒരു യാഥാർത്ഥ്യമല്ല. അത് ദൈവത്തിന്റെ ദാനമാണ്. പക്ഷേ അത് യുക്തിസഹജമായിരിക്കണം. ബുദ്ധിക്കു വിരുദ്ധമല്ലായെന്നു മനസ്സിലാക്കിയാലെ അത് വ്യക്തിപരമായി സ്വാംശീകരിക്കുവാനും പ്രതിബന്ധങ്ങളിലും പ്രതികൂലസാഹചര്യങ്ങളിലും ജീവിക്കുന്ന വിശ്വാസം പ്രകടിപ്പിക്കുവാനും സാധിക്കുകയുള്ളൂ. അതുകൊണ്ട് നമ്മുടെ വിദ്യാഭ്യാസസ്ഥാപനങ്ങൾ ധനം സമ്പാദിക്കുവാനുള്ള കേന്ദ്രങ്ങളായി തരംതാഴാതെ മൂല്യങ്ങൾക്കു മുൻഗണന കൊടുക്കുന്ന, വിശ്വാസം പരിശീലിപ്പിക്കുന്ന സുവിശേഷവല്ക്കരണ കേന്ദ്രങ്ങളായി മാറണം. ബാഹ്യകേരളസഭയിൽ ഇനിയും ധാരാളം വിദ്യാഭ്യാസ സ്ഥാപനങ്ങൾ ഉണ്ടാകേണ്ടിയിരിക്കുന്നു.

അയൽക്കൂട്ടങ്ങളും സ്വസഹായ സംഘങ്ങൾ വികസിപ്പിച്ചെടുക്കുന്നതിലും സഭ നിർണ്ണായക പങ്കുവഹിച്ചു എന്നത് തർക്കമില്ലാത്ത കാര്യമാണ്.

പുതിയ രൂപതകൾ ആരംഭിക്കുമ്പോഴും പുതിയ സ്ഥലങ്ങളിൽ പ്രവർത്തനങ്ങൾ ആരംഭിക്കുമ്പോഴും നാം ഈ വഴികളിലൂടെ കാലാനുസൃതമായും പ്രാദേശിക ആവശ്യാനുസരണവും വേണ്ട മാറ്റങ്ങളോടെ ഈ ആശയങ്ങൾ മുറുകെപിടിക്കുകയും മുമ്പോട്ടു പ്രവർത്തനങ്ങൾ നയിക്കുകയും ചെയ്യാറാണ് പതിവ്. ഈ ശൈലി തന്നെയാണ് ഡൽഹിയിലും നാം അവലംബിച്ചത്. പ്രസ്തുത പ്രവർത്തനങ്ങളെ ഏകോപിപ്പിച്ച് നടത്തുന്നതിന് ETRI. ബാഹ്യകേരളാ സഭയിൽ നാം ആരംഭിച്ച സംഘടനയാണ് പ്രചോദന സോഷ്യൽ സർവീസ് സൊസൈറ്റി.

**പ്രചോദന എന്തിനുവേണ്ടി**

ഭാരതത്തിന്റെ തലസ്ഥാനമായ ഡൽഹി ആസ്ഥാനമാക്കിയാണ് പ്രചോദന ഒരു സംഘടന എന്ന നിലയിൽ രജിസ്റ്റർ ചെയ്ത് പ്രവർത്തനമാരംഭിച്ചത്. സാധാരണ സംഘടനകളിൽ നിന്നും വ്യത്യസ്തമായി ഒരു ലക്ഷ്യം പ്രചോദനയ്ക്ക് സ്വന്തമായുണ്ട്. ലോകജനതയുടെ കാഴ്ച്ചപ്പാട് ഭാരതത്തിലെ പാവപ്പെട്ട മനുഷ്യരെക്കുറിച്ച് അടുത്തനാളുകളിൽ വളരെ വ്യത്യസ്തമാണ്. ലോകത്തിൽ ദാരിദ്ര്യം അനുഭവിക്കുന്ന മനുഷ്യരിൽ ഏതാണ്ടു 50% ആളുകൾ അധിവസിക്കുന്ന രാജ്യമാണ് ഇന്ത്യ. എച്ച്. ഐ.വി. ബാധിതരുടെ എണ്ണത്തിൽ രണ്ടാം സ്ഥാനത്തും. എന്നാലും വൈദേശീയർ അത് വേണ്ടരീതിയിൽ ഉൾക്കൊണ്ടില്ല. ഇന്ത്യയിലെ നല്ലൊരു ശതമാനം നഗര ജീവിതക്കാരും അതിന്റെ ആധിക്യം മനസ്സിലാക്കിയിട്ടില്ല. അതിന് പലകാരണങ്ങളാണ് അവരുന്നയിക്കുന്നത്.

1. ഇന്ത്യ തിളങ്ങുന്നു
2. ആണവ പരീക്ഷണം
3. ലോക സമ്പന്നരുടെ ഇടയിൽ ഇന്ത്യാക്കാരുടെ എണ്ണം
4. ഇന്ത്യയിലെ സമ്പന്നരുടെ വളർച്ചാ നിരക്ക്

ഇന്ത്യ ലോക കമ്പോളങ്ങളിൽ പ്രധാനപ്പെട്ട ഒന്നായി മാറി. ഉദാ:- കാർവിപണി എന്നിങ്ങനെ നീളുന്ന അതിനുള്ള കാരണങ്ങൾ. എന്നാൽ യാഥാർത്ഥ്യങ്ങൾ കരളലിയിപ്പിക്കുന്നതും മനസാക്ഷിയെ ഞെട്ടിക്കുന്നതും. നമ്മുടെ ഒക്കെ സങ്കൽപ്പങ്ങൾക്കപ്പുറത്തുമാണ്. രാത്രി തലചായ്ക്കാനിടമില്ലാത്തവരുടെ എണ്ണം സർക്കാർ കണക്കനുസരിച്ച് ഡൽഹി എന്ന ചെറുപ്രദേശത്ത് ഒരു ലക്ഷത്തിൽ മേലേയാണ്. യാഥാർത്ഥ്യം അതിലുമേറെ അധികം. ഭവനരഹിതരുടെ സ്ഥിതി (മറ്റുള്ളവരുടെ സങ്കേതത്തിലെ വാടകക്കോ ചേരികളിലോ താമസിക്കുന്നവർ) ഏതാണ്ടു 35% കൂടുതലാണ്. ലഹരി മയക്കുമരുന്നടിമകൾ, ഒരു നേരത്തെ അന്നത്തിനായി സ്വയം വിൽക്കേണ്ടിവരുന്നവർ, നിർമ്മാണ തൊഴിലാളികൾ ഇങ്ങനെ നീളുന്നു കഷ്ടപ്പെടുന്നവരുടെ എണ്ണം.

മേൽപ്പറഞ്ഞതരം സമൂഹത്തിലെ കഷ്ടപ്പെടുന്ന ആളുകളെ സഹായിക്കുക എന്നതാണ് പ്രചോദനയുടെ ഒരു ലക്ഷ്യം. എന്നിരുന്നാലും അതിലുപരിയായ ഒരു ലക്ഷ്യമാണ് പ്രചോദനയെ പ്രചോദനയാക്കിയത്.

"സമൂഹത്തിലെ പ്രബുദ്ധരും സ്വന്തംകാലിൽ നിൽക്കാൻ പ്രാപ്തരുമായ ഭൂരിഭാഗം ജനങ്ങളിൽ സാമൂഹ്യ ഔൽസുക്യം വളർത്തുക അതുവഴി നിർദ്ദനരും നിരാലംബരുമായ ജനവിഭാഗത്തിന്റെ സംരക്ഷണ ഉത്തരവാദിത്വത്തിൽ അവരെ പങ്കാളികളാക്കുക എന്ന ഒരു സമുന്നലക്ഷ്യമാണ് പ്രചോദനയുടെ പ്രഥമ പരിഗണന.

ഹൈന്ദവപുരാണത്തിലെ ബ്രഹ്മാസ്ത്രം പോലെ "എടുക്കുമ്പോൾ ഒന്ന് തൊടുക്കുമ്പോൾ പത്ത് പോകുമ്പോള നൂറ് കൊള്ളുമ്പോൾ ആയിരം ആണ് പ്രചോദനയുടെ ശക്തി ആയിരക്കണക്കിനാൾക്കാർ പ്രചോദനയുടെ പ്രോദ്ഘാടകരായി വർത്തിക്കുന്നു". അഭിവന്ദ്യ ജേക്കബ് മാർ ബർണബാസ് തിരുമേനി മുപ്പനു പൊതിച്ചോറുമായി തുടങ്ങിയ പ്രസ്ഥാനത്തിൽ ആയിരങ്ങൾ പങ്കാളികളായി.

**വിശക്കുന്നവനാഹാര പദ്ധതി**

അഞ്ചുവർഷം മുമ്പ് മുപ്പത് പൊതിച്ചോറുമായി ആരംഭിച്ച പദ്ധതി ഒരു വർഷം ഒരു ലക്ഷ്യം കവിയുന്നത്




മേൽപ്പറഞ്ഞ ലക്ഷ്യത്തിന്റെ ഭാഗമായിട്ടാണ്. ആദ്യമുപ്പതു പൊതിയുടെ പണം വന്ദ്യപിതാവ് നൽകിയെങ്കിൽ ഇന്ന് ഒരുലക്ഷം പൊതികളും ജനം നൽകുന്നു.

ഡൽഹിയിലെ തെരുവോരങ്ങളിൽ ആയിരക്കണക്കിന് നിരാലംബർ തലചായ്ക്കാനിടമില്ലാതെ രോഗികളും മയക്കുമരുന്നിനും മദ്യത്തിനും അടിമകളുമായി കഴിഞ്ഞുകൂടുന്നുണ്ട്. അവർക്കാണ് പ്രചോദന അത്താണിയായി വർത്തിക്കുന്നത്. ഈ ലേഖനമെഴുതാൻ തുടങ്ങുമ്പോൾ ഒരു സ്കൂളിൽ നിന്നറിയിച്ചു "ഞങ്ങൾക്കും നിങ്ങളോട് ചേർന്ന് പ്രവർത്തിക്കാൻ സാധിക്കുമോ എന്ന്". ഏതാണ്ട് രണ്ടായിരം കുട്ടികളുള്ള സ്കൂളിൽ പ്രചോദന ഒരു പ്രചോദനമാവുകയാണ്. അനവധി സ്കൂളുകൾ സ്ഥാപനങ്ങൾ വ്യക്തികൾ ഇതിൽ പങ്കാളികളാകുമ്പോൾ പ്രചോദന അതിന്റെ ലക്ഷ്യത്തിലേക്ക് പടിപടിയായി അടുക്കുന്നു. മൂന്ന് സ്ഥിരം പ്രവർത്തകരും അനേകം സന്നദ്ധപ്രവർത്തകരും ഇതിൽ പങ്കാളികളാണ്.

### ഞാൻ നഗ്നയായിരുന്നു നിങ്ങളെന്നെ ഉടുപ്പിച്ചു

പ്രചോദനയുടെ മറ്റൊരു പദ്ധതിയാണ് വസ്ത്രദാനം. പ്രത്യേകമായി തണുപ്പുകാലത്ത് അനേകർ തണുപ്പു കൊണ്ട് മരിക്കുമ്പോൾ ജനങ്ങൾ നൽകുന്നതും, വില കൊടുത്ത് വാങ്ങുന്നതുമായ വസ്ത്രങ്ങൾ, കമ്പിളികൾ നൽകിയ ആയിരങ്ങളെ പ്രചോദന സഹായിക്കുന്നു. ഡൽഹിയിൽ മാത്രമല്ല ഒറീസയിലും ഈ പദ്ധതി നമ്മൾ നടപ്പാക്കിവരുന്നുണ്ട്. അനേകജോഡി വസ്ത്രങ്ങൾ വാങ്ങിക്കൂട്ടാൻ ത്വരകാണിക്കുന്നവർക്ക് ഒരു തിരിഞ്ഞു നോട്ടത്തിനുള്ള വഴികാട്ടികൂടെ ആകുകയാണ് പ്രചോദന. നാം ശ്രദ്ധിച്ചാലും ആളുകൾ മരിക്കാം. എന്നാൽ നാം ശ്രദ്ധിക്കുകവഴി ഒരു ജീവനെങ്കിലും സംരക്ഷിക്കാനായാൽ അതാണ് പ്രചോദനലക്ഷ്യ മിടുന്നത്.

### അപ്രാപ്യമായ ചികിത്സാ സൗകര്യങ്ങളിൽ വ്യത്യസ്ത കാഴ്ചപ്പാടു സമീപനവും

ധാരാളം ആധുനിക ചികിത്സാസൗകര്യങ്ങള സർക്കാർ, സ്വകാര്യമേഖലകളിൽ ഉണ്ട് എങ്കിലും നല്ല ഒരു ശതമാനത്തിന് ഗുണനിലവാരമുള്ള ചികിത്സാ സൗകര്യങ്ങൾ മരീചികമാത്രമാണ്. ഒരു മയക്കുമരുന്ന് കുത്തിവെക്കുന്നതിന് തയ്യാറെടുക്കുന്ന രോഗികളോട് എന്താണ് ചെയ്യുന്നത് എന്ന് ചോദിച്ചപ്പോൾ എന്റെ മുറിവിൽ വേദന അത്രയും നേരം അറിയുകയില്ലല്ലോ എന്നാണ് പ്രതികരിച്ചത്.

ജീവിതത്തിലെ പ്രതീക്ഷകളറ്റ അറിവില്ലാത്ത അനേകർ രോഗികളായി പ്രധാനമായും മുറിവുകളും എച്ച്.ഐ.വി. ക്ഷയം ആദിയായ രോഗങ്ങളുമായി വലയുമ്പോൾ അവർക്ക് സഹായം നൽകുക എന്ന പ്രവർത്തിയും പ്രചോദന ഏറ്റെടുത്തു. സഹായത്തിന് ആതുരശുശ്രൂഷാമേഖലയിലുള്ള നഴ്സുമാരും മരുന്നും ലഭിക്കുമ്പോൾ പ്രവർത്തനം പുരോഗമിപ്പിക്കുവാൻ ബുദ്ധിമുട്ടില്ല. ഒരു ദിവസം ഏതാണ്ട് അമ്പതുപേർക്കെങ്കിലും പ്രാഥമിക ചികിത്സ നൽകിവരുന്നു. കൂടാതെ ആശുപത്രികളിലും അഭയകേന്ദ്രങ്ങളിലുമാക്കുന്നു.

### വികസനത്തിന്റെ വ്യത്യസ്തമുഖത്തോടുള്ള പ്രതികരണം

വളർച്ച, വികസനം എന്നിവ എല്ലാവർക്കും ഇഷ്ടമാണ്. ഗ്രാമങ്ങളിൽ നിന്ന് നഗരങ്ങളിലേക്കുള്ള പ്രയാണത്തിന്റെ അളവ് അനുചിതമായി വർദ്ധിച്ചുവരുന്നു. പത്തു വർഷം മുമ്പ് നൂറ്റി എൺപത് ലക്ഷമായിരുന്ന ഡൽഹി ജനം ഇപ്പോൾ ഇരുന്നൂറ്റി അമ്പത് ലക്ഷം കടന്നിരിക്കുന്നു. താമസം, ഓഫീസ് സൗകര്യം എന്നിവ ആവശ്യാർത്ഥം ഉയർന്നില്ലെങ്കിലും, എല്ലായിടത്തും തകൃതിയിലുള്ള പണികൾ നിലനിൽക്കുന്നു. റോഡുകൾ, പാലങ്ങൾ, കെട്ടിടങ്ങൾ എന്നിങ്ങനെ നീളുന്നു അവ.

ആരുടെയും പ്രഥമശ്രദ്ധയിൽപ്പെടാത്ത ഒരു പറ്റം ജനങ്ങളുടെ കഠിനാധ്വാനമാണ് അതിന് പിന്നിൽ. ആഡംബര സാധനങ്ങൾ പണിപൂർത്തിയാക്കുന്നവർ എന്നും തകരത്തിനും ടാർപ്പായ്ക്കും കീഴിൽ ചൂടും തണുപ്പും പൊടിയുമടിച്ച് ജിവിതം തള്ളിനീക്കുന്നു. കെട്ടിട സമുച്ചയങ്ങളിൽ നിന്ന് മറ്റൊന്നിലേക്കുപോകുന്ന ഇവരുടെ കുഞ്ഞുങ്ങളാണ് പ്രചോദനയുടെ ശ്രദ്ധാകേന്ദ്രം.

കെട്ടിട നിർമ്മാണ തൊഴിലാളികളുടെയും വീടുപണിക്കാരുടെയും പഴയ വസ്തുക്കൾ പെറുക്കുന്നവരുടെയും മക്കൾക്കായി പഠനകേന്ദ്രം ഒരുക്കാനായി എന്നത് ശ്രദ്ധേയമായ കാര്യമാണ്. എൺപതിൽപരം കുഞ്ഞുങ്ങളാണ് വിദ്യാഭ്യാസം അവിടെ നേടുന്നത്.

ഭാവിയിൽ ഡൽഹിയിലെ എല്ലാ ദൈവാലയങ്ങളോടുകൂടെയും ഈ പ്രവർത്തി വ്യാപിപ്പിക്കാൻ ഉദ്ദേശിക്കുന്നു.

### ആരാണ് ചേരിനിവാസികൾ

സ്വന്തം നാട്ടിൽനിന്ന് പലകാരണങ്ങളാൽ നിർമ്മാണതൊഴിലാളികൾ, വെയ്സ്റ്റ് പറുക്കി ഉപജീവനം നേടിയിരുന്നവർ, രാഷ്ട്രീയ പ്രകടനങ്ങൾക്ക് വന്ന് മടങ്ങാത്തവർ, മനുഷ്യക്കടത്തിനിടയായവർ...കുടിയേറിവന്ന ലക്ഷക്കണക്കിനാളുകൾ ഡൽഹിയിലും പ്രാന്തപ്രദേശങ്ങളിലും ജീവിക്കുന്നുണ്ട്. ആരുടെതുമല്ലാത്തതും സർക്കാർ ഉടമസ്ഥതയിലുള്ളതുമായ ചില സ്ഥലങ്ങളിലാണ് അടിസ്ഥാനസൗകര്യം പോലുമില്ലാത്ത ഇത്തരം ആളുകൾ തിങ്ങിപ്പാർക്കുന്നത്. അത്തരത്തിലുള്ള ഒരു റെയിൽവേ പുറംപോക്കാണ് മാനസരോവർപാർക്ക് ചേരി. നൂറുകണക്കിന് വീടുകളായി ചേരിയിലുള്ളത്. സൗകര്യങ്ങളില്ല, സ്വകാര്യതകളില്ല, വിദ്യാഭ്യാസമില്ല, എല്ലാത്തരം അതിക്രമങ്ങൾക്കും ഇരയാകേണ്ടിവന്നേക്കാം. അത് കൊച്ചുകുഞ്ഞുങ്ങൾ മുതൽ മുതിർന്ന സ്ത്രീകൾവരെ.

ഇത്തരത്തിലുള്ള കുഞ്ഞുങ്ങൾക്കായി ആവിഷ്കരിച്ച ഒരു ദീർഘകാല പദ്ധതി വിദ്യാഭ്യാസ ആരോഗ്യമേഖലയിൽ നടപ്പിലാക്കിവരുന്നു. തുടക്കത്തിൽ അറുപതോളം കുഞ്ഞുകുട്ടികളാണ് അതിന്റെ ഗുണഭോക്താക്കൾ. കൂടാതെ മുതിർന്ന കുട്ടികൾക്ക് സ്വന്തം കാലിൽ നിൽക്കാൻ പര്യാപ്തമായ പരിശീലനവും ഇതിന്റെ ഭാഗമായി നടന്നുവരുന്നു. വൈദികർ, കന്യാസ്ത്രീകൾ, ടീച്ചർമാർ, സന്നദ്ധപ്രവർത്തകർ ഇതിന്റെ ഭാഗമായി പ്രവർത്തിക്കുന്നു. അടിസ്ഥാന വിദ്യാഭ്യാസം, ആരോഗ്യം, തൊഴിൽ എന്നിവ ഈ പദ്ധതിയുടെ പ്രഖ്യാപിത ലക്ഷ്യങ്ങളാണ്.

### മദർ തെരേസ അറിയപ്പെട്ടതുപോലെ

ലോകമനസാക്ഷിയുടെ മുമ്പിൽ മദർ തെരേസ അറിയപ്പെട്ടതിനു പ്രധാനകാരണം ശയ്യാവലംബരായ അനാഥകുഞ്ഞുങ്ങൾക്കും രോഗികൾക്കും വൃദ്ധർക്കും അത്താണിയായി എന്നുള്ളതിനാലാണ്. കൽക്കട്ടയിലെ കാളിഘട്ടിലുള്ള മദർതെരേസാ സ്ഥാപനത്തെ അനുസ്മരിപ്പിക്കും പോലെ ഡൽഹി ജസോള പ്രദേശത്ത് സെന്റ് ജൂഡ് മലങ്കര കത്തോലിക്കാ ദൈവാലയങ്കണത്തിൽ പ്രവർത്തനമാരംഭിച്ച "ശാന്തി ആശ്രമം" പ്രചോദനയുടെ ചരിത്രത്തിലെ മറ്റൊരു നാഴികക്കല്ലാണ്. വ്യത്യാസങ്ങൾ പലത് സ്വഭാവം ഒന്ന് എന്നതാണ് ശാന്തി ആശ്രമത്തെ പ്രത്യേകതയുള്ളതാക്കുന്നത്.

# ബാഹ്യകേരള മലങ്കര കത്തോലിക്കാ സഭ: അൽമായരുടെ ആദ്ധ്യാത്മികതയും പ്രേഷിത ചൈതന്യവും



പി. വി. തോമസ് (ജോയ്, പൂനെ)

മലങ്കര കത്തോലിക്കാ സഭയുടെ ആദ്യകാല വളർച്ചയിലും ആത്മീയതയിലും പങ്കുചേർന്ന പലരും ജോലി സാധ്യതകൾ തേടി മറുനാടുകളിൽ പോകാൻ തുടങ്ങി. എന്നാൽ 1947 മുതൽ തൊഴിൽ സാധ്യതകൾ പല പട്ട ണങ്ങളിലും സുലഭമാക്കാൻ തുടങ്ങിയതോടെ ബോംബെ, പൂനെ, ഡൽഹി, മദ്രാസ്, ബാംഗ്ലൂർ, കൽക്കട്ട മുത ലായ മഹാനഗരങ്ങളിലേക്ക് വന്നുകൊണ്ടിരുന്നു. എന്നാൽ അവരുടെ കൂട്ടായ്മ ശൈശവപ്രായത്തിലായിരുന്നു.

മലങ്കര കത്തോലിക്കരുടെ ചെറിയ ചെറിയ കൂട്ടായ്മകൾ വിവിധ സ്ഥലങ്ങളിൽ വളരാൻ തുടങ്ങി. ആദിമ ക്രിസ്ത്യാനികളുടെ പോലെ, അവർ കണ്ടുമുട്ടാൻ തുടങ്ങി. ചിന്നിചിതറികിടന്നവരെ ഒന്നിച്ച കൂട്ടുവാൻ പലരും പരിശ്രമിച്ചതിന്റെ ഫലമായി, ഭവനസന്ദർശനം, പ്രാർത്ഥനായോഗങ്ങൾ, ക്രിസ്തുമസ്, ദുഃഖവെള്ളി, ഉയിർപ്പ് ആഘോഷങ്ങൾ മേഖലാതലത്തിൽ നടത്തുവാൻ തുടങ്ങി.

ദൈവാനുഗ്രഹമെന്നു പറയട്ടെ ബഥനി ഒ.ഐ.സി. സന്ന്യാസസമൂഹം പൂനെ നംവാടിയിൽ 1955-ൽ സ്ഥാപി തമായതോടെ അന്ന് പൂനായിലുണ്ടായിരുന്ന ചെറിയ മലങ്കര കൂട്ടായ്മയ്ക്ക് ആത്മീയ വളർച്ചയ്ക്ക് കാരണ മായി. മുംബൈ പ്രദേശത്തും ബഥനി സമൂഹം സഭാ കൂട്ടായ്മയ്ക്ക് നേതൃത്വം നൽകി. ഇതുപോലെ തന്നെ വിവിധ രൂപതകൾ മറ്റ് പ്രദേശങ്ങളിലെ അജപാലന ശുശ്രൂഷ ഏറ്റെടുക്കുകയും മലങ്കര സഭാ സമൂഹത്തിന് ക്രമേണ രൂപം നൽകുകയും ചെയ്തു ബാഹ്യകേരള മലങ്കര സഭാ.

പൂനായെ സംബന്ധിച്ചിടത്തോളം 1982 മുതൽ മലങ്കരക്കാർക്കായി വികാരിയായി ബഹു. ആന്റണി വലിയ വിളയിലച്ചൻ നിയമിതനായി (ഇന്നത്തെ തോമസ് മാർ അന്തോണിയോസ് പിതാവ്). അദ്ദേഹത്തിന്റെ ത്യാ ഗോജ്ജ്വലമായ പ്രവർത്തനങ്ങൾ ശക്തമായി. 1960 മുതലുള്ള കാലയളവിൽ നമ്മുടെ കൂട്ടായ്മകൾക്ക് ധാരാളം

അവിടെ അനേകം കന്യാസ്ത്രീകൾ ശുശ്രൂ ഷയ്ക്കുണ്ട്. ഇവിടെ ഒരു കുടുംബം (അനിൽ, ജീന അഞ്ചലോ) അവിടെ അടിസ്ഥാന സൗകര്യങ്ങളായി ഇവിടെ ഇനിയും ആകേണ്ടിയിരിക്കുന്നു. നിരാലംബരുടെ നീണ്ടനിര ഡൽഹിയിൽ സൗകര്യങ്ങൾ പരിമിതം. ഇതിനെ ഒരു തുടക്കമായിട്ടേ കാണാനാകൂ. അനേക രോഗികളെ ശുശ്രൂഷിച്ചു. ചിലരെ ബന്ധുക്കളെ ഏൽപി ച്ചു. ചിലർ മരിച്ചു. ചിലർ ഇനിയും തുടരുന്നു. പുതിയ രോഗികൾ, വൃദ്ധർ വന്നുചേരുന്നു.

ഒന്നുമില്ലാതെ തുടങ്ങിയ സംരംഭം പേരറിയാത്ത തീവണ്ടി യാത്രക്കാർ മുതൽ സഹകാരികളായി. ഒരു നേരം പോലും ഭക്ഷണം മുടങ്ങിയില്ല. ഒരിക്കലും മുട ങ്ങുകയില്ല. കാരണം ശാന്തി ആശ്രമത്തെ ജനം നെഞ്ചി ലേറ്റിക്കഴിഞ്ഞു.

അന്തേവാസികളുടെ പ്രാർത്ഥന ഒന്നുമാത്രം

“മരിക്കുന്നെങ്കിൽ ശാന്തി ആശ്രമത്തിൽ നിന്ന്”

ചെറുതെങ്കിലും പേരിലറിയപ്പെട്ടു തുടങ്ങി. ഇനിയും അനേകരെ ബോധവൽക്കരിക്കാൻ, ചിലരുടെ മുമ്പിൽ ചോദ്യചിഹ്നമായി ശാന്തി ആശ്രമം ശാന്തിദൂതുമായി മുന്നേറുന്നു.

**സമാപനം**

വരും നാളേക്ക് ആരും അനാഥരാകാത്ത സ്വപ്നവു മായ്, തെരുവോരങ്ങളിൽ അന്തിയുറങ്ങുന്നവന് അത്താ ണിയായ് രോഗികൾക്ക് വൈദ്യനും ബുദ്ധിമുട്ടുന്നവനാ ശ്വാസവും ചേരികളിലെ കുഞ്ഞുങ്ങൾക്ക് അക്ഷരവുമായ് പ്രചോദന അതിന്റെ യാത്ര തുടരുകയാണ്.

അനേകരെ ഈ സന്ദേശത്തിന്റെ വാഹകരാകുന്ന സ്വയം പ്രേരിതരാക്കുന്ന അപരന്റെ വിശപ്പ് എന്റേതും കൂടെയാണെന്ന ദൈവിക ചിന്തയുടെ ഉടമസ്ഥരാക്കുന്ന മലങ്കര കത്തോലിക്കാ സഭയുടെ സാമൂഹ്യക്ഷേമ പ്രവർത്തന പൂങ്കാവനത്തിലെ ഒരു വ്യത്യസ്ത പുഷ്പ മായ് പ്രചോദന തിളങ്ങിനിൽക്കുന്നു.



കഷ്ടപ്പാടുകൾ ഓർക്കാനുണ്ട്. സ്വന്തമായ സ്ഥലമോ, ആരാധനാലയമോ, സ്ഥാപനങ്ങളൊ ഒന്നുമേ പുറമേ ഉണ്ടായിരുന്നില്ല. എങ്കിലും നമ്മുടെ ആദ്യതലമുറയുടെ വിശ്വാസതീക്ഷ്ണത ദൈവമുൻപാകെ സ്വീകാര്യമായി. പൂനായിൽ ചിലയിടത്ത് വീടുകളിൽ, വർക്ക്ഷോപ്പിൽ, മദർ തെരേസ ഭവനത്തിൽ, സ്കൂളുകളിൽ, ബഥനി ആശ്രമത്തിലും മറ്റും വച്ച് നടത്തപ്പെട്ടിരുന്നു. സവിശേഷമായ ഒരു കാര്യം, പൊതുവെ നമ്മുടെ ആളുകൾക്ക് ഇരുചക്ര വാഹനങ്ങളോ കാറുകളോ ഇല്ലായിരുന്നു. ചിലർക്കൊക്കെ ബൈസൈക്കിൾ ഉണ്ടായിരുന്നു. മുൻസിപ്പൽ വാഹനങ്ങളാണ് പൊതുവെ ആശ്രയിച്ചിരുന്നത്. നടന്നുവരാനും പലർക്കും തീക്ഷ്ണതയുണ്ടായിരുന്നു. 500 രൂപതയിൽ താഴെ ശമ്പളമുള്ളവരായിരുന്നു പൊതുവെ. കുട്ടികളുടെ വിദ്യാഭ്യാസം വാടകവീടുകളിലെ താമസം, പരിമിത പരിസ്ഥിതി സാഹചര്യങ്ങൾ, കഠിനമായ ജോലികൾ ഇവയൊക്കെയും ആരേയും ആരാധനാ ജീവിതത്തിൽ തളർത്തിയില്ല. നല്ല ഉന്മേഷം, പങ്കുവെയ്ക്കൽ, തളർത്തിയില്ല. നല്ല ഉന്മേഷം പങ്കുവെയ്ക്കൽ, കൂട്ടായ്മ, സ്നേഹം നിറഞ്ഞുനിന്നിരുന്നു. ആരോട് പരിഭവം പറയാനാ? പൊതുവെ എല്ലാവരും ഒരുപോലെ. ഇവിടുത്തെപ്പോലെ തന്നെ കൂട്ടായ്മയുടെ വളർച്ച ബോംബെയിലും ഡൽഹിയിലും ഭോപ്പാലിലും മദ്രാസിലും മറ്റും ഉണ്ടായി. പ്രശ്നങ്ങൾ, പ്രയാസങ്ങൾ ഉയർന്നു. നമ്മുടെ വന്ദ്യ പിതാക്കന്മാർക്കും നിവേദനങ്ങൾ, കത്തുകൾ, സന്ദർശനങ്ങൾ നൽകി. ബാഹ്യകേരളയുടെ ദയനീയാവസ്ഥയെ ബോധ്യപ്പെടുത്താൻ പല അൽമായ നേതാക്കന്മാരും മുൻപോട്ട് വന്നു. ഇന്നും സ്നേഹപൂർവ്വം ആദരവോടെ നമ്മൾ ഓർക്കുന്നു. അഭിവന്ദ്യ ബനഡിക്ട് മാർ ഗ്രിഗോറിയോസ്, സിറിൾ മാർ ബസേലിയോസ് പിതാക്കന്മാരെ മുഖ്യമായും, ബഥനി സന്യാസസമൂഹങ്ങളെയും പ്രത്യേകിച്ച് വൈദീകശ്രേഷ്ഠരായ ബഹു. ബർക്കുമാൻസ്, ഇഗ്നേഷ്യസ് തങ്ങളത്തിൽ മറ്റ് ധാരാളം 'OIC' വൈദികരോടും കടപ്പെട്ടിരിക്കുന്നു.

കൂട്ടായ്മകൾ വളർന്നതോടെ ഓരോ ഇടത്തുനിന്നും ഓരോരോ ശബ്ദം ഉയരുവാൻ തുടങ്ങി. "ഞങ്ങൾക്ക് സ്വന്തമായ ആരാധനാലയം, വി. കുർബാനയും കൂദാശ പരികർമ്മങ്ങളും സ്വകാര്യസ്ഥലം, കൂട്ടായ്മകളെ ശക്തിപ്പെടുത്താനുള്ള സംവിധാനങ്ങൾ ഉണ്ടാകണം, ഉണ്ടാക്കി തരണം''. ഇതായിരുന്നു മുഖ്യമായ അന്നത്തെ "അജണ്ട". അവരുടെ തിളക്കുന്ന രക്തം പല കത്തുകളിലും പ്രകടമാണ്.

ഈ ലേഖനമെഴുതുമ്പോൾ പൂനായിൽ ആദ്യമായി കാലുകുത്തിയ ദിവസം ഓർത്തുപോകയാണ്. 1965 ജൂൺ 14 രാവിലെ 8.30. പ്ലാറ്റ്ഫോം നമ്പർ 1. എന്റെ ഈ 80 വർഷത്തെ പൂനാജീവിതം, ജോലി, സഭാപ്രവർത്തനങ്ങൾ മുതലായവ കണക്കിലെടുത്ത്, ബാഹ്യകേരളത്തിലെ എല്ലാ അത്മായ സഹോദരങ്ങളോടും ചേർന്ന് ഞങ്ങളുടെ ആത്മീയതയെ വീണ്ടും വിവരിക്കയാണ്.

മലങ്കര കത്തോലിക്കാ സഭാ അകത്തും പുറത്തും പൊതുവേ അപമാനിക്കപ്പെട്ടിരുന്ന കാലങ്ങളിൽ ബാഹ്യകേരളത്തിൽ വന്നവർക്കും അനുഭവങ്ങൾ ധാരാളമുണ്ട്. സഹനങ്ങൾ, അപകീർത്തികൾ, തെറ്റിധാരണകൾ, എളിമപ്പെടൽ, സാമ്പത്തീക പരാധീനതകൾ ഇവിടെ വന്ന ആദ്യ തലമുറ സ്നേഹപൂർവ്വം സഹിക്കേണ്ടി വന്നതിന്റെ ഫലമാണ് ഇപ്പോൾ ലഭിച്ചിരിക്കുന്ന ഈ രൂപതാസമ്മാനങ്ങൾ.

### ഗുഡ്ഗാവ് രൂപതയും കഡ്കി രൂപതയും

ഉള്ളത് ഉള്ളതുപോലെ ഉള്ളംതുറന്നു പ്രാർത്ഥിച്ചതിന്റെ ഫലമാണ്, ദൈവം നമ്മുടെ പ്രാർത്ഥനകൾ കേട്ട് ഇപ്രകാരം അനുഗ്രഹിച്ചിരിക്കുന്നത്. ഇവിടെ വന്ന ഒന്നാം തലമുറ ഓടാനും, നടക്കാനും, ഏതു സഭാ കാര്യങ്ങളും ഭക്തിയോടും ശുഷ്കാന്തിയോടും ചെയ്യാൻ സന്നദ്ധരായിരുന്നു. പൂനായിൽ ഇന്ന് കാണുന്ന ബഥനി നിർമ്മൽ സ്കൂളിനടുത്തുള്ള ആദ്യത്തെ ചാപ്പൽ ഉണ്ടാക്കിയത് വെറും ഏഴ് ദിവസംകൊണ്ടാണ്. നമ്മുടെ ചെറുപ്പക്കാർ കല്ലും മണ്ണും ചുമന്ന്, ബഹു. ഇഗ്നേഷ്യസ് തങ്ങളത്തിലച്ചന്റെ വാശിയേറിയ പരിശ്രമത്തിന്റെ ഫലമാണ്.

ഇപ്പോൾ ആഗോള കത്തോലിക്ക സഭയിൽ അറിയപ്പെടുന്ന കഡ്കിയുടെ ആരംഭം ഏറേ രസകരമാണ്.

ആദ്യകാലങ്ങളിൽ സെന്റ് ഇഗ്നേഷ്യസ് ദൈവാലയത്തിൽ പരി. കുർബാന ചൊല്ലാൻ അനുവാദം ലഭിച്ചിരുന്നു. പിന്നീട് കഡ്കി റെയിൽവേ സ്റ്റേഷന്റെ പിന്നിൽ ഒരു കാർ പാർക്കിങ്ങ് ഗാരേജ് ലഭിച്ചു. അവിടെ വി. കുർബാന ചൊല്ലാൻ തുടങ്ങി. ദൈവാനുഗ്രഹം, ഒരു ദിവസം നടന്നവിടേക്ക് വന്നു. നമ്മുടെ കൂട്ടായ്മയിൽ ഒരു സഹോദരി ചെമ്പനാൽ തങ്കമ്മ വറുഗീസ് ഇപ്രകാരം പ്രാർത്ഥിച്ചു. "കർത്താവേ ഞങ്ങൾക്കും ഇതുപോലൊരു ഗാരേജ് തരണമേയെന്ന്. ദൈവം തന്ന സമ്മാനമാണ് ഇപ്പോഴത്തെ സെന്റ് എഫ്രേം കത്തീഡ്രൽ.

നമ്മുടെ എക്സാർക്കേറ്റ് മെത്രാൻ അഭിവന്ദ്യ തോമസ് മാർ അന്തോണിയോസ് വളരെ വർഷങ്ങൾ വെയിലും മഴയും സഹിച്ചു പൂനാ മുഴുവൻ ഓടി നടന്നിട്ടുണ്ട്. അപ്പസ്തോലിക് വിസിറ്റേറ്റർ ആയിരുന്ന അഭിവന്ദ്യ ജേക്കബ് മാർ ബർണബാസ് പിതാവിനേയും, ബഥനി സന്യാസ മൂഹത്തോടും പ്രത്യേകിച്ച് ബഹു. ബർക്ക്മാൻസച്ചനോടും മറ്റ് സന്യാസ ശ്രേഷ്ഠരേയും നന്ദിപൂർവ്വം ഓർക്കുന്നു – ഈ മലങ്കര കൂട്ടായ്മ.

ഇതുപോലെതന്നെ മറ്റ് നഗരങ്ങളിലും റീജിയണുകളിലും ഇടവകകളിലെ ധാരാളം ആളുകളുടെ ആത്മീയത വർണ്ണിക്കാനുണ്ട്. മുംബൈ, ഡൽഹി, ഭോപ്പാൽ, ബാംഗ്ലൂർ, ചെന്നൈ, ഹൈദരാബാദ്, ഗുജറാത്ത്, ജൈപ്പൂർ ഇടവകകളുടെ രൂപീകരണനേതൃത്വത്തിലും വളർച്ചയിലും അൽമായരുടെ ധാരാളം ദൈവീകാനുഭവങ്ങൾ വിവരിക്കാനുണ്ട്. അതുപോലെതന്നെ ചെറുതും പുതിയതുമായ അഹമ്മദാബാദ്, സൂററ്റ്, ബറോഡ, ജയ്പൂർ, നാഗ്പൂർ, ലുഥിയാനാ, ജെബൽപൂർ, ഭിലയ് തുടങ്ങിയ കേന്ദ്രങ്ങളുടെ രൂപീകരണത്തിലും വളർച്ചയിലും അനുഭവിച്ചിട്ടുള്ള ദൈവീക അനുഗ്രഹങ്ങളും ബാഹ്യകേരള അൽമായരുടെ വിശ്വാസജീവിതത്തിലും ആത്മീയ ഉന്നതിക്കും കാരണമായിത്തീരുകയും പുതിയൊരു ആത്മീയ ജീവിതശൈലി രൂപപ്പെടുന്നതിനും കാരണമാകുകയും ചെയ്തിട്ടുണ്ട്. അഭിവന്ദ്യ ജേക്കബ് മാർ ബർണബാസ് പിതാവിന്റെ വരവോടുകൂടി ഡൽഹിയിലും മറ്റ് പ്രദേശങ്ങളിലുമായി ശക്തമായ ആദ്ധ്യാത്മിക മുന്നേറ്റം ഉണ്ടായത് ഏവർക്കും അറിവുള്ളതാണല്ലോ. ബാഹ്യകേരള അൽമായ ജീവിതത്തിന്റെ ആദ്ധ്യാത്മികതയുടെ ഫലമാണ് കഴിഞ്ഞ വർഷങ്ങളിൽ നമ്മൾ അനുഗ്രഹപ്രദമായി നടത്തിവരുന്ന മാർ ഈവാനിയോസ് പദയാത്ര പ്രചോദനയുടെ ജീവകാരുണ്യ പ്രവർത്തനങ്ങളും അൽമായരുടെ സഭാത്മ പങ്കാളിത്വത്തെ വരച്ചുകാണിക്കുന്നു. ബാഹ്യകേരളത്തിലും മലങ്കര സഭാതലത്തിലും വിവിധ സ്ഥലങ്ങളിലും വളരെ ഫലപ്രദമായ നേതൃത്വം പ്രത്യേകിച്ച് സുവിശേഷപാലനത്തിലും യുവജനപ്രസ്ഥാനത്തിലും മറ്റ് മേഖലകളിലും സംഭാവനകളുപരി ഇവിടുത്തെ അത്മായരുടെ ആദ്യാത്മിക വളർച്ചയ്ക്കും പങ്കാളിത്ത്വത്തിനും സാധിച്ചിട്ടുണ്ട് എന്നതും ഏറ്റം അഭിമാനത്തോടെ ഓർക്കുന്നു.

സഭ ആദ്യകാലങ്ങളിൽ വീടുകളിൽ ലത്തീൻ പള്ളികളിൽ സ്കൂളുകളിൽ, മഠങ്ങളിൽ, മദർ തെരേസ ഓർഫണേജുകളിൽ, വി. കുർബാന പൂനായിൽ നടത്തിയിട്ടുണ്ട്. അതുപോലെ മറ്റു പട്ടണങ്ങളിലും നമുക്ക് സ്വന്തമായി ജനം ചെയ്തിരുന്ന കാലങ്ങളെ മറക്കുന്നില്ല. സമാപനമായി പറയട്ടെ, ധാരാളം സഹനങ്ങൾ, അപകീർത്തികൾ, തെറ്റിധാരണകൾ, humiliations, സാമ്പത്തിക പരാധീനതകൾക്കും – മലങ്കര കത്തോലിക്കാ സഭ – അകത്തും പുറത്തും വിധേയരായിട്ടുണ്ട്.

അതിന് 2015–ൽ ദൈവം നൽകിയ വലിയ ഈ ദാനം – ബാഹ്യകേരളത്തിലെവിടേയും സുവിശേഷം പ്രസംഗിക്കാനുള്ള യോഗ്യരായ മെത്രാന്മാരും, കുറേ വൈദീകരും.

ഇപ്പോഴത്തെ നമ്മുടെ ഇവിടുത്തെ മൂന്നു തലമുറകൾ വളരുകയാണ്. ആദ്യകാല തീക്ഷ്ണതയുള്ളവർ, അവരുടെ മുകളിൽ തീക്ഷ്ണതയുള്ളവർ, സെമി – തീക്ഷ്ണിതൻ, തീക്ഷ്ണതയ്ക്കായി ആഗ്രഹിക്കുന്നവർ – വളരുന്ന മൂന്നാം തലമുറ – കുട്ടികൾ.

കഡ്കിയിൽ താമസിക്കുന്ന ശ്രീ. ദേവസ്യാ ദിവസെന 24 ജപമാലകൾചൊല്ലി, തന്റെ രോഗാവസ്ഥയിലും ഈ സഭയ്ക്കുവേണ്ടി കാഴ്ച വയ്ക്കുന്നു. ഭോപ്പാലിൽ വർഷങ്ങളോളം സഭയ്ക്കുവേണ്ടി പരിശ്രമിച്ച് പൂനായിൽ വിശ്രമിക്കുന്ന ശ്രീ. തുണ്ടിയത്ത് കൊച്ചുമ്മൻ അവശമായ രോഗാവസ്ഥയിലും ദുഃഖവെള്ളിയാഴ്ച പള്ളിയിൽ വന്ന് കുരിശുമുത്തി. കൈപ്പുനീർ കുടിച്ച്, പരസഹായത്തോടെ വീട്ടിലേക്ക് പോയത്, പഴയകാല തീക്ഷ്ണതയെ സൂചിപ്പിക്കുന്നു. എല്ലാം നേടിയെന്ന് കരുതുന്ന ധാരാളം പേരുണ്ട്. കോളേജുകൾ, സ്കൂളുകൾ മറ്റ് സ്ഥാപനങ്ങൾ കിട്ടിയ സന്തോഷത്തിൽ കഴിയുന്നവരുണ്ട്. സന്യാസമൂഹങ്ങളുടെ ആദ്ധ്യാത്മികത്വം ഇവിടെ പ്രസക്തമാണ്.

മലങ്കര കത്തോലിക്കരെ പറ്റി ലത്തീൻ, സീറോ മലബാർ രൂപതകളും, എക്യുമെനിക്കൽ ഗ്രൂപ്പുകളും വളരെ അഭിമാനപൂർവ്വം പറയാറുണ്ട്. മലങ്കര ആരാധനാക്രമത്തിലൂടെ ജീവിക്കുന്ന ധാരാളം പേരുണ്ട്. അവർക്ക് കരിസ്മാറ്റിക്ക് പ്രാർത്ഥനകൾ ആവശ്യമാണ്.

ഇവിടുത്തെ ബാഹ്യകേരള സഭ മുഴുവനായി തുടർന്ന് ആഗ്രഹിക്കുന്നു –

സുവിശേഷം പറയുന്നതിനുള്ള ശക്തിക്കായും ചൈതന്യത്തിനായും ദാഹിക്കുന്നു. കുട്ടികളുടെ ആദ്ധ്യാത്മീകത വളർച്ചയിലും സ്വഭാവ രൂപീകരണത്തിനുമുമ്പുള്ള പങ്ക്; വിവിധ ഭാഷകൾ പാസ്റ്ററൽ ലീഡേഴ്സ് കൈവശമാക്കാൻ – സ്ഥല പരിമിതികളാൽ വിഷമിക്കുന്ന ഇടവകകൾ പലതുണ്ട്. മുന്നോട്ട് ഒത്തിരി കാര്യങ്ങളിൽ വളരാൻ ആഗ്രഹിക്കുന്ന വലിയ സമൂഹം ഈ വന്ദ്യ പിതാക്കന്മാരുടെ മുൻപിൽ നിൽക്കുന്നു. ബാഹ്യകേരളത്തിൽ ഇത്ര പുരോഗതി ലഭിക്കാനുള്ള മറ്റൊരു വലിയ കാരണം എം.സി.സി. കൺവെൻഷനാണ്.

ആദ്യകാലത്ത് പൂനായിൽ ആരംഭിച്ച് പിന്നീട് ബോംബെ–പൂനാ ഒന്നിച്ചാക്കി തുടർന്ന് മറ്റു മേഖലകളിലേക്കും വ്യാപിപ്പിച്ചു. ഇപ്പോൾ വർഷത്തിൽ മാറി മാറി എം.സി.സി.യും എം.സി.വൈ.എം. ഉം കൺവെൻഷൻ വിപുലമായി സോൺതലത്തിൽ നടത്തപ്പെടുന്നു. ഈ

# ബാഹ്യകേരള മൈനർ സെമിനാരി– ദൈവപരിപാലനയുടെ പ്രത്യക്ഷ അടയാളം




**റവ. ഫാ. സാം പതാക്കൽ**
റെക്ടർ, മാർ ഈവാനിയോസ്
മൈനർ സെമിനാരി
ന്യൂഡൽഹി




ഒരു സഭയുടെ വളർച്ചയും പ്രവർത്തനരീതികളും നിർണ്ണയിക്കുന്നതിൽ വളരെ പ്രധാനപ്പെട്ട പങ്ക് വഹിക്കുന്നത് അവിടുത്തെ വൈദികരുടെ ജീവിതദർശനവും പ്രവർത്തനക്ഷമതയുമാണല്ലോ. മലങ്കര കത്തോലിക്കാ സഭയ്ക്ക് ഡൽഹി കേന്ദ്രമാക്കി ഗുഡ്ഗാവ് രൂപതയും പൂനെ കേന്ദ്രമാക്കി കട്കി എക്സാർക്കേറ്റും പുതുതായി ലഭിക്കുകയും, പ്രായോഗികമായി പറഞ്ഞാൽ ഭാരതം മുഴുവൻ കാനോനികമായ അധികാരത്തോടെ മിഷൻ പ്രവർത്തനങ്ങൾക്കായി കടന്നുചെല്ലുവാനുള്ള അവസരവും അധികാരവും സംലഭ്യമാവുകയും ചെയ്തിരിക്കുന്ന ഈ അവസരത്തിൽ, ഈ പ്രദേശത്തെ ദൈവവിളി സാധ്യതകളെയും വൈദികപരിശീലനത്തെയും കുറിച്ച് പ്രതിപാദിക്കുന്നത് തികച്ചും അഭികാമ്യമാണല്ലോ.

മലങ്കര കത്തോലിക്കാ സഭയ്ക്ക് ഈ പ്രദേശങ്ങളിൽ (പഴയ ETRI) ഔദ്യോഗികമായി രൂപതാസംവിധാനം വരുന്നതിന് മുമ്പ് തന്നെ ഒരു വൈദിപരിശീലനകേന്ദ്രം (മാർ ഈവാനിയോസ് മൈനർ സെമിനാരി– ന്യൂഡൽഹി) ആരംഭിക്കാൻ സാധിച്ചു എന്നത് വെറും യാദൃച്ഛികമായി സംഭവിച്ചതോ, സഭാ അധികാരികളുടെ ദീർഘവീക്ഷണത്തിന്റെ ഭാഗമായിട്ട് മാത്രമോ കാണാൻ

സഭയുടെ പൊതുവായ കാര്യങ്ങളും വളർച്ചകളേയും പ്രതിബന്ധിക്കുന്ന ചർച്ചകൾ നടത്തപ്പെട്ടിരുന്നു.

ഒരു കാര്യം പ്രത്യേകം സൂചിപ്പിക്കട്ടെ. അഭിവന്ദ്യ ബനഡിക്റ്റ് മാർ ഗ്രീഗോറിയോസ് പിതാവിന്റെ വലിയ ഒരാഗ്രഹമായിരുന്നു ബോംബെ - പൂനായുടെ ഇടയ്ക്ക്, Khandala - Lonavala ഭാഗത്ത് ഒരു മലങ്കര 'Get - together' സ്ഥാപനം ഉണ്ടാകണമെന്നുള്ളത്. അനുഗ്രഹത്തിന്റെ ഈ ജൂബിലി വർഷത്തിൽ മലങ്കര കത്തോലിക്കാ സഭ ഈ അനുഗ്രഹം സഫലീകരിക്കാൻ പരിശ്രമിക്കുമല്ലോ. തുടർന്നുള്ള കൺവെൻഷനുകളും സുവിശേഷസംഘങ്ങളുടെ സംയോജിച്ചുള്ള പ്രവർത്തനങ്ങളും പുതിയ രൂപതകൾക്കും വലിയ മുതൽക്കൂട്ടുകളായിരിക്കും.

മലങ്കര സഭയുടെ സുവിശേഷദൗത്യം പുതിയ ആദ്ധ്യാത്മീകതയ്ക്കും നവോത്ഥാനത്തിനും വഴിതുറന്നിരിക്കുകയാണ്. നമ്മുടെ സഭയേയും ആരാധന ക്രമത്തേയുംപ്പറ്റി ആഗോള കത്തോലിക്കാ സഭ സന്തോഷത്തോടെ വീക്ഷിച്ചുകൊണ്ടിരിക്കുകയാണ്. ഈ കാലയളവിൽ, കേരളത്തിലും പുറത്തുമുള്ള മലങ്കര കത്തോലിക്കരുടെ ആദ്ധ്യാത്മികതയിലൂടെ ധാരാളം മാനസാന്തരങ്ങൾ സുവിശേഷശക്തതി പടർന്നു പന്തലിക്കട്ടെയെന്ന് നമുക്ക് പ്രാർത്ഥിക്കാം, തുടർന്നു പരിശ്രമിക്കാം. സുവിശേഷസംഘം എല്ലാം ഇടവകകളിലും ബാഹ്യകേരളത്തിൽ പ്രത്യേകിച്ചും വചനം പ്രഘോഷിക്കാനും ഇടയാകട്ടെ. യുവതലമുറകളിലേക്ക് സഭയുടെ പ്രസരിപ്പ് ഒഴുകിയിറങ്ങട്ടെ. ധാരാളം യുവ മിഷണറി വൈദീകരും സന്യസ്ഥരും ഈ തുറക്കപ്പെട്ട രൂപതകളിലേക്ക് വിളിക്കപ്പെടാൻ തുടർന്നു പ്രാർത്ഥിക്കാം.

നമ്മുടെ അഭിവന്ദ്യ കർദ്ദിനാൾ കാതോലിക്കാ ബാവാ തിരുമേനിയുടേയും സുന്നഹദോസിന്റെയും പരിശ്രമത്തിന്റെ ഈ പുതിയ രൂപതകൾ രൂപം കൊള്ളാൻ സഹായിച്ചു. ധാരാളം നന്ദി. ബാഹ്യകേരള സഭ അറിയിക്കുന്നു.

ശ്രമിച്ചാൽ അത്ഭുതകരമായി നമ്മുടെ സഭയെ നയിക്കുന്ന ദൈവപരിപാലനയുടെ വളരെ പ്രത്യക്ഷമായ ഒരടയാളം തിരിച്ചറിയുന്നതികഴിയും. മൈനർ സെമിനാരി ആരംഭിക്കുന്നത് സാധാരണഗതിയിൽ ഒരു രൂപതാ സംവിധാനം നിലവിൽ വരുമ്പോൾ മാത്രമാണല്ലോ.!

2011 ജൂലൈ 27-ാം തീയതി, അഭിവന്ദ്യ ഫീലിപ്പോസ് മാർ സ്തേഫാനോസ് തിരുമേനിയുടെ കൈകളാൽ, അഭിവന്ദ്യ ജേക്കബ് മാർ ബർണബാസ് പിതാവിന്റെ നേതൃത്വത്തിലും സാന്നിധ്യത്തിലും, ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ നാമത്തിൽ, മലങ്കര കത്തോലിക്കാ സഭയ്ക്ക് ഡൽഹിയിൽ ഒരു മൈനർ സെമിനാരി ആരംഭിക്കാൻ സാധിച്ചതിനെ ഓർത്ത്, ആ ദൈവപരിപാലനയെ തിരിച്ചറിഞ്ഞ് ദൈവത്തെ മഹത്വപ്പെടുത്തുകയും, സഭാനേതൃത്വത്തെ അഭിനന്ദിക്കുകയും ചെയ്യാം.

ഈ മൈനർ സെമിനാരിയിൽ പരിശീലനം പൂർത്തിയാക്കിയ ആറ് ബ്രദേഴ്സ് ഇപ്പോൾ നാഗ്പൂർ സെന്റ് ചാൾസ് മേജർ സെമിനാരിയിൽ ഫിലോസഫി പഠനം നടത്തുന്നു. മറ്റ് ആറു ബ്രദേഴ്സ് മൈനർ സെമിനാരി പരിശീലനം നടത്തിവരുന്നു. മുൻ റെക്ടർ ആയിരുന്ന വർഗീസ് വാലിക്കോടത്ത് അച്ചനെയും, വർഗീസ് വിനയാനന്ദ് (ഒ.ഐ.സി.) അച്ചനെയും, വൈസ് റെക്ടർമാരായിരുന്ന ബഹു. അജി താന്നിമൂട്ടിൽ, മാത്യു വാരിക്കാട്ടിൽ അച്ചൻമാരെയും, ഈ സെമിനാരിയുമായി ബന്ധപ്പെട്ട് സഹകരിക്കുകയും സഹായിക്കുകയും ചെയ്യുന്ന മറ്റ് എല്ലാവരെയും നന്ദിയോടെ ഓർക്കുന്നു. കഴിഞ്ഞ വർഷങ്ങളിൽ പൗരോഹിത്യം സ്വീകരിച്ച ഫാ. മാത്യു കൂടപ്പറമ്പിൽ, ഫാ. ജോൺ വിൽസൻ, ഫാ. ജിന്റോ ജോൺ, എന്നിവർക്ക് സ്വന്തം മൈനർ സെമിനാരിയായി നിലകൊള്ളുവാനുള്ള ഭാഗ്യവും ഈ സെമിനാരിക്ക് ലഭിച്ചു.

**സാധ്യതകൾ**

മലങ്കര കത്തോലിക്കാ സഭയിൽ, പ്രവാസികളുടെ ഇടയിൽ നിന്നും ധാരാളം ദൈവവിളികൾ ലഭിക്കുന്നു എന്നതുതന്നെ വലിയ സന്തോഷത്തിന് വകനൽകുന്നതാണ്. വിവിധ റീത്തുകളിലും, രൂപതകളിലും, ആശ്രമങ്ങളിലുമായി ധാരാളം വൈദികർ ഈ പ്രദേശങ്ങളിൽ നിന്ന് അഭിഷിക്തരായിട്ടുണ്ട്. ഡൽഹിയിലെ മൈനർ സെമിനാരി സ്ഥാപനം ഇതിനകം തന്നെ ബാഹ്യകേരള സഭയ്ക്കുവേണ്ടി (ETRI) യുള്ള ദൈവവിളിയുടെ വർദ്ധനവിന് കാരണമായിത്തീർന്നു എന്നും എടുത്തു പറയുവാൻ ആഗ്രഹിക്കുന്നു. മറ്റ് അനേകം സാധ്യതകൾ ഉണ്ടായിട്ടും, വൈദികനായിത്തീരുക എന്ന പ്രഥമലക്ഷ്യത്തോടെ മുന്നോട്ട് വരുന്ന യുവാക്കൾക്ക് ഈ സെമിനാരി സ്ഥാപനം കൂടുതൽ ഉത്തേജനം പകരുന്നു എന്നതും ശ്ലാഘനീയമാണ്.

മലങ്കര കത്തോലിക്കാസഭയുടെ വിശ്വാസ, ആരാധനാ പാരമ്പര്യങ്ങള കാത്തുസൂക്ഷിക്കുന്നതിനും, കേരളത്തിനു പുറത്ത് ജനിച്ച് വളർന്നവരുടെ ഭാഷാ-ചിന്താരീതികൾ മനസ്സിലാക്കി സഭയോടുള്ള സ്നേഹത്തിലും മിഷൻ തീക്ഷണതയിലും, ഈ രൂപതകൾക്ക് ഭാവിയിലേക്ക് ആവശ്യമായ വൈദികരെ രൂപപ്പെടുത്തിയെടുക്കുന്നതിനും ഈ സെമിനാരിക്കുള്ള സാധ്യതകൾ അതുല്യമാണ്. ഒറീസ, പഞ്ചാബ് തുടങ്ങിയ മിഷനുകളിൽ നിന്ന് ദൈവവിളിയോടു താല്പര്യമുള്ള യുവതീയുവാക്കളെ കാലക്രമേണ പ്രോത്സാഹിപ്പിക്കേണ്ടതും ഈ സഭയുടെ മിഷൻ പ്രവർത്തനങ്ങൾക്ക് അത്യന്താപേക്ഷിതമാണ്.

**പരിശീലനരീതികൾ**

ദൈവത്തിന്റെ പ്രതിപുരുഷനായി നിലകൊള്ളുകയും ദൈവജനത്തിന്റെ പ്രതിനിധിയായി ദൈവമുമ്പാകെ ആയിരിക്കുകയും ചെയ്യുക എന്ന ദ്വിമുഖ ദൗത്യങ്ങൾ നിവർത്തിക്കുവാൻ സാധ്യമായ രീതിയിൽ, ഇവിടുത്തെ സാഹചര്യത്തിനും ആവശ്യത്തിനും ഉതകുന്ന രീതിയിൽ വൈദികവിദ്യാർത്ഥികളെ വളർത്തിയെടുക്കുവാനുള്ള പരിശ്രമമാണ് ഇവിടെ നടക്കുക. മലങ്കര കത്തോലിക്കാ സഭയുടെ മൈനർ സെമിനാരിക്കുവേണ്ടിയുള്ള പൊതു പാഠ്യ വിഷയങ്ങൾക്കെല്ലാം ഇവിടുത്തെ പ്രത്യേക സാഹചര്യത്തിന് ആവശ്യമായ വിഷയങ്ങളും, പഠനരീതികളും ഉപയോഗിക്കുന്നു.

ഈ പ്രദേശങ്ങളിൽ നിലവിലുള്ള പള്ളികളും സ്ഥാപനങ്ങളും, മിഷനുകളും നടത്തിക്കൊണ്ടു പോവുക എന്ന ലക്ഷ്യത്തിലേക്ക് ചുരുങ്ങിപ്പോകാതെ, പുതിയ അജപാലനരംഗങ്ങൾ കണ്ടെത്തുവാനും, മിഷൻ സാധ്യതകൾ വെട്ടിത്തുറക്കുവാനും നവ വൈദികർക്ക് സാധ്യമാകുന്ന രീതിയിലുള്ള പരിശീലനം ലഭ്യമാക്കുക എന്ന ലക്ഷ്യം സാധ്യമാക്കുന്ന പരിശീലനരീതികളാണ് ഈ സെമിനാരിയിൽ നടക്കുക. പുതിയ മിഷൻ പ്രദേശങ്ങളും അജപാലന സാധ്യതകളും കണ്ടെത്തുവാനും നിലവിലുള്ളവയെ കൂടുതൽ കാര്യക്ഷമമായി മുന്നോട്ട് കൊണ്ടുപോകുവാനും തുറന്നുകിട്ടിയിരിക്കുന്ന ഈ പ്രവർത്തന സ്വാതന്ത്ര്യം ഫലപ്രദമായി നിർവഹിക്കുന്നതിന് കഴിവും താല്പര്യവുമുള്ള, മിഷൻ തീഷ്ണത നിറഞ്ഞ വ്യക്തികളെ രൂപപ്പെടുത്തുവാനുള്ള പരിശീലനശ്രമമാണ് ഈ സെമിനാരിയിൽ നടക്കുന്നത്. ഇവിടുത്തെ അടുത്ത തലമുറയെ നയിക്കുവാൻ, ഈ പ്രദേശങ്ങളുടെ സംസ്കാരവും, ചിന്താരീതികളും കൂടുതൽ എളുപ്പത്തിൽ തിരിച്ചറിയാൻ കഴിയുന്ന വൈദികരെ ലഭ്യമാക്കുക എന്ന ലക്ഷ്യവും ഈ സെമിനാരി സ്ഥാപനത്തെയും അതിന്റെ പരിശീലനരീതികളെയും സ്വാധീനിക്കുന്നു.

**വെല്ലുവിളികൾ**

മലങ്കര കത്തോലിക്കാ സഭയുടെ സിറിയൻ ആരാധനാവിശ്വാസ, പാരമ്പര്യരീതികൾ അവയുടെ സൗന്ദര്യം ഒരല്പംപോലും നഷ്ടപ്പെടാതെ കാത്തുസൂക്ഷിക്കുകയും എന്നാൽ ഈ കാലഘട്ടത്തിനും സാഹചര്യങ്ങൾക്കും അഭികാമ്യമായ രീതിയിൽ വൈദികശുശ്രൂഷ ഏറ്റവും ഫലവത്തായ രീതിയിൽ നടത്തുവാൻ പ്രാപ്തരുമായ വൈദികരെ വളർത്തിയെടുക്കുക എന്നതുതന്നെയാണ് പ്രധാന വെല്ലുവിളിയും ഉത്തരവാദിത്വവും.

നാളിതുവരെ റോമിൽനിന്ന് അനുവദിച്ച് കിട്ടിയില്ല, പ്രവർത്തന സ്വാതന്ത്ര്യം ഇല്ല എന്ന പല്ലവികൾ ആവർത്തിക്കാമായിരുന്നു. നമ്മുടെമേൽ ഏല്പിക്കപ്പെ



ട്ടിരിക്കുന്ന വലിയ ഉത്തരവാദിത്വങ്ങളിൽ നിന്ന് ഒഴിഞ്ഞു മാറുവാൻ ഇനി സാധ്യമല്ല. ഈ രൂപതകളുടെ വിശാല മായ പ്രദേശങ്ങളിലേക്ക് കടന്നുചെല്ലുവാൻ പ്രാപ്തരായ വൈദികരുടെ എണ്ണവും കഴിവും വർദ്ധിപ്പിക്കുക എന്നതും വെല്ലുവിളിയായി മുന്നിൽ നിലകൊള്ളുന്നു.

ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ 'ഭാരതം മുഴുവൻ' സുവിശേഷചൈതന്യം പ്രസരി പ്പിക്കണം എന്ന പ്രാർത്ഥനയ്ക്ക് ഒരു സഭയായി ഉത്തരം നൽകാൻ ലഭിച്ചിരിക്കുന്ന അവസരമാണല്ലോ, ഈ പുതിയ രൂപതകൾ. അതിനുവേണ്ടി നമ്മുടെ പരിമിതി കളെ – ഭാഷ, സംസ്കാരം, ആചാരങ്ങൾ മുതലായവയെ അതിജീവിക്കേണ്ടിയിരിക്കുന്നു. ഇപ്പോഴത്തെ ബാവാതി രുമനസ്സ് ആവർത്തിച്ച് ഓർമ്മപ്പെടുത്താറുള്ള 'മലങ്കര സഭ മലയാളികളുടെ മാത്രം സഭയാണ് എന്ന് തെറ്റിദ്ധ രിക്കരുത്' എന്ന വാക്കുകൾക്ക് പുതുജീവൻ ലഭിക്കേ ണ്ടുന്ന സാഹചര്യമാണ് കൈവന്നിരിക്കുന്നത്. ഭാഷ യ്ക്കും, വേഷരീതികൾക്കും, ആചാരാനുഷ്ഠാന ങ്ങൾക്കും അപ്പുറത്ത് നമ്മുടെ സഭയുടെ വളർച്ച സ്വപ്നം കണ്ടുകൊണ്ട് വേണം വൈദികപരിശീലനം നടത്തേ ണ്ടത് എന്ന് ഉറപ്പുവരുത്തുന്ന പിതാവിനെയാണ് അഭി വന്ദ്യ ബർണബാസ് തിരുമേനിയുടെ വാക്കുകളിലും നിർദ്ദേശങ്ങളിലും ദർശിക്കുവാൻ സാധിക്കുക. ആരാധ നാപാരമ്പര്യ അനുഷ്ഠാനങ്ങളെ തികച്ചും അന്ധമായി അനുകരിക്കുന്ന രീതികൾ സഭയുടെ മിഷൻ പ്രവർത്ത നങ്ങൾക്ക് ഗുണം ചെയ്യില്ല എന്നു മാത്രമല്ല; ദോഷമായി ബാധിക്കുകയും ചെയ്യും എന്ന ബോധ്യവും ഇവിടുത്തെ പരിശീലന രീതികളെ സ്വാധീനിക്കുന്നുണ്ട് എന്ന് എടുത്ത് പറയട്ടെ.

ഇപ്രകാരമുള്ള വസ്തുതകൾ ഉൾകൊണ്ട്, അവയുടെ തനിമ നഷ്ടപ്പെടാതെ വൈദികവിദ്യാർത്ഥികളിൽ രൂപ പ്പെടുത്തിയെടുക്കുന്നതിന് സഹായമായ പ്രായോ ഗികരീതികൾ സ്വീകരിക്കുന്നു.

**ഭാഷാപഠനം:–** സിറിയൻ ആരാധനയുടെ സൗന്ദര്യം ആസ്വദിക്കുന്നതിനും പാരമ്പര്യങ്ങളോടും അനുഷ്ഠാന രീതികളോടും സ്നേഹവും തീക്ഷ്ണതയും ഉണ്ടാകുന്ന തിനും 'സിറിയക്' ഭാഷ പ്രത്യേകമായി പഠിപ്പിക്കുന്നു. കോട്ടയം 'സീരി' തുടങ്ങിയ സ്ഥാപനങ്ങളിൽ ഹ്രസ്വ കാല കോഴ്സിന് വിടുന്നു. കേരളത്തിന് പുറത്തു ജനി ച്ചുവളർന്നവർക്ക് മലയാളഭാഷാ പഠനം ഉറപ്പുവരുത്തു ന്നു. ഹിന്ദി, ഇംഗ്ലീഷ് ഭാഷകളിൽ പ്രാവീണ്യം നേടിയെ ടുക്കാൻ സഹായിക്കുന്നു. ഒഡിയ ഭാഷയുടെ പഠനം തുട ങ്ങുന്നു.

**Seminary on Wheels:-** മൈനർ സെമിനാരി പരി ശീലനകാലത്ത് ഒരു പ്രാവശ്യമെങ്കിലും കേരളക്കരയി ലൂടെ ഒന്നിച്ച് യാത്രചെയ്ത്; മാർത്തോമാശ്ലീഹാ പാര മ്പര്യങ്ങളും പുണ്യസ്ഥലങ്ങളും അടുത്തറിയുന്നതിനും മലങ്കര കത്തോലിക്കാസഭയുടെ രൂപതാകേന്ദ്രങ്ങൾ, കത്തീഡ്രലുകൾ, സെമിനാരികൾ, ആശ്രമങ്ങൾ പിതാ ക്കന്മാരുടെ കബറിടങ്ങൾ, സഭാകാര്യാലയം മുതലായവ സന്ദർശിക്കുന്നതിനും ചുരുങ്ങിയ ദിവസങ്ങളിൽ എങ്കിലും അവിടെയെല്ലാം താമസിച്ച് അടുത്തറി യുന്നതിനുമുള്ള പരിശീലനരീതി അവലംബിക്കുന്നു.

അനിവാര്യമായ മിഷൻ പ്രവർത്തനങ്ങളിലേക്കുള്ള ജാലകമായിത്തീരുവാനുള്ള വിളിയും ഈ സെമിനാ രിക്കുണ്ട് എന്നത് നിസ്തുലമാണ്. ഒഡീഷ, പഞ്ചാബ് തുട ങ്ങിയ പ്രദേശങ്ങളിൽ ചെറിയ തോതിൽ എങ്കിലും ആരം ഭിച്ചിരിക്കുന്ന സുവിശേഷ പ്രഘോഷണരീതികളെ ശക്തി പ്പെടുത്തുന്നതിന് ആവശ്യമായ ഭാവി വൈദികരെ പ്രദാനം ചെയ്യുന്നതിനും ഈ സെമിനാരി സ്ഥാപനം സഹായകമായിത്തീരും എന്നും പ്രത്യാശിക്കാം. നമ്മുടെ മിഷനുകളിൽ നിന്ന്, പ്രത്യേകിച്ച് ഒഡീഷ, പഞ്ചാബ് മിഷ നുകളിൽ നിന്ന് ദൈവവിളി ലഭ്യമാകുന്ന സമയം അതി വിദൂരമല്ല എന്ന് പറയുവാനും എനിക്ക് തോന്നുന്നു.

മലങ്കര കത്തോലിക്കാ സഭയ്ക്ക് ഒരു മൈനർ സെമിനാരി ഡൽഹിയില ആരംഭിച്ചതും ബാഹ്യകേരള രൂപതകൾക്കു വേണ്ടിയുള്ള ദൈവവിളി വർദ്ധിപ്പിക്കുവാനുള്ള പരിശ്ര മങ്ങളും; സഭയുടെ ഈ പ്രദേശങ്ങളിലുള്ള വളർച്ചയ്ക്കും അഭിവൃദ്ധിക്കും കാരണമായിത്തീരുന്നു എന്നതിൽ നമുക്ക് അഭിമാനിക്കാം. വ്യത്യസ്ത മനോഭാവത്തോടെ വീക്ഷിച്ചിട്ടുണ്ടെങ്കിൽ തന്നെയും, സഭയുടെ വളർച്ചയ്ക്ക് ഈ സെമിനാരി സ്ഥാപനം ഏറ്റവും അനിവാര്യമായ മുന്നേറ്റം ആയിരുന്നെന്നും, അത് ദൈവപരിപാലനയുടെ ഏറ്റവും പ്രകടമായ അടയാളം ആയിരുന്നെന്നും തിരിച്ച റിഞ്ഞ് നമുക്ക് ദൈവത്തെ മഹത്വപ്പെടുത്താം.

# പ്രഭ പരത്തുന്ന വിശ്വാസദീപം



സാറാ മാണി കുര്യാക്കോസ്
മുംബൈ

സർവ്വശക്തനായ ദൈവം മലങ്കര സഭയ്ക്കു ദാനമായി തന്ന ഒരു വലിയ സമ്മാനമാണ് ഭാരതത്തിലുടനീളം വിശ്വാസദീപം തെളിയ്ക്കുവാനായി രൂപംകൊണ്ട ഒരു രൂപതയും ഒരു എക്സാർകേറ്റും.

ഈ സമ്മാനം ഏറ്റുവാങ്ങുമ്പോൾ, ഇതോടൊപ്പം നിക്ഷിപ്തമായിരിക്കുന്ന ഒരു വലിയ ചുമതലയും ദൗത്യവും കൂടെ നാം സ്വീകരിയ്ക്കേണ്ടിയിരിക്കുന്നു. ലോകമെങ്ങും പോയി സുവിശേഷമറിയിയ്ക്കുക എന്ന യേശുവിന്റെ ആഹ്വാനവും ഭാരത സുവിശേഷവൽക്കരണം എന്ന മാർ ഈവാനിയോസ് പിതാവിന്റെ സ്വപ്നവും യാഥാർത്ഥ്യമാക്കുവാൻ സ്വർഗ്ഗസ്ഥനായ പിതാവ് വെട്ടിത്തുറന്ന പാതയിലേയ്ക്കാണ് നാം ഈ മെയ്മാസത്തിൽ പ്രവേശിക്കുന്നത്.

ഇത്രയും വലിയ ഒരു ദൗത്യം ഏറ്റെടുക്കുന്നതിന് നമ്മുടെ സംവിധാനം എത്രമാത്രം സജ്ജമാക്കപ്പെട്ടിരിയ്ക്കുന്നു എന്ന് ഒരു വിശകലനം ചെയ്യുന്നത് നന്നായിരിയ്ക്കുമെന്നു തോന്നുന്നു. ഈ പുതിയ പാതയിൽ പ്രഭ ചൊരിയുന്നതിന് മലങ്കര കത്തോലിക്കാ സഭ വിശ്വാസ പരിശീലനം, മതബോധനം എന്ന വിളക്കിൽ വേണ്ടുവോളം എണ്ണ കരുതിയിട്ടുണ്ടോ? നമ്മുടെ വിളക്കുകൾ ഭാരതഭൂമി മുഴുവൻ നിറഞ്ഞു പ്രകാശം പരത്തുവാൻ പ്രാപ്തമാണോ എന്ന് catechism department -ന്റെ വിശ്വാസപരിശീലന പ്രവർത്തനങ്ങളെ കേന്ദ്രീകരിച്ച് ഒരു വിചിന്തനം നടത്താം. വിശ്വാസം നമ്മുടെ അംഗങ്ങളുടെ ഇടയിൽതന്നെ ഉറപ്പിയ്ക്കുകയും ആരാധനാജീവിതം അനുദിനം ശക്തിപ്പെടുത്തുകയും ചെയ്തെങ്കിൽ മാത്രമെ ഈ ചുമതല ഏറ്റം ഭംഗിയായി നടത്തുവാൻ നമുക്കു സാധിക്കുകയുള്ളൂ. മനുഷ്യവർഗത്തെ മുഴുവൻ ആത്മീയമായി നവീകരിയ്ക്കുക എന്ന ചുമതല നാം ഏറ്റെടുക്കുമ്പോൾ നമ്മുടെ സഭ, നമ്മുടെ വിശ്വാസികൾ മതബോധനത്തിൽ എത്രമാത്രം പ്രാധാന്യം നൽകിയിട്ടുണ്ട് എന്നു നാം മനസ്സിലാക്കണം.

ഏകദേശം 1950-കളിൽ ഭാരതത്തിന്റെ നാനാഭാഗങ്ങളിൽ വലിയ നഗരങ്ങളിലേയ്ക്കും വലിയ പട്ടണങ്ങളിലേയ്ക്കും ജോലി സംബന്ധമായും ബിസിനസ്സ്പരമായും മലങ്കര കത്തോലിക്കാ വിശ്വാസികൾ കടന്നുവന്നു. ആദ്യകാലങ്ങളിൽ അവരുടെ മുതൽക്കൂട്ട്, സ്വന്തം ഭവനത്തിലും ഇടവകയിലും നിന്ന് കിട്ടിയിരുന്ന വിശ്വാസവും പ്രാർത്ഥനയുമായിരുന്നു. അത് കൈമോശം വരാതെ അവർ കാത്തുസൂക്ഷിച്ചു. കൂടുതലായി ഭവനങ്ങളിലും കൊച്ചു കൊച്ചു കൂട്ടായ്മയിലും അവർ വിശ്വാസത്തിന്റെ തിരിതെളിയിച്ചു നിർത്തി.

മുംബൈ മേഖലയിലെ വിശ്വാസപരിശീലന പ്രവർത്തനങ്ങളിൽ നേരിട്ടും ETRI തലത്തിൽ വിവിധ രീതികളിലും പങ്കുചേരുവാൻ ദൈവം അനുവദിച്ച ആ പശ്ചാത്തലത്തിലാണ് ഞാനിതെഴുതുന്നത്.

1980-90 കാലയളവിൽ ബഹു. സിസ്റ്റേഴ്സ് മിഷൻ പ്രവർത്തനങ്ങളിൽ സഹായിക്കുവാനായി മുന്നോട്ട് വരികയും വളരെ കഷ്ടതകൾ സഹിച്ച് പല സ്ഥലങ്ങളിലായി യാത്ര ചെയ്ത് മിഷനുകളിൽ പോയി വിശ്വാസ പരിശീലനത്തിനു സഹായിക്കുകയും ചെയ്തു.

ബഹു. വൈദികരുടെ നേതൃത്വത്തിൽ വിശ്വാസപരിശീലന പ്രവർത്തനങ്ങൾ ഒരു ചെറിയ റീജിയൺ സംവിധാനത്തിന്റെ കീഴിൽ വരികയും ആത്മീയരും, സന്യസ്തരും, വൈദീകരും ചേർന്നുള്ള സമഗ്രമായ മുന്നേറ്റം മതബോധനരംഗത്ത് ക്രമേണ രൂപപ്പെടുത്തുകയും ചെയ്തു. അങ്ങനെ വിശ്വാസപരിശീലനത്തിൽ പ്രാഗത്ഭ്യം നേടിയവരും സേവന തത്പരരും സഭയോട് തീഷ്ണമായ പ്രതിബദ്ധത ഉള്ളവരുമായ ഒരു കൂട്ടം അത്മായരും വൈദികരോടും സിസ്റ്റേഴ്സിനോടൊപ്പം ഈ സുവിശേഷമേഖലയിൽ പങ്കുചേർന്നു. ആരംഭത്തിൽ പ്രത്യേകമായ ഒരു പാഠ്യപദ്ധതിയുമുണ്ടായിരുന്നില്ല. അധ്യാപകൻ തന്നെ പാഠ്യവിഷയങ്ങൾ തെരഞ്ഞെടുത്ത് പഠിപ്പിക്കുകയും ചെയ്തു. കേരളത്തിൽ നിന്നുള്ള (പി.

ഒ.സി.) മലയാളം പുസ്തകങ്ങൾ ഉപയോഗപ്പെടുത്തുകയും ചെയ്തിരുന്നു. ബഹു. ജോൺ ബർക്കുമാൻസ് (കോർഡിനേറ്റർ, ETRI), അധ്യാപകർക്കുവേണ്ടി ഒരു ടീച്ചേഴ്സ് ഗൈഡ്, ബഥനി വൈദികവിദ്യാർത്ഥികളുടെ സഹായത്തോടെ തയ്യാറാക്കുകയും ഒന്നുമുതൽ 8 വരെയുള്ള ക്ലാസ്സുകള നടത്തുവാനായി അത് സഹായമാവുകയും ചെയ്തു.

ആദ്യകാലങ്ങളിൽ, ചുവടുവെയ്ക്കുവാനായി ഓരോ മേഖലകളിലും, പ്രദേശങ്ങളിലും, ഇടവകകളിലും നേതൃത്വം കൊടുത്ത വൈദികരെയും സിസ്റ്റേഴ്സിനെയും വിശ്വാസപരിശീലന പ്രേഷിതരെയും നന്ദിയോടെ ഓർക്കുന്നു.

2001 മാർച്ച് മാസത്തിൽ പൂനെയിൽ വെച്ച് ബഹു. ബർക്കുമാൻസ് അച്ചൻ കാറ്റിക്കിസം പ്രവർത്തനങ്ങൾക്കായി ഒരു മീറ്റിംഗ് വിളിച്ചുകൂട്ടുകയും അതിൽ വൈദികരും അധ്യാപകരും പങ്കെടുക്കുകയും റവ. ഫാ. ജേക്കബ് ഒറവക്കൽ ഒ.ഐ.സി. യെ MCCI ETRI യുടെ Catechism ക്രമീകരണങ്ങളുടെ ഡയറക്ടർ ആയി നിയമിക്കുകയും ചെയ്തു.

ഇതുമുതൽ വിവിധ മേഖലകളിൽ രൂപപ്പെട്ടുകൊണ്ടിരിക്കുന്ന മതബോധന പ്രവർത്തനങ്ങളെ ക്രമേണ കേന്ദ്രീകൃത രീതിയിലേക്ക് (MCCI ETRI) യുടെ കീഴിലേക്ക് കൊണ്ടുവരാനുള്ള ശ്രമങ്ങൾ ആരംഭിക്കുകയും ചെയ്തു.

മുംബൈ, പൂനെ, ഡൽഹി തുടങ്ങിയ റീജിയനുകളുൽ വിവിധ രീതികളിൽ വിവിധ പേരോടുകൂടി Catechism - Association/Department രൂപീകൃതമാവുകയും വിശ്വാസപരിശീലനത്തിന് നേതൃത്വം നൽകുകയും ചെയ്തു.

പെരിയ ബഹു. ജോൺ ബർക്കുമാൻസ് അച്ചന്റെ നേതൃത്വത്തിൽ പരീക്ഷകൾ, ലീഡർഷിപ്പ്, ........., Catechism Camps, Alter Boys Camp എന്നിവ കൂടുതൽ ശക്തമായി ക്രമീകരിക്കപ്പെടുകയുണ്ടായി. ഈ കാലയളവിൽ വിവിധ മേഖലകളിൽ കലോത്സവം ആരംഭിക്കുകയും കുട്ടികളുടെ കഴിവും അറിവും പുറത്തുകൊണ്ടുവന്ന് അതിനെ മെച്ചപ്പെടുത്തുവാൻ ഉതകുന്ന വിധത്തിൽ ഈ ക്രമീകരണങ്ങൾ ഉയർത്തിക്കൊണ്ടുവരാൻ സാധിച്ചു. പാഠ്യവിഷയങ്ങളിലും പാഠ്യേതര വിഷയങ്ങളിലും ശ്രദ്ധചെലുത്തി, കുട്ടികളുടെ സമഗ്രമായ വളർച്ച സാധ്യമാക്കുവാൻ ഇതു സഹായിച്ചു.

കാറ്റിക്കിസം ക്ലാസ്സുകൾ എല്ലാ ഞായറാഴ്ചകളിലും ഓരോ മണിക്കൂർ എങ്കിലും എന്ന് നിജപ്പെടുത്തുകയും ഇടവക തലത്തിൽ Annual Examination ൽ ഒന്നും രണ്ടും മൂന്നും സ്ഥാനങ്ങൾ നേടുന്നവരെ സ്കോളർഷിപ്പ് പരീക്ഷയിൽ സംബന്ധിപ്പിച്ച് അവർക്ക് പുനരൈക്യ ആഘോഷങ്ങളിൽ സമ്മാനങ്ങൾ നൽകി അനുമോദിയ്ക്കുകയും ചെയ്തുവന്നു.

കലോത്സവങ്ങളിൽ ക്വിസ് മത്സരം സംഘടിപ്പിച്ച് വേദപുസ്തകം, സഭാചരിത്രം, ആരാധന എന്നീ മേഖലകളിൽ വിജ്ഞാനം പകരുകയും വേദവാക്യ മൽസരം, പ്രസംഗ മൽസരം (ആനുകാലിക ആത്മീയ വഷയങ്ങൾ തെരഞ്ഞെടുത്ത്) എന്നിവ നടത്തി കുട്ടികളിൽ അറിവു പകരുവാനും സാധിച്ചു. 2008 - അധ്യയന വർഷം മുതൽ Catechism Department ETRI Director ടെ ക്രമീകരണങ്ങളുടെയും സംവിധാനത്തിന്റെയും കീഴിൽ ക്രമീകരിക്കുകയും ഡയറക്ടർ തരുന്ന മാർഗനിർദേശങ്ങള അനുസരിച്ച് ETRI ഒന്നാകെ ഒരു ക്രമീകരണത്തിൽ വരുകയും ബഹു. വർഗീസ് വാളിക്കൊടത്ത് അച്ചനെ ഡയറക്ടർ ആയി നിയമിക്കുകയും ചെയ്തു. അപ്പോഴും മുംബെയിലെ ഒൻപതു സെന്ററുകൾ ഉൾപ്പെടുന്ന ഒരു റീജിയണൽ കമ്മിറ്റിയും ETRI ഡയറക്ടറുടെ കീഴിൽ പ്രവർത്തിച്ചുവരുന്നു. ഇവിടെനിന്നും 2015 മാർച്ച് മാസം വരെയുള്ള വിശ്വാസപരിശീലന വിഭാഗത്തിന്റെ വളർച്ച അത്ഭുതാവഹമായിരുന്നു. അധ്യയനവർഷം ജൂലൈ മുതൽ ഏപ്രിൽ വരെയാക്കി രണ്ടു സെമസ്റ്ററുകളിലായി പരീക്ഷ ക്രമീകരിച്ചു. റീജിയനിലും ETRI യിലും ഓരോ ക്ലാസ്സിലും ഒന്നും രണ്ടും മൂന്നും സ്ഥാനത്തെത്തുന്നവർക്ക് പ്രോത്സാഹനവും സമ്മാനവും വിതരണം ചെയ്തുവരുന്നു. 2013-14-ലെ പരീക്ഷകളിൽ ETRI -യിൽ കൂടുതൽ മാർക്ക് നേടിയവർക്ക് ഗോൾഡ്, സിൽവർ, ബ്രോൺസ് മെഡൽ സമ്മാനിക്കുകയും ചെയ്തു. ഈ വർഷം മുതൽ ഗ്രേഡ് സമ്പ്രദായം നിലവിൽ വരുത്തി. 2014-15 അധ്യയന വർഷം മുതൽ പരീക്ഷകള നവംബർ മാസങ്ങളിലേയ്ക്ക് ക്രമീകരിക്കുകയുണ്ടായി.

2008 മുതൽ മലങ്കര കാത്തലിക് കാറ്റിക്കിസം കമ്മീഷൻ ക്രമീകരിച്ച പുസ്തകങ്ങള പഠിപ്പിച്ചു തുടങ്ങി. പുതിയ Syllabus, Question Papers, Question bank എന്നിവ നിലവിൽ കൊണ്ടുവന്നു. Centralised Valuation System അതുപോലെ ഒരാഴ്ചയ്ക്കുള്ളിൽ റിസൾട്ട് പ്രസിദ്ധപ്പെടുത്തുക എന്നു തുടങ്ങി പല പുതിയ കാൽവെയ്പുകളും ബഹു. ഡയറക്ടറച്ചൻ സാധ്യമാക്കി. Catechism teachers -നു വേണ്ടി ഓരോ വിഷയത്തിലും പ്രാഗൽഭ്യം നേടിയ വൈദികർ ക്ലാസ്സുകളിൽ എടുക്കുകയും ചെയ്യുന്നു.

പാഠ്യപദ്ധതി, വി. വേദപുസ്തകം, ആരാധന, സഭാചരിത്രം, ക്രിസ്തീയ ജീവിതം എന്ന നാലു മേഖലകളെ അടിസ്ഥാനമാക്കി രൂപീകരിച്ചിരിയ്ക്കുന്നതിനാൽ ഒന്നു മുതൽ പത്തു വരെയുള്ള മതബോധനം ശരിയായ രീതിയിൽ ഗ്രഹിയ്ക്കുന്ന ഒരു വിദ്യാർത്ഥിയ്ക്ക് സമഗ്രമായ ഒരറിവു ലഭിച്ചു കഴിഞ്ഞിരിയ്ക്കും.

ഇവിടെ നിന്നും യൂത്ത് മൂവ്മെന്റിലേയ്ക്ക് പ്രവേശിയ്ക്കുന്ന കുട്ടികൾക്ക് സഭയെയും ആരാധനയെയും ഏറ്റവും പ്രധാനമായും വചനത്തെയും സ്നേഹിക്കുകയും അതനുസരിച്ച് ജീവിതം ക്രമീകരിക്കുവാനും സാധിയ്ക്കുന്നു.

ETRI -യിൽ നിന്നു തന്നെ അനേകം ദൈവവിളികൾ ഉണ്ടാവുകയും ഏകദേശം ആറോളം പേർ വൈദികപട്ടം സ്വീകരിക്കുകയും ചെയ്തു. അനേകം കുട്ടികൾ വിവിധ സ്ഥലങ്ങളിലായി വൈദികപഠനം നടത്തുകയും ചെയ്യു



ന്നു. ഇവിടെ നിന്നും ലോകത്തിന്റെ പലഭാഗത്തേയ്ക്കും ജോലി സംബന്ധമായി പോയിരിയ്ക്കുന്ന യുവജനങ്ങൾ അവിടെ മലങ്കര സഭയുടെ മൂല്യങ്ങൾ ഉയർത്തിപ്പിടിച്ച് സഭാസേവനം ചെയ്തുവരുന്നു. യൂത്ത് മൂവ്മെന്റിലേക്ക് കടക്കുമ്പോഴേയ്ക്കും അവർക്ക് ലഭിച്ചിരിക്കുന്ന നേതൃത്വപാടവം വളരെ ശ്രദ്ധേയമായിക്കഴിഞ്ഞിരിയ്ക്കും.

ഡൽഹിയിൽ ഒൻപതു സെന്ററുകളിലായും പൂനെയിൽ ആറു സെന്ററുകളിലായും മുംബെയിൽ ഒൻപതു സെന്ററുകളിലായും റീജിയണൽ കമ്മിറ്റിയും ETRI ഡയറക്ടറുടെ നിർദ്ദേശങ്ങൾ പാലിച്ച് പ്രവർത്തിയ്ക്കുന്നു. മറ്റു സ്ഥലങ്ങളിൽ ഓരോ ഇടവകയും സെന്ററും ETRI യുടെ കീഴിൽ പ്രവർത്തിയ്ക്കുന്നു കഴിഞ്ഞിട്ടുള്ളത്.

2011 മുതൽ ETRI -യിൽ MCCL (Malankara Catholic Children's League) ആരംഭിയ്ക്കുകയും പാഠ്യേതര വിഷയങ്ങളിൽ കുട്ടികളെ പ്രോത്സാഹിപ്പിക്കുകയും ചെയ്യുന്നു.

ETRI രൂപീകരണത്തോടുകൂടി വന്ദ്യ ജേക്കബ് മാർ ബർണബാസ് പിതാവ് എല്ലാ മേഖലയിലെയും പ്രത്യേകിച്ച് വിശ്വാസപരിശീലന മേഖലയിൽ ശക്തമായ ഒരു മുന്നേറ്റം നടത്തുവാൻ പ്രത്യേകം പ്രയത്നിക്കുകയും വിജയം വരിയ്ക്കുകയും ചെയ്തു. ഈ വളർച്ച മുഴുവനായും പിതാവിന്റെ ഒരു ദീർഘവീക്ഷണവും സഭാമക്കളുടെ ആത്മീയ വളർച്ചയിലുള്ള തീക്ഷ്ണതയും എടുത്തുകാട്ടുന്നു.

രൂപതാ ക്രമീകരണങ്ങളോടു കൂടി അടുത്ത തലമുറയ്ക്കു കൈമാറുവാനുള്ള കൈമുതലാണ് ഈ വിശ്വാസപരിശീലനത്തിലൂടെ നാം നേടിയെടുത്തിരിയ്ക്കുന്നത്. അങ്ങനെ വളർന്ന കുഞ്ഞുങ്ങളാണ് സഭയുടെ സമ്പത്ത്.

ഈ പടവുകളിൽ ETRI യെ സഹായിച്ച എല്ലാ വൈദികരെയും സിസ്റ്റേഴ്സിനെയും ഡയറക്ടർ അച്ചന്മാരെയും അൽമായ പ്രേഷിതരെയും സ്നേഹപൂർവ്വം ഓർക്കുന്നു. ETRI Catechism ഡയറക്ടർ ആയി കുറച്ചുകാലം സേവനം അനുഷ്ഠിച്ച ബഹു. വിനയാനന്ദ് ഒ.ഐ.സി. അച്ചനും ഇപ്പോഴും അമരക്കാരനായി നിന്ന് ശ്രദ്ധേയമായ നേട്ടം കൈവരിയ്ക്കുന്ന ബഹു. വർഗീസ് വാളിക്കോടത്തച്ചനും അഭിനന്ദന് അർഹിക്കുന്നു.

മതബോധനം അഥവാ വിശ്വാസപരിശീലനം എന്നത് ഒരു ജീവിതക്രമമായി മാറണം. തന്റെ മരണത്തിനു മുൻപായി ശിഷ്യന്മാരെയും കൂടെയുള്ളവരെയും പരിശീലിപ്പിച്ച് തന്റെ ഉത്ഥാനശേഷം സഭ സ്ഥാപിച്ച് വളർത്തി വിശ്വാസവും ലോകമെങ്ങും എത്തിയ്ക്കുവാനായി സജ്ജമാക്കിയതുപോലെ ഇത്രയും വർഷങ്ങൾ ETRI വിശ്വാസ പരിശീലനത്തിൽ സാധ്യമായതെല്ലാം ചെയ്ത് ഒരു രൂപതയിലേയ്ക്കു പ്രവേശിയ്ക്കുവാൻ തയ്യാറായിക്കഴിഞ്ഞു. ക്രിസ്തു നമ്മെ പഠിപ്പിച്ചു ജീവിച്ചു കാണിച്ച തന്നെ പാതയിൽ നമുക്കു മുന്നേറാം.

എല്ലാ അർത്ഥത്തിലും വിശ്വാസപരിശീലനപ്രവർത്തനം പുതിയ രൂപതയ്ക്കു വെളിച്ചം പകരുവാൻ പ്രാപ്തമായി കഴിഞ്ഞു. ഓരോ സഭാമക്കളും ക്രിസ്തുവിൽ വിശ്വസിച്ചാൽ, അവിടുത്തെ പ്രബോധനങ്ങളിൽ വിശ്വസിച്ചാൽ, സഭയെ സ്നേഹിച്ചാൽ, സഭയുടെ വളർച്ചയെ നമ്മുടെ സ്വന്തം വളർച്ചയായി കണ്ടാൽ, മലങ്കര കത്തോലിക്കാ സഭ അതിശക്തമായി വളർന്ന് ഭാരതം മുഴുവൻ വ്യാപിച്ച് ലക്ഷോപലക്ഷം ജനങ്ങളെ ദൈവത്തിങ്കലേക്കു കൊണ്ടുവരും. അതിനായ് നമുക്കു പ്രാർത്ഥിയ്ക്കാം. പ്രയത്നിക്കാം.





# യുവജനസഭ ബാഹ്യകേരളത്തിൽ

ജോസ് എം. ഡി., മുംബൈ

1930 സെപ്റ്റംബർ 20-ാം തീയതി 5 പേരുടെ പുനരൈക്യത്തിലൂടെ ഉദയം ചെയ്ത മലങ്കര കത്തോലിക്കാ പ്രസ്ഥാനം ഇന്ന് ദൈവകൃപയാൽ ത്വരിതഗതിയിൽ വളർന്നുകൊണ്ടിരിക്കുന്നു. ഒരു വലിയ പ്രസ്ഥാനത്തിന്റെ ധാരയിലേയ്ക്കു നീങ്ങുന്നു എന്നുള്ളതിന്റെ സ്പഷ്ടമായ തെളിവാണ് ബാഹ്യകേരളത്തിലെ മലങ്കര കത്തോലിക്കാ സഭയുടെ അതിവേഗത്തിലുള്ള വളർച്ച. ഈ സഭയുടെ അസ്തിത്ത്വം ഇന്ന് കേരളത്തിന് പുറത്ത് ഭാരതത്തിൽ പഞ്ചാബ് മുതൽ ചെന്നൈ വരെയും, മുംബൈ മുതൽ കൽക്കട്ട വരെയുള്ള പ്രധാന പട്ടങ്ങളിലെല്ലാം വേരുറപ്പിച്ചു കഴിഞ്ഞു.

തുടക്കത്തിന്റെ പ്രയാസങ്ങളും യാതനകളും ആദ്യകാലഘട്ടങ്ങളിൽ നേരിടേണ്ടി വന്നെങ്കിലും, ദൈവത്തിന്റെ പ്രത്യേക പരിപാലനയിലും, നമ്മുടെ പിതാക്കന്മാരുടെ പ്രത്യേക കരുതലിലും ബാഹ്യകെരള മലങ്കര കത്തോലിക്കാസഭാസമൂഹം വളർച്ചയുടെ പടവുകളിലൂടെ മുന്നേറികൊണ്ടിരിക്കുന്നു. ബോംബെ, പൂനെ, ചെന്നൈ, ബാംഗ്ലൂർ, ഹൈദ്രാബാദ്, ഭോപ്പാൽ, കൽക്കട്ട, ഡൽഹി, ഗാസിയാബാദ്, ഗുർഗാവ്, ലുധിയാന, ജലന്തർ, പൂനെ, ബറോഡ, സൂററ്റ്, വാപ്പി, ജയ്പ്പൂർ, ഭിലായ്, ഔറംഗാബാദ്, നാസിക് തുടങ്ങിയ സ്ഥലങ്ങളിലെ സഭയുടെ വളർച്ച ഉത്തമഉദാഹരണങ്ങളാണ്. ഭാരതമാസകലം സുവിശേഷം പ്രഘോഷിക്കുക എന്ന ദൗത്യം പൂർണതയിലെത്തിക്കുക എന്ന പ്രക്രിയയിലാണ് ബാഹ്യകേരള മലങ്കര കത്തോലിക്കസഭ.

മലങ്കര കത്തോലിക്കസഭയുടെ ചലനവും, ചൈതന്യവുമായ മലങ്കര കത്തോലിക്കാ യുവജന പ്രസ്ഥാനം (എം.സി.വൈ.എം). ബാഹ്യകേരള മലങ്കര കത്തോലിക്കസഭയുടെ നെടുംതൂണുകളിലൊക്കായ യുവജനസഭയുടെ പ്രധാന ദൗത്യം സുവിശേഷവൽകരണവും അതിലൂടെ സഭാസാമൂഹിക പ്രവർത്തനങ്ങളിൽ പങ്കാളികളാവുകയാണ്. നാല് ദശാബ്ദങ്ങൾ പിന്നിട്ട തിളക്കമേറിയ പാരമ്പര്യമുള്ള എം.സി.വൈ.എം- ന്റെ പ്രവർത്തനങ്ങളെ വിലയിരുത്തുമ്പോൾ ശക്തിയേറിയ പരമകാരുണ്യവാനു മുമ്പിൽ നമ്രശിരസ്കരാവുന്നു.

ബാഹ്യകേരള മലങ്കര കത്തോലിക്കാസഭ ഭൾരിയായ അർത്ഥത്തിൽ രൂപംകൊള്ളുന്നത് 1980 കളിലാണ്. 1980 ആയപ്പോഴേക്കും പൂന, ബോംബെയക്കു പുറമെ ചെന്നൈ, ഭോപ്പാൽ, ഡൽഹി, ബാംഗ്ലൂർ എന്നീ വൻനഗരങ്ങളിൽ മലങ്കര കത്തോലിക്കാ സഭയുടെ ശക്തമായ സാന്നിദ്ധ്യം ഉണ്ടായി. നൈയാമികമായി ഇടവകകൾ

അല്ലെങ്കിലും personal parishes രൂപംകൊണ്ടു. 1984-ൽ ബോംബെ, പൂനെ, ചെന്നൈ എന്നീ നഗരങ്ങൾ കേന്ദ്രീകരിച്ച് എം.സി.വൈ.എം.-ന് തുടക്കം കുറിച്ചു. കേരളത്തിലെ വിവിധ രൂപതകളിൽ നിന്നും തൊഴിൽതേടിയും, ഉന്നതവിദ്യാഭ്യാസത്തിനുമായി എത്തിയ യുവതീയുവാക്കൾ എം.സി.വൈ.എം-ന്റെ ആരംഭഘട്ടത്തിൽ സംഘടനാ പ്രവർത്തനങ്ങൾക്ക് നേതൃത്വം കൊടുത്തു. തുടർന്ന് ഡൽഹി, ബാംഗ്ലൂർ, കൽക്കട്ട, ഭോപ്പാൽ എന്നീ നഗരങ്ങളിൽ എം.സി.വൈ.എം. ന്റെ യൂണിറ്റുകൾ ആരംഭിച്ചു. 1990 കളിൽ ഓരോ മേഖലകളിലെയും യൂണിറ്റുകളെ ഏകോപിപ്പിച്ച് മേഖലാ കമ്മറ്റികൾ നിലവിൽവന്നു. മേഖലാ ഡയറക്ടർ, സിസ്റ്റർ ഇൻചാർജ്, ആനിമേറ്റേഴ്സ് യൂണിറ്റ് ഭാരവാഹികൾ ഉൾപ്പെട്ട വിപുലമായ സെൻട്രൽ കമ്മറ്റികൾ നിലവിൽ വന്നതോടുകൂടി എം.സി.വൈ.എം.-ന്റെ പ്രവർത്തനങ്ങൾ കൂടുതൽ ശക്തിപ്പെട്ടു.

1991-ൽ പൂനെ ബഥനി ആശ്രമത്തിൽ വച്ച് നടത്തപ്പെട്ട കൺവൻഷനിൽ ബാഹ്യകേരള സഭയ്ക്ക് ഒരു മെട്രോപ്പൊലീത്തൻ സംവിധാനമോ, കുറഞ്ഞപക്ഷം ഒരു കോർഡിനേറ്റിംഗ് സംവിധാനത്തിനുള്ള ശക്തമായ ആവശ്യം ഉയർന്നു. തുടർന്ന് 1997 ഡിസംബർ 28-ന് പെരിയ ബഹു. പാ. ജോൺ ബർക്കുമാൻസ് ഒ.ഐ.സി. യെ ഇന്ത്യയിൽ നിശ്ചിത രൂപതകൾക്കു പുറത്തുള്ള മലങ്കര കത്തോലിക്കാ സഭാസമൂഹങ്ങളുടെ കോർഡിനേറ്റർ ആയി നിയമിക്കുകയും ചെയ്തു. കോർഡിനേറ്റർ സംവിധാനത്തിൽ ഗുജറാത്തിലെ അഹമമ്മദാബാദിലും, സൂററ്റിലും, ഡൽഹിയിലും, ആന്ധ്രായിൽ ഹൈദ്രാബാദിലും, പഞ്ചാബിൽ ലുധിയാനയിലും, ജലന്ധറിലും പുതുതായി ശക്തമായ മുന്നേറ്റങ്ങൾ നടത്താൻ കഴിഞ്ഞു. ഇവിടെയെല്ലാം കുട്ടികൾക്കും യുവജനങ്ങൾക്കും വിശ്വാസപരിശീലനം നൽകി വ്യക്തമായ ജീവിതദർശനവും, സഭാന്മകതയും ഉള്ളവരും, ദൈവഭയവും ധാർമികമൂല്യങ്ങളും ഒക്കെ മുതലായുള്ള സഭാസമൂഹത്തെ വളർത്തിയെടുക്കുന്നതിൽ, പെരി. ബഹു. ഫാ. ബർക്കുമാൻസ് അച്ചന് 1998- മുതല 2007 വരെയുള്ള ഒരു പതിറ്റാണ്ടുകാലം ബാഹ്യകേരള മലങ്കര കത്തോലിക്കസഭയുടെ വളർച്ചയുടെ ഒരു സുവർണ്ണകാലഘട്ടമായിരുന്നു. പെരിയ ബഹു. ബർക്കുമാൻസ് അച്ചന്റെ ത്യാഗോജ്ജ്വലമായ പ്രവർത്തനങ്ങളും അചഞ്ചലമായ നേതൃത്വപാടവും MCC ETRI സഭയെ ശക്തിപ്പെടുത്തി. ബർക്കുമാൻസ് അച്ചന്റെ വിലപ്പെട്ട സേവനങ്ങളെ ഇത്തരുണത്തിൽ നന്ദിയോടെ സ്മരിക്കുന്നു.

പെരിയ ബഹു. ബർക്കുമാൻസ് അച്ചന്റെ നേതൃത്വത്തിൽ യുവജനപ്രസ്ഥാനത്തിന് (എം.സി.വൈ.എം.) ETRI തലത്തിൽ ഡയറക്ടറെയും കേന്ദ്രകമ്മറ്റിയെയും നിയമിക്കുകയും ചെയ്തു. ബഹു. ഫാ. സത്യൻ ഒ.ഐ.സി., MCYM ETRI യുടെ ഡയറക്ടറായി നിയമിതനായി, തുടർന്ന് ബഹു. ഫാ. സാം പതാക്കലിനെ MCYM ETRI യുടെ ഡയറക്ടറായി നിയമിച്ചു. 2006-ലെ ഭോപ്പാല യുവജന കൺവെൻഷനോടുകൂടി ETRI തലത്തിൽ കൂടുതൽ ക്രോഡീകരിക്കപ്പെട്ടു. Sub regional committee കൾ വിളിച്ചുചേർത്ത് കൂടുതൽ ശക്തിപ്പെടുത്തുകയും ETRI തലത്തിലുള്ള പദ്ധതികൾ നടപ്പിൽ വരുത്തുന്നതിന് ശ്രമിക്കുകയും ഉണ്ടായി.

ബാഹ്യകേരള മലങ്കരമക്കളുടെ ചിരകാല അഭിലാഷമായിരുന്ന MCC ETRI നയിക്കുവാൻ ഒരു മെത്രാനെ ലഭിക്കണമെന്നുള്ള സ്വപ്നം 2007 ഫെബ്രുവരി മാസത്തിൽ അഭിവന്ദ്യ ജേക്കബ് മാർ ബർണബാസ് തിരുമേനി ETRI -ലെ അപ്പസ്തോലിക് വിസിറ്റേറ്റർ ആയി പരിശുദ്ധ ബനഡിക്റ്റ് പതിനാറാമൻ മാർപാപ്പാ നിയമിച്ചുതന്നു. പിതാവിന്റെ മെത്രാഭിഷേകം 2007 മാർച്ച് 10-ന് തിരുവനന്തപുരത്ത് വച്ച് നടക്കുകയും 2007 മാർച്ച് 22 ന് ന്യൂഡൽഹിയിൽ സ്ഥാനമേൽക്കുകയും ചെയ്തു.

ആഴമായ ദൈവഭക്തിയും, സഭാസ്നേഹവും നിറഞ്ഞുനിൽക്കുന്ന വ്യക്തിത്വത്തിന്റെ ഉടമയായ പിതാവിന്റെ ത്യാഗപൂർണമായ പ്രവർത്തനങ്ങളും സഭാമക്കളോടുള്ള പ്രത്യേക വാത്സല്യവും, കരുതലും MCC ETRI യിൽ ആദ്ധ്യാത്മിക ഉണർവ്വ് ഉണ്ടാക്കുന്നതിനിടയായി. ഈ കാലയളവിൽ എല്ലാ സംഘടനകളും ETRI തലത്തിൽ കൂടുതൽ സംഘടിക്കപ്പെടുകയും വിവിധ പ്രവർത്തനങ്ങളുമായി മുന്നോട്ട് വരുകയും ചെയ്തു. എം.സി.വൈ.എം.ന്റെ ഡയറക്ടറായി ബഹു. സാം പതാക്കൾ അച്ചൻ തുടരുകയും എല്ലാ മേഖലാകമ്മറ്റികളും വിളിച്ച് ചേർത്ത് ഓരോ പ്രദേശത്തിനും അനുസൃതമായ കർമ പരിപാടികൾ നടപ്പിലാക്കാൻ നേതൃത്വം കൊടുക്കുകയും ചെയ്തു. ബഹു. ഫിലിപ്സ് വാഴക്കുന്നത്ത് അച്ചൻ എം.സി.വൈ.എം. ETRI യുടെ ഡയറക്ടറായി നിയമിതനായി നിയോഗിക്കപ്പെടുകയും ചെയ്തു. 2014 ജൂൺമാസം മുതൽ ബഹു. മാത്യു വാരിക്കാട്ടിലച്ചൻ ഡയറക്ടറായി MCYM ETRI യുടെ പ്രവർത്തനങ്ങൾ മുന്നോട്ട്പോകുന്നു.

യൂത്ത് കൺവൻഷൻ:- ബാഹ്യ കേരള ജനറൽ കൺവൻഷൻ, എം.സി.വൈ.എം. യൂത്ത് കൺവൻഷൻ ഒന്നിടവിട്ട വർഷങ്ങളിൽ നടത്തപ്പെടുന്നു. മലങ്കര മക്കൾ ഒരുമിച്ച് വരുമ്പോൾ, തങ്ങൾ ഒരു ചെറിയ സമൂഹമല്ല എന്ന ബോധ്യം ഉടലെടുക്കുന്നതിനേക്കാൾ സഭയ്ക്കു വേണ്ടി കൂടുതൽ തീക്ഷ്ണതയൊടെ പ്രവർത്തിക്കുന്നതിനാവശ്യമായ പ്രോത്സാഹനം ലഭിക്കുന്നതിനുള്ള വേദി തുറക്കുന്നു.

സുവിശേഷ പ്രസംഗങ്ങൾ, ആരാധന, കൂട്ടായ്മ അനുഭവം, ആദ്ധ്യാത്മിക മേഖലയിലുള്ള പ്രവർത്തിപരിചയത്തിന്റെ പങ്കുവയ്ക്കൽ, നേതൃത്വപരിശീലനം, ഡിബേറ്റ്, കലാപരിപാടികൾ എന്നിവ കൺവൻഷന്റെ പ്രത്യേകതകളാണ്. വിവിധ രൂപതകളിൽനിന്നുമുള്ള പിതാക്കന്മാരും, വൈദികരും, സന്യസ്തരും, അൽമായ നേതാക്കളും, എം.സി.വൈ.എം. സെൻട്രൽ സെക്രട്ടറിയേറ്റ്, സെനറ്റ് ഭാരവാഹികളും ഈ കൺവൻഷനുകളിൽ പങ്കെടുക്കുന്നു.

ക്രിസ്തുമസ് കാരൾ സർവീസ്:- ശാന്തിയും സമാധാനവും വാഗ്ദാനം ..... ഉണ്ണിയേശുവിന്റെ തിരുപ്പിറവിയുടെ സന്ദേശം എല്ലാ കുടുംബങ്ങളും സന്ദർശിച്ച് നൽകുവാൻ എം.സി.വൈ.എം. യൂണിറ്റ് നേതൃത്വം നൽകുന്നു.

എം.സി.വൈ.എം. യുവജനോത്സവം (കലോത്സവം):- യുവജനങ്ങളുടെ കലാപരമായ കഴിവുകളെ കണ്ടെത്തുന്നതിനും, കാലാവസ്ഥകളെ പ്രോത്സാഹിപ്പിക്കുന്നതിനും കലോത്സവങ്ങൾ ഉപകരിക്കുന്നു. കലാസാഹിത്യമത്സരങ്ങൾ, സാംസ്കാരിക സമ്മേളനങ്ങൾ എന്നിവയും ആണ്ടുതോറും നടത്തിവരുന്നു.

സ്പോർട്സ്:- ഫുട്ബോൾ, ബാസ്ക്കറ്റ്ബോൾ, ഹാൻഡ് ബോൾ, ക്രിക്കറ്റ് ടൂർണമെന്റുകളും മറ്റ് കായിക വിനോദമത്സരങ്ങളും, യൂണിറ്റ്, റീജിയൻ തലത്തിൽ നടത്തുന്നു.

Young Couple Meet, Leadership Camp, Ecumenical Youth Meet, Ecumenical Sports Meet എന്നിവ എം.സി.വൈ.എം. ETRI യുടെ പ്രവർത്തനമേഖലയുടെ ഒരു സവിശേഷതയാണ്.

ക്കപ്പെട്ട എല്ലാ യൂണിറ്റ് ഭാരവാഹികളും റീജിയണൽ, ETRI തല ഭാരവാഹികളും അഭിവന്ദ്യപിതാവിന്റെ സാന്നിധ്യത്തിൽ രണ്ട് ദിവസം ഒരിടത്ത് സമ്മേളിക്കുകയും പ്രാർത്ഥനയിലും പങ്കുവെയ്ക്കലിലും, വിനോദങ്ങളിലും ഏർപ്പെടുകയും ചെയ്തു. ETRI തലത്തിലുള്ള വിലയിരുത്തലും പുതിയ വർഷത്തേക്കുള്ള ഭാരവാഹികളുടെ തിരഞ്ഞെടുപ്പും ഈ മീറ്റിൽ വച്ച് നടത്തപ്പെടുന്നു.

കാലഘട്ടത്തിന് അനുസൃതമായി മാറുവാൻ സന്നദ്ധമായ ഒരു യുവജനസഭയാണ് ബാഹ്യകേരളത്തിൽ ഉള്ളത്. മുതിർന്ന തലമുറയിൽനിന്നും ഇടവകയുടെ നേതൃത്വം ഏറ്റെടുക്കുവാൻ തക്കവണ്ണം ഇന്നത്തെ യുവജനങ്ങൾ ശക്തരായിട്ടുണ്ട് എന്നത് സഭയെ സംബന്ധിച്ചിടത്തോളം സന്തോഷപ്രദമാണ്.

പൗരസ്ത്യ ആരാധനാരീതികളോട് പ്രത്യേകമായ



(Prayer Tower, Prayer Army) 24 മണിക്കൂറും നിയോഗങ്ങൾ നിരന്തരം പ്രാർത്ഥിക്കുന്ന പ്രയർ ടവർ എല്ലാ മേഖലയിലും പ്രവർത്തിക്കുന്നു.

Blood Donation Volunteers: അത്യാവശ്യ സന്ദർഭങ്ങളിൽ രക്തം ആവശ്യമായി വരുന്ന സാഹചര്യത്തിൽ രക്തദാനം ചെയ്യാൻ സന്നദ്ധരായ എം.സി.വൈ.എം. അംഗങ്ങളുടെ ഗ്രൂപ്പുകൾ ഓരോ റീജിയണിലും പ്രവർത്തിക്കുന്നു.

**എം.സി.വൈ.എം. ലീഡർഷിപ്പ് മീറ്റ്**

യുവജനകൺവൻഷൻ കഴിഞ്ഞുവരുന്ന വർഷം മെയ്മാസത്തിൽ എം.സി.വൈ.എം. ലീഡർഷിപ്പ് മീറ്റ്, ETRI തലത്തിൽ ആരംഭിച്ചു. പുതുതായി തിരഞ്ഞെടു

താത്പര്യം കാണിക്കുന്ന യുവജനങ്ങളുടെ എണ്ണം കൂടി വരുന്നു എന്നത് ശുഭസൂചനയാണ്. അതേസമയം തന്നെ മലങ്കര കുർബാന ഹിന്ദിയിലും ഇംഗ്ലീഷിലുമെല്ലാം ചൊല്ലുന്നതിന് സഹായമായ രീതിയിൽ പരിശീലനം നേടുന്നതിനും എം.സി.വൈ.എം. നു സാധിക്കുന്നു. എം. സി.വൈ.എം. ETRI യിൽനിന്നു ദൈവവിളി സ്വീകരിക്കുന്നവർ വർദ്ധിച്ചുവരുന്നു.

സമൂഹത്തിന്റെ മുഖ്യധാരയിലേക്ക് ക്രമേണ കൂടുതൽ ഇറങ്ങി വരുവാനുള്ള ദൗത്യവും മിഷൻ പ്രവർത്തനങ്ങളിൽ കൂടുതൽ ശക്തമായി പങ്കുചേരുവാനുള്ള കടമയും ബാഹ്യകേരള യുവജനസഭയ്ക്ക് ഉണ്ട് എന്നതും പ്രത്യേകം ഓർമ്മിപ്പിക്കുന്നു.



# മാർ ഈവാനിയോസ് തീർത്ഥാടനയാത്രയും ബാഹ്യകേരളസഭയും



ബിജു ജോർജജ്, ന്യൂഡൽഹി

"പോയി വണങ്ങാമിവാനിയോസ്
വന്ദ്യപിതാവിൻ കബറിങ്കൽ"

ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ കബറിങ്കലേക്കുള്ള തീർത്ഥാടനയാത്ര ബാഹ്യകേരളസഭയ്ക്ക് പുത്തൻ ഉണർവ്വും ആത്മീയ ഉന്മേഷവും പകർന്നു നൽകി കഴിഞ്ഞ വർഷങ്ങളിലായി ആ ചൈതന്യം അനുഭവിച്ചറിയുവാൻ സാധിച്ചതിന്റെ അനുഭവ സാക്ഷ്യമായിട്ടാണ് ഇതെഴുതുന്നത്. മലങ്കരസഭയുടെ ആത്മീയ ഉണർവ്വിന് പുതുചൈതന്യമേകുന്നതിന് ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ കബറിങ്കലേക്കുള്ള യാത്ര ഏറ്റവും അനുഗ്രഹമായി തീരുന്നു എന്നതിനെ ഓർത്ത് ദൈവത്തെ മഹത്വപ്പെടുത്തുന്നു.

മലങ്കര സഭയെ മാതൃസഭയുമായി രമ്യപ്പെടുത്തുകയും അനൈക്യത്തിന്റെ വേലി പൊളിച്ചുകളയുകയും ചെയ്ത ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ വിശുദ്ധിയുടെ പരിമളം പ്രസരിക്കുന്ന പുണ്യകബറിങ്കലേക്കുള്ള തീർത്ഥാടന പദയാത്ര അനേകർക്ക് ജീവിത നവീകരണത്തിനും ആത്മസാക്ഷാത്കരാത്തിനും ഇടയായി തീരുന്നു. പെരുന്നാട്ടു മുണ്ടൻമലയിൽ നിന്നും ആരംഭിക്കുന്ന പ്രധാന പദയാത്രയിൽ പങ്കുചേർന്ന അനേകായിരം വ്യക്തികൾ ഓരോ വർഷവും അനുഗ്രഹം പ്രാപിക്കുന്നു. ഈ അനുഗ്രഹ പദയാത്രയിലേക്ക് വിളക്കിചേർത്തവിധം തീർത്ഥാടനപദയാത്ര ബാഹ്യകേരളത്തിൽ നിന്നും ആരംഭിക്കുവാൻ സാധിച്ചത് ദൈവാനുഗ്രഹം മാത്രമാണ്.

ഡൽഹിയിൽനിന്നും ആരംഭിച്ച് വിവിധ പ്രദേശങ്ങളെ കോർത്തിണക്കി ദൈവദാസൻ മാർ ഈവാനിയേസ് പിതാവിന്റെ കബറിങ്കലേക്ക് നടത്തിവരുന്ന മാർ ഈവാനിയോസ് തീർത്ഥാടനയാത്രയ്ക്ക് ഔദ്യോഗികമായി നാന്ദികുറിച്ചത് 2007-ൽ വെറും ഏഴ് അംഗങ്ങളാണ് (ബിഷപ്പ് ജേക്കബ് മാർ ബർണബാസ്, ഫാദർ സാം പതാക്കൽ, ഷിബു മാത്യു (പൂനെ), റ്റിൻസി ജോർജ്, ടിനു ഡേവിഡ് (ഭോപ്പാൽ), പി.എ. ജോർജ്ജ് (പൂനെ) സ്നേഹ ജോർജ് (പൂനെ). മുൻവർഷങ്ങളിൽ വിവിധ ഇടവകകളിൽ നിന്നും പ്രദേശങ്ങളിൽ നിന്നും വിവിധ വ്യക്തികളും കുടുംബങ്ങളും ജൂലൈ 15-ന്റെ ആചരണത്തിലും പദയാത്രയിലും പങ്കെടുത്തിരുന്നു എന്നത് വിസ്മരിക്കാനില്ല.

കഴിഞ്ഞ എട്ട് വർഷങ്ങളിലായി ബർണ്ണബാസ് തിരുമേനിയുടെ ആത്മീയ നേതൃത്വത്തിൽ ബഹു. സാം പതാക്കൽ അച്ചന്റേയും, ഫിലിപ്പ് വാഴക്കുന്നത്ത് അച്ചന്റെയും മറ്റ് അത്മായനേതാക്കളുടെയും പ്രത്യേക നേതൃത്വത്തിൽ ഈ തീർത്ഥാടനയാത്ര ഏറ്റവും അനുഗ്രഹപ്രദമായി നടന്നുവരുന്നു.

ഡൽഹിയിൽ നിന്നും അഭിവന്ദ്യ പിതാവും ബഹുമാനപ്പെട്ട വൈദീകരും, സന്യാസിനികളും അൽമായരുമടങ്ങുന്ന തീർത്ഥാടന സമൂഹം ഫരീദാബാദ് (ഹരിയാന), ആഗ്ര (യു.പി.), ഭോപ്പാൽ (മധ്യപ്രദേശ്), നാസിക്, കല്യാൺ, പൻമേൽ (മഹാരാഷ്ട്ര) എന്നിവിടങ്ങളിലുള്ള തീർത്ഥാടന സമൂഹത്തെ ചേർത്തുകൊണ്ട് സ്വീകരണം ഏറ്റുവാങ്ങി കൊണ്ടുപോകുമ്പോൾ പങ്കെടുക്കുന്നവർക്കു മാത്രമല്ല റെയിൽവേ സ്റ്റേഷനുകളിൽ തീർത്ഥാടനയാത്രയുടെ കുരിശ് മുത്തുവാനും മാർ ഈവാനിയോസ് പിതാവിന്റെ ഛായാചിത്രത്തിൽ പുഷ്പാഞ്ജലി അർപ്പിക്കുവാനായി വരുന്നർക്കും, ഇവയെല്ലാം കണ്ടുനിൽക്കുന്ന നാനാഭാഷ-ജാതി മതസ്ഥർക്കും ആത്മീയ സന്തോഷവും പലവിധത്തിലുള്ള ദൈവാനുഗ്രഹങ്ങളും ലഭിക്കുന്നതായി കാണുവാൻ സാധിക്കുന്നു.

ഈ തീർത്ഥയാത്രയുടെ ചില പ്രത്യേതകൾ പാലിക്കുവാൻ എല്ലാവരും ശ്രമിക്കുന്നത് തന്നെയാണ് ഈ തീർത്ഥാടനയാത്രയെ വ്യത്യസ്തമാക്കുന്നത്. ജൂലൈ 1 മുതൽ പ്രാർത്ഥനയിലും പ്രത്യേക വർജ്ജനകളിലും ഉപവാസത്തിൽ ആയിരിക്കുവാൻ ഈ തീർത്ഥാടകർ പ്രത്യേകം ശ്രദ്ധിക്കുന്നുണ്ട്. തീർത്ഥാടകരുടെ അംഗസംഖ്യ കൂട്ടുവാൻ യാതൊരുവിധത്തിലുമുള്ള പരിശ്രമങ്ങൾ നടക്കുന്നില്ല എന്നു മാത്രമല്ല ചെറിയ സമൂഹമാണ് കൂടുതൽ നല്ലത് എന്ന ചിന്തയാണ് പങ്കുവെയ്ക്കപ്പെടുന്നത്. എന്നാൽ ഇന്ന് 400-ൽ അധികം മലങ്കരമക്കൾ ഓരോ വർഷവും ബാഹ്യകേരള തീർത്ഥാടകരായി കടന്നുവരുന്നു എന്നതാണ് വാസ്തവം.

ഡൽഹി അരമന ചാപ്പലിൽ നിന്നും ആരംഭിക്കുന്ന തീർത്ഥാടനയാത്ര അതിന്റെ ട്രെയിൻ യാത്രയിലും മറ്റ് ദിവസങ്ങളിലും തീർത്ഥാടനയാത്രാകുരിശും പിതാവിന്റെ ഛായാചിത്രവും ഒരു പ്രത്യേകസ്ഥലത്ത് അലങ്കരിച്ച് വെയ്ക്കുകയും യാത്രയിലുടനീളം പ്രാർത്ഥന നടത്തിയും അനുഭവസാക്ഷ്യങ്ങള പങ്കുവെച്ചും മുന്നോട്ട് പോകുന്നു. ബഹു. വൈദീകരും, അത്മായരും യുവജനങ്ങളും ഒത്തൊരുമിച്ച് നല്ല ക്രമീകരണത്തോടുകൂടി നടത്തുന്ന ഈ പദയാത്ര മാർ ഈവാനിയോസ് പിതാവിന്റെ കബറിങ്കലെത്തുകയും ബർണ്ണബാസ് തിരുമേനി ഛായാചിത്രവും തീർത്ഥാടനകുരിശും കബറിങ്കൽ സമർപ്പിക്കുകയും ചെയ്യുന്നു.

ഈ തീർത്ഥാടനയാത്രയിൽ പങ്കുചേരുന്ന എല്ലാ വൈദികരോടും ചേർന്ന് പരി. കുർബാന അർപ്പിക്കുകയും വന്ദ്യപിതാവിന്റെ ആശീർവാദം സ്വീകരിക്കുകയും ചെയ്യുന്നു. അടുത്ത ദിവസം ബാഹ്യകേരളമക്കൾ വെറ്റിനാടുപള്ളിയിൽ എത്തിച്ചേരുകയും പെരുനാട്ടിൽ നിന്നും വരുന്ന തീർത്ഥാടകരോടൊപ്പം ചേർന്നു കബറിടത്തിലേക്കു പദയാത്രയിൽ പങ്കെടുക്കുകയുമാണ് പതിവ്. തിരുവനന്തപുരത്ത് പട്ടണത്തുള്ള സെന്റ് മേരീസ് കത്തീഡ്രലിൽ അന്ത്യവിശ്രമം കൊള്ളുന്ന ദൈവദാസൻ മാർ ഈവാനിയോസ് പിതാവ് വിശുദ്ധ പദവിയിലേക്ക് ഉയർത്തപ്പെടുവാനുള്ള പ്രത്യേക പ്രാർത്ഥനകൾ നടത്തുകയും, പ്രത്യേക നിയോഗങ്ങളും പ്രാർത്ഥനകളും സമർപ്പിക്കുകയും ചെയ്യുന്നു.

ഭാരതത്തിലുടനീളം മലങ്കര സഭ സ്ഥാപിക്കണം എന്ന അദ്ദേഹത്തിന്റെ ആഗ്രഹത്തിന്റെ സാഫല്യ മാണ് ഇന്നു മലങ്കരസഭയ്ക്കു ലഭിച്ചിരിക്കുന്ന ഗുഡ്ഗാവ് രൂപതയും കട്കി എക്സാർക്കേറ്റും കത്തോലിക്കാ സഭയുടെ ക്രമീകരണങ്ങളിൽ സാധാരണഗതിയിൽ അസംഭവ്യമായി ഇന്ത്യയിൽ മുഴുവൻ ഭരണാധികാരത്തോടെയുള്ള ക്രമീകരണം, ഈ തീർത്ഥാടനയാത്രയുടെ മാർ ഈവാനിയോസ് പിതാവിന്റെ സ്വർഗ്ഗീയ മദ്ധ്യസ്ഥതയുടെ ഫലമാണെന്ന് എല്ലാവരും ഏറ്റുപറയുന്നു. കൂടാതെ ഒറീസ്സാ പഞ്ചാബ് മിഷനുകൾ ആരംഭിക്കുവാൻ സാധിച്ചത് ഈ തീർത്ഥാടനയാത്രയുടെ ഫലമാണ് എന്നതും പല സ്ഥലങ്ങളിൽ നിന്നും മലങ്കരമക്കൾ തങ്ങളുടെ അസ്തിത്വവും വ്യക്തിത്വവും കാത്തുസംരക്ഷിക്കുവാൻ ഉൽസുകരായി മുന്നോട്ട് വരുന്നതും എടുത്തുപറയട്ടെ.

ഈ തീർത്ഥാടന യാത്രയിലൂടെയും മാർ ഈവാനിയോസ് പിതാവിന്റെ മദ്ധ്യസ്ഥതയിലൂടെയും അനേകം രോഗികൾ സുഖം പ്രാപിച്ചിട്ടുണ്ട്. അതുപോലെ അനുദിനം അനുഗ്രഹം പ്രാപിക്കുകയും ചെയ്യുന്നു. അനേകം ഉദാഹരണങ്ങൾ എടുത്തു പറയുവാൻ സാധിക്കും. 2012-ൽ 52 ദിവസം വെന്റിലേറ്ററിൽ കിടന്ന ബഹു. ഫിലിപ്പ് വാഴക്കുന്നത്ത് അച്ചൻ സുഖം പ്രാപിച്ചത് മാർ ഈവാനിയോസ് പിതാവിനോടുള്ള അനേകം പേരുടെ പ്രാർത്ഥനവഴിയായിട്ടാണ്. അന്ന് ഐ.സി.യു.വിൽ കിടന്ന അച്ചനോട് ബർണ്ണബാസ് പിതാവ് പറഞ്ഞ കാര്യം ഇങ്ങനെയാണ്. "അച്ചൻ വിഷമിക്കേണ്ട. മാർ ഈവാനിയോസ് പിതാവ് ദൈവത്തിന്റെ സന്നിധിയിൽ അച്ചനുവേണ്ടി മാദ്ധ്യസ്ഥം വഹിക്കും. അച്ചനു എന്തെങ്കിലും സംഭവിച്ചാൽ അത് മാർ ഈവാനിയോസ് പിതാവിന്റെ പേരിനു കളങ്കമാകും. ദൈവം അതിനു ഇടയാക്കുകയില്ല. അടുത്ത വർഷവും പദയാത്ര നയിക്കുവാൻ അച്ചൻ ഉണ്ടാകണം എന്ന് മാർ ഈവാനിയോസ് പിതാവിന് ആഗ്രഹമില്ലേ? മരണത്തോടു മല്ലിട്ടുകിടന്ന ബഹു. അച്ചൻ പിന്നീട് പഴയതിലും ആരോഗ്യത്തോടെ ദൈവവേല ചെയ്യുകയും പദയാത്രയിൽ സംബന്ധിക്കുകയും ചെയ്യുന്നു. അതുപോലെ തന്നെ അനേകം രോഗികളും അംഗവൈലകല്യമുള്ളവരും സുഖം പ്രാപിച്ച അനുഭവസാക്ഷ്യങ്ങൾ ഉണ്ട്. വിവാഹം നടക്കാതിരുന്നവരുടെ വിവാഹം നടക്കുവാനും, മക്കളില്ലാത്തവർക്കു പുത്രസൗഭാഗ്യം ലഭിക്കുവാനും പിതാവിന്റെ മദ്ധ്യസ്ഥതയിലൂടെ കഴിഞ്ഞിട്ടുണ്ട്.

ബാഹ്യകേരളം അനുദിനം വളരുന്നതിന്റെ പ്രധാന കാരണം ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ മദ്ധ്യസ്ഥമാണ് ഇസ്രായേൽ ജനത്തെ നയിക്കാൻ മോശയെ അയച്ച ദൈവം മലങ്കരമക്കളെ കഷ്ടതയുടെ നടുവിലും നയിക്കുന്നുണ്ട്. അതുതന്നെയാണ് മലങ്കരമക്കളുടെ ബലവും. സ്വർഗത്തിലിരുന്നും ദൈവത്തോട് അനുദിനം നമുക്കുവേണ്ടി മദ്ധ്യസ്ഥത വഹിക്കാൻ മലങ്കര സഭയുടെ പുനരൈക്യ നേതാവുതന്നെ ഉണ്ട് എന്നതിൽ സംശയമില്ല.

ബാഹ്യകേരളത്തിലെ മലങ്കര മക്കളുടെ തീർത്ഥാടന പദയാത്രയിൽ ഇപ്പോൾ മലയാളികൾ മാത്രമല്ല മലയാളം അറിയാത്ത നോർത്ത് ഇന്ത്യൻസും മലങ്കരമക്കളും പങ്കെ



ടുക്കുന്നുണ്ട്. ഡൽഹിയിൽനിന്നും ആരംഭിക്കുന്ന തീർത്ഥാടനയാത്രയോടൊപ്പം പൂനെ, മുംബൈ, ഒറീസ്സ, ഹരിയാന, ജയ്പൂർ, ലുദിയാന, ഗുജ്റാത്ത്, ഭോപ്പാൽ, ഛത്തീസ്ഗഡ്, നാസിക് എന്നിവിടങ്ങളിൽ നിന്നുമുള്ള തീർത്ഥാടകർ ഒന്നുചേർന്ന് ഒരേ ട്രയിനിൽ യാത്ര ചെയ്യുന്നു എന്നുള്ളത് ഒരു പ്രത്യേകതയാണ്.

ഭാരത സംസ്കാരത്തിന്റെ പ്രതീകമായ കാഷായ വസ്ത്രവും മാർ ഈവാനിയോസ് പിതാവിന്റെ ഫോട്ടോ വെച്ച ഐഡന്റിറ്റി കാർഡും ധരിച്ചിരിക്കുന്ന തീർത്ഥാടകരെ കാണുമ്പോൾ എല്ലാം വളരെ ബഹുമാനത്തോടെ ഇവയെല്ലാം നോക്കി കാണുകയും പ്രത്യേക ആശീർവാദം സ്വീകരിക്കുകയും ചെയ്യുന്നു. Indian Railway യുടെ ചോർന്നൊലിക്കുന്ന Sleeper Class Train -ൽ ഒരു മെത്രാപ്പോലീത്താ വേഷഭൂഷാതികൾ കൂടാതെ ഒരു സാധാരണപ്പെട്ടവനെപോലെ ഞങ്ങളിൽ ഒരാളായി മാറുന്ന കാഴ്ച ഒരു അനുഭവം തന്നെയാണ്. ട്രെയിനിൽ 3 ദിവസം ധ്യാനത്തിന്റെയും പ്രാർത്ഥനയുടെയും സാക്ഷ്യം പറച്ചിലിന്റെയും ആയ ഒരു അന്തരീക്ഷം കാത്തുസൂക്ഷിക്കുവാൻ എല്ലാവരും സഹകരിക്കുന്നു എന്നുള്ളത് ഒരു പ്രത്യേകതയാണ്. പ്രാർത്ഥനകൾ മലയാളം, ഹിന്ദി, ഒറിയ, ഇംഗ്ലീഷ് ഭാഷകളിൽ മാറി മാറി നടത്തുന്നതും എന്നത് ഒരു വേറിട്ട അനുഭവം ആണ്.

മാർ ഈവാനിയോസ് പിതാവേ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ എന്ന് പ്രാർത്ഥിച്ചുകൊണ്ട് ഓരോ പദയാത്രികനും അവരവരുടെ പ്രാർത്ഥനാസഹായങ്ങൾ ഗ്രൂപ്പിൽ അവതരിപ്പിക്കുകയും എല്ലാവരും അവർക്കുവേണ്ടി പ്രാർത്ഥിക്കുകയും ചെയ്യുന്നതും പല സ്ഥലങ്ങളിൽ നിന്നും കൊണ്ടുവരുന്ന ആഹാരം പരസ്പരം പങ്കുവെയ്ക്കുന്നതും എന്നുള്ളത് പങ്കുവെക്കലിന്റെ ഓർമ്മാനുഭവം ഉണ്ടാകുന്നു. ഒരു ബോഗിയിൽ എല്ലാവരെയും ഉൾക്കൊള്ളുവാൻ ബുദ്ധിമുട്ടാണ് എന്നു വരികിലും ഉള്ള സ്ഥലത്ത് ഒതുങ്ങി ഇരുന്ന് ഒന്നായി പ്രാർത്ഥിക്കുന്നു.

മറ്റുള്ള യാത്രക്കാർക്ക് യാതൊരുവിധ അസൗകര്യവും ഉണ്ടാകാത്ത രീതിയിൽ എല്ലാ തീർത്ഥാടകരും സഹകരിക്കുന്നു. ETRI മലങ്കര സഭയ്ക്ക് ഇപ്പോൾ ലഭ്യമായിരിക്കുന്ന സ്ഥാനങ്ങൾ എല്ലാം ഈ തീർത്ഥാടനയാത്രയുടെ ഉത്തരമായിട്ടാണ് എന്ന് ഞാൻ പരിപൂർണമായി വിശ്വസിക്കുന്നു. തിരുവനന്തപുരത്തെത്തി കബറിങ്കൽ പോയി പ്രാർത്ഥിച്ചതിനുശേഷം വൈകിട്ട് എല്ലാവരും മാർ ഗ്രിഗോറിയോസ് റിന്യൂവൽ സെന്ററിൽ ഓഡിറ്റോറിയത്തിൽ ഒന്നിച്ചുകൂടി മറ്റു പിതാന്മാരുടേയും അഭിവന്ദ്യ ബർണ്ണബാസ് പിതാവിന്റെയും സാന്നിധ്യത്തിൽ ഒത്തുചേരുന്നത് ഒരു കുടുംബത്തിന്റെ പ്രതീതി ഉണ്ടാക്കുന്നു. ഈ ദിവസങ്ങളിൽ ETRI തീർത്ഥാടകർക്ക് വേണ്ട താമസം, ആഹാരം, വാഹനം എന്നീ അത്യാവശ്യ കാര്യങ്ങൾ എല്ലാം വളരെ ഉദാരമായി, ഒരു ജ്യേഷ്ഠസഹോദരനെപ്പോലെ ചെയ്തു തരുന്ന ബഹു. ജോസി അച്ചനെ ഓർക്കാതിരിക്കുവാൻ സാധിക്കുന്നില്ല.

മാർ ഈവാനിയോസ് പിതാവിന്റെ സന്നിധിയിൽ എത്തി ആശ്വാസം കണ്ടെത്തുന്ന അനവധി വിശ്വാസികളെ കാണുവാൻ കഴിയുന്നു. നമ്മുടെ യുവജനങ്ങളുടെ (എം.സി.വൈ.എം) സജീവമായ ഒരു നേതൃത്വപങ്കാളിത്തം ഈ യാത്രയ്ക്ക് എടുത്തുപറയേണ്ടതാണ്. 9-ാമത് പദയാത്രാ ഈ വർഷം നടത്തുമ്പോൾ നന്ദിയുടെ ഒരു തീർത്ഥാടനയാത്രയായി നടത്തുവാൻ സാധിക്കട്ടെ എന്നാശംസിക്കുന്നു. ഈ കഴിഞ്ഞ വർഷങ്ങളിൽ നേതൃത്വം തന്ന വന്ദ്യ പിതാവിനെയും ബഹു. സാം പതാക്കൽ അച്ചനെയും മറ്റു അത്മായ, യുവജന നേതാക്കന്മാരെയും നന്ദിയോടെ ഓർക്കുന്നു.

ഇപ്പോൾ നിലവിൽ വന്നിരിക്കുന്ന ഗുഡ്ഗാവ് രൂപതയ്ക്കും പൂനെ എക്സാർക്കേറ്റിനും അഭിവന്ദ്യ ജേക്കബ് മാർ ബർണ്ണബാസ് പിതാവിനും അഭിവന്ദ്യ അന്തോണിയോസ് പിതാവിനും എല്ലാവിധമായ ആശംസകളും പ്രാർത്ഥനകളും നേരുന്നു. വീണ്ടും തീർത്ഥാടനയാത്രയിൽ കൂടി ത്യാഗത്തിന്റെയും സ്നേഹത്തിന്റെയും പ്രതീകമായ കുരിശിനെ അനുധാവനം ചെയ്ത് നമുക്ക് മുന്നേറാം.



# "ഒഡീഷയിലെ മലങ്കര കത്തോലിക്കാ സമൂഹം"



റവ. ഫാ. ദേവസ്യ കുതിരക്കല്ലിൽ

2015-ന്റെ തുടക്കം തന്നെ മലങ്കര കത്തോലിക്കാ സഭയെ സംബന്ധിച്ചിടത്തോളം ഏറെ അനുഗ്രഹിക്കപ്പെട്ട നിമിഷങ്ങളാണ് ലഭിച്ചുകൊണ്ടിരിക്കുന്നത്. മലങ്കര കത്തോലിക്കാ സഭയുടെ സ്ഥാപകനായ മാർ ഈവാനിയോസ് തിരുമനസ്സിന്റെ ആഗ്രഹവും അഭിലാഷവുമൊക്കെ നിവർത്തിക്കപ്പെടുവാൻ പരിശുദ്ധ കത്തോലിക്കാ സഭയുടെ അംഗീകാരവും ആശീർവ്വാദവുമാണ് ബാഹ്യകേരള മലങ്കര കത്തോലിക്കാ സഭയ്ക്ക് ഡൽഹി ഗുഡ്ഗാവ് കേന്ദ്രീകരിച്ച് ഒരു രൂപതയും മഹാരാഷ്ട്രയിലെ പൂനെ കേന്ദ്രീകരിച്ച് ഒരു എക്സാർക്കേറ്റും ലഭിച്ചിരിക്കുന്നത് എന്നും നമുക്ക് സ്വയം തിരിച്ചറിയാം. മലങ്കരയുടെ മക്കൾക്ക്, മലയാളക്കരയുടെ പുറത്തുള്ള എല്ലാവർക്കും യേശുതമ്പുരാന്റെ സുവിശേഷം കൊടുക്കാൻ വിളിക്കപ്പെട്ടവരാണ് എന്ന് തിരിച്ചറിഞ്ഞപ്പോൾ മാർ ഈവാനിയോസ് പിതാവ് അതിനുവേണ്ടി എടുത്തുചാടി. ഭാരത സുവിശേഷവത്കരണവും ഭാരതമാനസാന്തരവും ലക്ഷ്യമാക്കിക്കൊണ്ടു തന്നെയാണ് സന്യാസപ്രസ്ഥാനത്തിനും പുനരൈക്യപ്രസ്ഥാനത്തിനുമൊക്കെ അവിടുന്ന് നേതൃത്വം കൊടുത്തത്. ഈ അസുലഭ മുഹൂർത്തത്തിൽ നമ്മോടു പറഞ്ഞിട്ടുപോയ വാക്കുകളാണ് എന്റെ മനസ്സിലേക്ക് കടന്നുവരുന്നത്. 'ഞാൻ സ്വർഗത്തിലിരുന്ന് ഈ സഭയ്ക്കുവേണ്ടി പ്രാർത്ഥിക്കും. വന്ദ്യപിതാവിന്റെ വാക്കുകൾ അക്ഷരംപ്രതി യാഥാർത്ഥ്യമാകുന്നതാണ് കഴിഞ്ഞ രണ്ട് വർഷക്കാലം ബാഹ്യകേരളത്തിൽ എനിക്ക് അനുഭവിക്കാൻ സാധിച്ചത്'.

ബാഹ്യകേരളത്തിൽ അരനൂറ്റാണ്ടോളം പ്രവർത്തിച്ചുവരുന്ന നമ്മൾ മലയാള ഭാഷയ്ക്ക് അപ്പുറത്തേക്ക് മലങ്കര കത്തോലിക്കാസഭയുടെ സുവിശേഷപ്രഘോഷണത്തിന് അഭിവന്ദ്യ ബാവാ തിരുമേനിയുടെ ആശീർവ്വാദത്തോടുകൂടി അഭിവന്ദ്യ ജേക്കബ് മാർ ബർണ്ണബാസ് തിരുമനസ്സ് മാർ ഈവാനിയോസ് പിതാവിന്റെ മദ്ധ്യസ്ഥതയിൽ ഇറങ്ങി പുറപ്പെട്ടപ്പോൾ ഇന്ന് ഈവാനിയോസ് തിരുമനസ്സിന്റെ മദ്ധ്യസ്ഥതയിലൂടെ അതിന് എല്ലാവിധ നൈയാമിക അംഗീകാരവും കത്തോലിക്കാസഭയിൽ നിന്ന് നമുക്ക് ലഭിച്ചിരിക്കുന്നു.

2013 ഏപ്രിൽ മാസം 13-ാം തീയതി മലങ്കര കത്തോലിക്കാ സഭയുടെ കർദ്ദിനാൾ ഒഡീഷായിൽ നിന്നുള്ള ആദ്യത്തെ 5 പേർ മലങ്കര കത്തോലിക്കാ സഭയിലേക്ക് വരുകയും ചെയ്തുകൊണ്ട് ഈ മിഷൻ പ്രവർത്തനത്തിന് തുടക്കം കുറിച്ചത്. ഇന്ന് അത് നമുക്ക് ഒഡീഷായിൽ 3 ജില്ലകളിലായി 38-ഓളം വില്ലേജുകളിൽ 700 ഓളം വിശ്വാസികളായി വളർന്നിരിക്കുന്നു. 2 വൈദികരും 7 സിസ്റ്റേഴ്സും 2 റീജന്റും അവിടെ മിഷൻ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകുന്നു.

അതോടൊപ്പംതന്നെ മാർ ഈവാനിയോസ് പിതാവിന്റെ സ്വപ്നമായിരുന്നല്ലോ പഞ്ചാബിൽ ഒരു മിഷൻ, ഈ സന്തോഷനിമിഷത്തിൽ അതും യാഥാർത്ഥ്യമായിരിക്കുന്നു. മലയാളേതര ഒരു വിശ്വാസി സമൂഹം നമുക്ക് പഞ്ചാബിലും യാഥാർത്ഥ്യമായിരിക്കുന്നു. ഒരു അല്മായ സഹോദരന്റെ നേതൃത്വത്തിൽ മിഷൻ വളർന്നുകൊണ്ടിരിക്കുന്നു.

അഭിവന്ദ്യ ബർണബാസ് തിരുമേനി ഈ പ്രദേശങ്ങളിലേക്ക് എതിർപ്പുകൾ മറികടന്ന് സുവിശേഷത്തിനുവേണ്ടി ഇറങ്ങി പുറപ്പെട്ടപ്പോൾ മുപ്പത്, അറുപത്, നൂറ് മേനി വിളവ് ദൈവം നമുക്ക് നൽകി. നാം ഇറങ്ങി മിഷൻ പ്രദേശങ്ങളിൽ ഒക്കെ നമുക്ക് ഇതുവരെ തിരിഞ്ഞുനോക്കേണ്ടി വന്നിട്ടില്ല. സുവിശേഷം സ്വീകരിക്കാൻ കൊതിയോടെ കാത്തിരിക്കുന്ന ഒരു വലിയ ജനതയാണ് നമുക്ക് ചുറ്റുമുള്ളത്. ഇവരിലേക്കിറങ്ങി പുറപ്പെടേണ്ടത് മലങ്കര മക്കളെന്ന നിലയിൽ നമ്മുടെ വലിയ ഉത്തരവാദിത്വമാണ്. ഇത് മാർ ഈവാനിയോസ് പിതാവിന്റെ സ്വപ്നമാണ്. ഇതിനുവേണ്ടി നാം ഇറങ്ങിത്തിരിക്കുമ്പോൾ അനുഗ്രഹത്തിന്റെ പൂമഴ നമുക്ക് ലഭിക്കുന്നു. അതിനുള്ള വലിയ തെളിവാണ് നമ്മുടെ പുതിയ രൂപതാ സംവിധാനങ്ങൾ. വന്ദ്യപിതാവിന്റെ സ്വപ്നം സാക്ഷാത്കരിക്കാൻ നാം ഒരു ചുടവുവച്ചപ്പോൾ പിതാവിന്റെ മാദ്ധ്യസ്ഥതയിലൂടെ ഭാരതം മുഴുവൻ സുവിശേഷം കൊടുക്കാനായി ഒരു അംഗീകാരം നമുക്ക് ലഭിച്ചു. പ്രതികൂലമായ ഇന്നത്തെ രാഷ്ട്രീയ, സാമൂഹിക സാഹചര്യങ്ങളിലൊക്കെ ശാന്തമായി വചനം കൊടുക്കാൻ നമുക്ക് കഴിയുന്നു.

പ്രിയപ്പെട്ടവരെ വചനം നമ്മെ ഓർമ്മിപ്പിക്കുന്നു 'വിളവധികം വേലക്കാരോ ചുരുക്കം, വിളവിന്റെ നാഥനോട് പ്രാർത്ഥിക്കുവിൻ'. ഭാരതത്തെ സംബന്ധിച്ചിടത്തോളം ഈ വചനം അക്ഷരാർത്ഥത്തിൽ സത്യമാണ്. മലങ്കരയുടെ മക്കൾക്ക് ഇന്ന് ഇന്ത്യ മുഴുവൻ തുറന്നിട്ടിരിക്കുന്നു. നമുക്കൊരുങ്ങാം ഈ സുവിശേഷപ്രഘോഷണത്തിനായിട്ട്. മാർ ഈവാനിയോസ് പിതാവിന്റെ മദ്ധ്യസ്ഥതയിൽ നമുക്ക് എല്ലാവർക്കും ഒറ്റക്കെട്ടായി ഭാരത സുവിശേഷവത്കരണത്തിനായി കൈകോർക്കാം.

# ബാഹ്യകേരള മലങ്കര കത്തോലിക്കാ സഭയുടെ വളർച്ചയിൽ അൽമായരുടെ പങ്ക്



അഡ്വ. എബ്രഹാം. എം. പറ്റിയാനി
Ex. നാഷണൽ സെക്രട്ടറി - AKU
മെമ്പർ - ഡൽഹി മൈനോറിറ്റീസ് കമ്മീഷണർ

ദൈവത്തെ എത്ര സ്തുതിച്ചാലും നന്ദി പറഞ്ഞാലും മതിയാകത്ത ഒരു കാലഘട്ടത്തിലൂടെയാണ് നാം കടന്നുപോകുന്നത്. 2015 മാർച്ച് 26 നമ്മുടെ ജീവിതത്തിലെ ഒരു അവിസ്മരണീയ ദിനമായി ചരിത്രത്തിന്റെ ഭാഗമായി കഴിഞ്ഞുവല്ലോ. ഈ ചരിത്ര ദിനത്തിന്റെ സാക്ഷ്യമാകുവാൻ ഞാൻ ഉൾപ്പെടുന്ന ഈ തലമുറയ്ക്ക് ഭാഗ്യം ലഭിച്ചതിലുള്ള സന്തോഷം എനിക്ക് വാക്കുകളിൽ ഒതുക്കുവാൻ പറ്റുന്നതല്ല.

നിശ്ചയദാർഢ്യത്തോടും, വിശ്വസ്തതയോടും, പ്രതീക്ഷയോടും നമുക്ക് നേതൃത്വം നൽകിയ മലങ്കരയുടെ പൂർവ്വപിതാക്കൻമാർക്കും നേതാക്കൻമാർക്കും ആദരാഞ്ജലികൾ. ഭാരത അപ്പോസ്തലനായ മാർത്തോമ്മാ ശ്ലീഹഅയുടെ ചരിത്ര ദൗത്യം മനസ്സിലാക്കി മലങ്കരയ്ക്ക് അപ്പോസ്തോലിക തിരുസംഘത്തിന്റെ അംഗീകാരവും ആശീർവാദവും നേടിത്തരുന്നതിൽ വിജയിച്ച മലങ്കരയുടെ ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയ്ക്കായി സ്തോത്രം. മാർത്തോമാ ശ്ലീഹായുടെ അപ്പോസ്തോലിക ദൗത്യം അംഗീകരിച്ച പരിശുദ്ധ ഫ്രാൻസിസ് മാർപ്പയ്ക്കായും അപ്പോസ്തോലിക തിരുസംഘത്തിനായും നമ്മുടെ സഭയുടെ തലവനും പിതാവുമായ മോറാൻ മോർ കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാബാവായ്ക്കായും നന്ദി.

MCC-ETRI സങ്കൽപ്പനത്തിനു മുൻപ് ബാഹ്യകേരള മലങ്കരസഭ എന്നറിയപ്പെട്ടിരുന്ന മലങ്കരയുടെ മക്കൾക്ക് പൂനെ ബഥനി ആശ്രമത്തോട് ഒരു ചരിത്രപരമായ ബന്ധമുണ്ടല്ലോ. ആശ്രമത്തിന്റെ വാതിലുകളെ ആശ്രയത്തിന്റെ വാതിലുകളായി തുറന്നിട്ടത് ബാഹ്യകേരള സഭയുടെ ജീവിതത്തില അൽമായ പങ്കാളിത്തത്തിന് ആദരവും, സാധ്യതയും ലഭിച്ചു. ഇത് സജീവമായ പഠനത്തിലൂടെയും പ്രവർത്തനത്തിലൂടെയും അൽമായ നേതൃത്വത്തിലുള്ള കൂട്ടായ്മകൾ പ്രബലപ്പെടുന്നതിന് ഇടയാക്കി. ഇന്ത്യയിൽ പല ഭാഗങ്ങളിലും പ്രത്യേകിച്ച് മെട്രോ സിറ്റികളിൽ പ്രബലപ്പെട്ട സഭാകൂട്ടായ്മകൾ അൽമായ നേതൃത്വത്തിൽ സജീവവും അനുഗ്രഹീതവുമായി ഭാഗ്യസ്മരണാർഹനായ ഗ്രിഗോറിയോസ് പിതാവിന്റെയും സിറിൽ ബസേലിയോസ് കാതോലിക്കാ തിരുമേനിയിലൂടെയും ദർശനവും നേതൃത്വവും ഇത്തരുണത്തിൽ നന്ദിയോടെ ഓർക്കാം.

ബാഹ്യകേരള സഭയിൽ രൂപപ്പെട്ട ബാഹ്യകേരള മലങ്കര കൺവൻഷൻ അൽമായ പങ്കാളിത്തത്തിന്റെയും നേതൃത്വത്തിന്റെയും ഒരു വലിയ അവസരമായി. ഇത് അൽമായ കൂട്ടായ്മകളുടെ ഏകീകരണത്തിനും കൂട്ടായ പ്രവർത്തനങ്ങൾക്കും സംഘടിതശബ്ദത്തിനും ഇടയാക്കി. അഭിവന്ദ്യ അന്തോണിയോസ് പിതാവിന്റെ പഠനവിശദീകരണത്തിന്റെ ഫലമായി ബാഹ്യകേരള സങ്കൽപ്പം, MCC-ETRI എന്ന ക്രമീകരണത്തിലേക്ക് വരുകയും അൽമായ നേതൃത്വ പ്രവർത്തനങ്ങൾക്ക് പുതിയ സാധ്യതകളും മേഖലകളും തുറന്നിടുകയും ചെയ്തു. MCC-ETRI സഭയിലെ വിശേഷമായ നേതൃത്വവും പ്രവർത്തനങ്ങളും ഉള്ള നേതാക്കളിൽ സഭ പ്രത്യേകമായി അംഗീകരിച്ച് ആദരിച്ച ഷെ. പി.വി. തോമസ് ഉത്സാഹപുത്രൻ ശ്രീ കെ.വി. തോമസ് (പൂനെ ജോയിച്ചായൻ) ഉത്സാഹപുത്രി മിസ്സിസ് സാറ മാണി കുരിയാക്കോസ് എന്നിവരെ ഈ അവസരത്തിൽ പ്രത്യേകം അനുസ്മരിക്കുന്നു.

അൽമായ നേതൃത്വത്തിൽ MCC-ETRI സഭയിൽ തുടങ്ങിയ കുടുംബകൂട്ടായ്മകൾ, പ്രാർത്ഥനാകൂട്ടായ്മകൾ, നൊവേന കൂട്ടായ്മകൾ ഇവയെല്ലാം ഇന്ന് ഇടവകകളും പള്ളികളുമായി മാറിയിരിക്കുന്നു. എം.സി.വൈ.എം. യുവജനസഭയിലൂടെ കഴിഞ്ഞ ഇരുപത്തിയഞ്ച് വർഷമായി ലഭിച്ചുകൊണ്ടിരിക്കുന്ന പുതിയ അൽമായ നേതൃത്വം സഭയുടെ ഭാവിപ്രതീക്ഷയാണ്. ബോംബെ-സാക്കിനാക്ക കേന്ദ്രമാക്കി അൽമായ കൂട്ടായ്മയില സഭയ്ക്കായി രൂപപ്പെട്ടിരിക്കുന്ന എജ്യുക്കേഷണൽ ഇൻസ്റ്റിറ്റ്യൂഷൻ അൽമായ നേതൃത്വത്തിന്റെ വേറിട്ട മാതൃകയും പരീക്ഷണ വിജയവുമാണ്. ഡൽഹിയിൽ സഭാ കേന്ദ്രത്തോട് ചേർന്ന് പ്രവർത്തിക്കുന്ന സഭയുടെ അൽമായ നേതാവ് ശ്രീ. ടി.ജി. തോമസ് സാറിന്റെ ഉടമസ്ഥതയിലുള്ള സെന്റ് മേരീസ് എജ്യൂക്കേഷണൽ ഇൻസ്റ്റിറ്റ്യൂഷൻ സഭയുടെ എല്ലാത്തരം പ്രവർത്തനങ്ങൾക്കും

മറ്റൊല്ലാ സ്ഥാപനങ്ങളെക്കാളും ഉപകാരപ്രദമാക്കുന്നു എന്നുള്ളത് മറ്റൊരു അൽമായ സാക്ഷ്യമാണ്. ഒറീസ്സയിലും, ബാംഗ്ലൂരിലും, ചെന്നൈയിലും പൂനെയിലും അൽമായരുടെ നേതൃത്വത്തിൽ സഭയുടെ വിവിധ പദ്ധതികൾ ക്രമീകരിക്കപ്പെടുന്നു എന്നുള്ളത് ഒരു വലിയ പ്രതീക്ഷ നൽകുന്ന അനുഭവമാണ്. MCC-ETRI യുടെ കൗൺസിൽ സെക്രട്ടറി ശ്രീ. എം.സി. ഫിലിപ്പ് പ്രത്യേകമായി അനുസ്മരിക്കപ്പെടുന്നതിന് വളരെ അർഹനാണ്. രാഷ്ട്രീയ, സാമൂഹിക, സാമ്പത്തിക, സാംസ്കാരി, വിദ്യാഭ്യാസ ഉദ്യോഗസ്ഥ എക്യുമെനിക്കൽ മേഖലകളിൽ സജീവമായി നിൽക്കുന്ന അൽമായ സമ്പത്ത് സഭയെ മറ്റൊരു വിശാലതലത്തിലേക്ക് ഉയർത്തി നിർത്തുന്നു.

അന്തോണിയോസ് തിരുമേനിക്കും ഭദ്രാസനാധിപർ എന്ന നിലയിൽ ലഭിക്കുന്ന ഏറ്റവും വലിയ സമ്പത്ത് പ്രവർത്തനനിരതരായ മലങ്കരയുടെ അൽമായ മക്കൾ തന്നെ. ഹിമവാന്റെ (വലിയ മലയുടെ) - താഴ്വാരം - മലങ്കര എന്ന പുതിയ നിർവ്വഹണത്തിലേക്കും അതിന്റെ എല്ലാ സാധ്യതകളിലേക്കും ഭാരതസഭയുടെ മാർത്തോമ്മാ നേതൃത്വത്തിന്റെ സജീവ പ്രവർത്തകരായി ദൈവരാജ്യ പണിപ്പുരയിൽ അൽമായരുടെ പങ്ക് നിസാരനായി കാണരുതെ എന്നുമാത്രം ഈ അവസരത്തിൽ ആത്മഗതം ചെയ്യുന്നു. ഇക്കഴിഞ്ഞ ഏപ്രിൽ പതിനഞ്ച് 2015-ൽ മലങ്കര അൽമായരുടെ പ്രതിനിധി സംഘം മലങ്കരയ്ക്കു ലഭിച്ച ഈ വലിയ അംഗീകാരത്തിനും ആദരത്തിനും പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പായെ നന്ദിയും



നമ്മൾക്ക് രണ്ട് പുതിയ ഭദ്രാസന സംവിധാനങ്ങൾ ഉണ്ടായി എന്നതിനുമപ്പുറം ആനന്ദത്തിന് വകനൽകുന്നത് ഭാരത മലങ്കര സഭയുടെ മാർത്തോമ്മാ നേതൃനിർവ്വഹണത്തിന് 1963 നീണ്ട വർഷങ്ങൾക്ക് ശേഷം വിശുദ്ധ പത്രോസ് ശ്ലീഹായുടെ അപ്പോസ്തോലിക തിരുസംഘത്തിന്റെ പിൻഗാമിയിൽ നിന്നും മലങ്കരയുടെ മാർത്തോമ്മാ മാർഗത്തിന് അംഗീകാരവും ആദരവും ലഭിച്ചിരിക്കുന്നു എന്നുള്ളതാണ്. മലങ്കരയുടെ ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ ബഥനി സന്യാസസഭയിലൂടെ സ്ഫുടം ചെയ്ത് എടുത്ത മലങ്കരയുടെ ബർണബാസ് തിരുമേനിയും അന്തോണിയോസ് തിരുമേനിയും പുതിയ ഭദ്രാസനങ്ങളുടെ നേതൃത്വം ഏറ്റെടുക്കുന്ന എന്നുള്ളത് ഒരു ചരിത്ര നിയോഗമായി നമ്മൾക്ക് കാണാം. 2015 മെയ് 1-ാം തീയതി അഭിവന്ദ്യ ബർണബാസ് തിരുമേനി വടക്കിന്റെ (ഗുഡ്ഗാവ്-ഡൽഹി) മലങ്കര മാർ ഈവാനിയോസ് (സെന്റ് ജോൺ ക്രിസോസ്റ്റം) ഭദ്രാസനത്തിന്റെ അദ്ധ്യക്ഷസ്ഥാനത്ത് എത്തുന്നത് ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ മെത്രാഭിഷേകത്തിന്റെ 90-ാം വർഷദിനത്തിലാണ് എന്നുള്ളത് ദൈവം നമ്മൾക്ക് നൽകുന്ന വലിയ ഭാഗ്യമായും അടയാളമായും മനസ്സിലാക്കുവാൻ സാധിക്കണം. MCC-ETRI ഭദ്രാസനങ്ങളുടെ ചുമതലക്കാർ എന്ന നിലയിൽ അഭിവന്ദ്യ ജേക്കബ് മാർ ബർണബാസ് തിരുമേനിക്കും,

കടപ്പാടും അറിയിക്കുന്നതിനും ഭാരതത്തിന്റെ അപ്പോസ്തോലിക് ന്യൂൻഷ്യോയും മാർപാപ്പയുടെ പ്രതിനിധിയുമായ അഭിവന്ദ്യ ആർച്ചുബിഷപ്പ് സൽവത്താരോ പിനാച്ച്യോ തിരുമേനിയെ സന്ദർശിച്ച് നമ്മുടെ കടപ്പാടും നന്ദിയും അറിയിച്ചപ്പോൾ ഞങ്ങൾക്ക് ലഭിച്ച പ്രതികരണം ഏറ്റവും സന്തോഷകരമായിരുന്നു എന്നുള്ളത് സാക്ഷ്യപ്പെടുത്തുവാൻ ഞാൻ ഈ അവസരം ഉപയോഗിച്ചുകൊള്ളട്ടെ.



# വന്ദ്യ ഗീവർഗ്ഗീസ് മണ്ണിക്കരോട്ട് കോർ എപ്പിസ്കോപ്പായ്ക്ക് മാർപാപ്പായുടെ പ്രത്യേക ബഹുമതി



വന്ദ്യ ഗീവർഗ്ഗീസ് മണ്ണിക്കരോട്ട് കോർ എപ്പിസ്കോപ്പായ്ക്ക് പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പാ മോൺസിഞ്ഞോർ പദവി നല്കി. മാർപാപ്പായുടെ ചാപ്ലെയിൻ ബഹുമതിയാണ് ലഭിച്ചത്. കൊല്ലം ജില്ലയിലെ കൊട്ടാരക്കരയ്ക്കടുത്ത് പട്ടാഴിയിൽ 1940 ഏപ്രിൽ 5-ാം തീയതി പുരാതനമായ മണ്ണിക്കരോട്ട് കുടുംബത്തിൽ ജനിച്ചു. പ്രാഥമിക വിദ്യാഭ്യാസത്തിനുശേഷം 1958-ൽ പട്ടം സെന്റ് അലോഷ്യസ് മൈനർ സെമിനാരിയിൽ ചേർന്നു വൈദീകപരിശീലനം ആരംഭിച്ചു. പൂനാ പൊന്തിഫിക്കൽ സെമിനാരിയിൽ നിന്ന് തത്വശാസ്ത്രപഠനവും ദൈവശാസ്ത്രപഠനവും പൂർത്തിയാക്കി 1967 സെപ്റ്റംബർ 21-ാം തീയതി വൈദീകനായി അഭിഷിക്തനായി. അതേ തുടർന്ന് ദൈവശാസ്ത്രത്തിൽ ഉന്നത ബിരുദം നേടി. തുടർന്ന് കേരളത്തിലും തമിഴ്നാട്ടിലുമായി നിരവധി ഇടവകകളിൽ ശുശ്രൂഷ ചെയ്തശേഷം 1987-ൽ അമേരിക്കൻ ഐക്യനാട്ടിലേക്ക് അജപാലനശുശ്രൂഷയ്ക്കായി നിയോഗിക്കപ്പെട്ടു. ഭാഗ്യസ്മരണാർഹനായ മാർ ഗ്രീഗോറിയോസ് പിതാവിന്റെ സെക്രട്ടറി, മൈനർ സെമിനാരി റെക്ടർ, മലങ്കര മേജർ സെമിനാരിയിലെ അധ്യാപകൻ എന്നീ നിലകളിൽ പ്രവർത്തിച്ചു. 1993 മുതൽ 1997 വരെ വടക്കേ അമേരിക്കയിലെ സഭാ കോർഡിനേറ്ററായി നിയോഗിതനായി.

സഭയ്ക്ക് നൽകിയ സ്തുത്യർഹമായ സേവനങ്ങളുടെ അംഗീകാരമായി 1996 ജൂൺ 30-ാം തീയതി കോർ എപ്പിസ്കോപ്പാ ആയി ഉയർത്തി. 2000 മുതൽ 2004 വരെ വികാരി ജനറലായും പ്രവർത്തിച്ചു. 2011 മുതൽ 2013 വരെ തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിലെ മിഷൻ പ്രവർത്തനങ്ങൾ ഏകോപിപ്പിക്കുന്നതിനായുള്ള എപ്പിസ്കോപ്പൽ വികാരിയായി നിയോഗിക്കപ്പെട്ടു. 2013-ൽ മേജർ അതിഭദ്രാസനത്തിന്റെ വികാരി ജനറലായി വീണ്ടും നിയമിതനായി. സ്തുത്യർഹമായ രീതിയിൽ ഈ പദവിയിൽ പ്രവർത്തിച്ചുവരികെയാണ് പരി. പിതാവിന്റെ ഈ അംഗീകാരം ബഹു. അച്ചനെ തേടിയെത്തിയത്.



## വിരമിച്ചു



മേജർ ആർച്ചുബിഷപ്പ്സ് ഹൗസിൽ നിന്നും 60 വർഷത്തെ സേവനം പൂർത്തിയാക്കി **ശ്രീ. കെ. ജോൺ** വിരമിച്ചു.

അഭിവന്ദ്യ ബനഡിക്റ്റ് മാർ ഗ്രിഗോറിയോസ്, അഭിവന്ദ്യ സിറിൾ ബസേലിയോസ് കാതോലിക്കാബാവാ, അഭിവന്ദ്യ കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവാ എന്നിവരോടൊത്ത് നീണ്ട 60 വർഷക്കാലം ശ്രീ. കെ. ജോൺ മേജർ ആർച്ചുബിഷപ്പ്സ് ഹൗസിൽ വിവിധ ചുമതലകളിൽ സ്തുത്യർഹമായ ശുശ്രൂഷ നിർവ്വഹിച്ചു.

കെ. ജോൺ
തിരുഹൃദയ ഭവൻ, ജ്യോതിനഗർ
പട്ടം പി.ഒ., തിരുവനന്തപുരം

## ഉപകാരസ്മരണ



**ദിവ്യ തോമസ്**
കൊച്ചുതുണ്ടിയിൽ, നാരങ്ങാനം

## വേർപാടിന്റെ 1-ാം വർഷം
(5-5-2015)



**അന്നമ്മ ജോൺ**
(Rtd. teacher HSS)
St. Mary's Pattom

എന്നെന്നും സ്നേഹത്താൽ ജ്വലിക്കുന്ന
ഓർമ്മകളുമായി പ്രാർത്ഥനയോടെ
സന്തപ്ത കുടുംബാംഗങ്ങൾ
തിരുഹൃദയഭവൻ, ജ്യോതിനഗർ
പട്ടം, തിരുവനന്തപുരം - 4



സ്നേഹസ്മരണയ്ക്ക്
**പയസ് ശങ്കരത്തിൽ**

*Best Compliments from*



**MR. JOHN MATHEW & FAMILY MUMBAI**

# വിവാഹിതരായി



## ആശംസകൾ

വകയാർ കിളന്നമണ്ണിൽ കെ.ജി യോഹന്നാന്റെയും റോസമ്മ യോഹന്നാന്റെയും മകൻ **ജെറോം ജോണും** പനവേലി റ്റി. പി ഹൗസിൽ ബാബു ജോർജ്ജിന്റെയും ലില്ലിക്കുട്ടി ബാബുവിന്റെയും മകൾ **ലിബി ബാബുവും** തമ്മിലുള്ള വിവാഹം 22 ന് വകയാർ സെന്റ് മേരീസ് മലങ്കര കത്തോലിക്കാ പള്ളിയിൽ വച്ച് മാർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവാ ആശീർവദിച്ചു.

With very Best Compliments from:

# M/s. Chillnest Airconditioning Engineers. Bangalore.





We undertakes Airconditioning systems:
consultancy, supply, Installation, commissioning
Mainetance on All Kinds of Airconditioning Projects.

Contact No. 9845636023/ 9663195518.

Vist our Website: www.chillnest.net.
Emil.ID : Chillnest_2003@yahoo.co.in

Move with masters & Experts
In Software park Airconditioning.

# വിവാഹിതരായി



## NIDHIN & JENNIFER



തിരുവനന്തപുരം കൊച്ചുതുണ്ടിയിൽ ശ്രീമതി സുനില രഞ്ജിയുടേയും പരേതനായ രഞ്ജി തോമസിന്റെയും മകൻ **നിധിനും** ആയൂർ ഇളമാട് പാലമൺ കോണത്തുവിളയിൽ ശ്രീമതി സൂസമ്മ തങ്കച്ചന്റെയും ശ്രീ. തങ്കച്ചൻ തോമസിന്റെയും മകൾ **ജെനിഫറും** തമ്മിലുള്ള വിവാഹം 2015 ഏപ്രിൽ 9-ാം തിയതി തിരുവനന്തപുരം പാളയം സെന്റ് മേരീസ് സമാധാന രാജ്ഞി ബസിലികയിൽ വച്ച് അത്യഭിവന്ദ്യ കാർഡിനൽ ബസേലിയോസ് ക്ളീമിസ് കാതോലിക്കാ ബാവായുടേയും ബഹുമാന്യരായ വൈദികരുടേയും മഹനീയ കാർമ്മികത്വത്തിൽ ആശീർവദിക്കപ്പെട്ടു.

IN REMEMBRANCE



**Best wishes from**

**Tony Pawath Family & Sunny Pawath Family**

**Vashi, Mumbai."**